# LONDONIL

(TRAVALOGUE)

BY

DR. K. KUNCHUNNI RAJA.
M. A., PH. D. (Madras), PH. D. (London)

First Impression March 1956




All rights reserved by
SRY. P. SANTHA KUNJAMMA

PUBLISHERS
SAHITHYA PRAVARTHAKA C. S. LTD.

NATIONAL BOOKSTALL
POST BOX 40, KOTTAYAM

Re. 1—8—0

# ലണ്ടനിൽ


ഡാക്ടർ കെ. കുഞ്ഞുണ്ണി രാജാ,

എം. എ., പിഎച്ച്. ഡി. (മദ്രാസ്)

പിഎച്ച്. ഡി. (ലണ്ടൻ)






നാഷനൽ ബുക്ക്സ്റ്റാൾ

കല്ലരിക്കൽബസാർ കോട്ടയം

വില 1 ക. 8 ണ.

# തമ്പുരാനോടൊപ്പം ലണ്ടനിൽ

അതിനുള്ള ഭാഗ്യം ഈയുള്ളവനും സിദ്ധിച്ചു—ഈ 'മിട്ടുക്കൻ'തമ്പുരാനോടൊപ്പം (ഡോ: കുഞ്ഞുണ്ണിരാജാവിനെ സ്വജനങ്ങൾ അങ്ങനെയാണു വിളിക്കുക) എനിക്കും ലണ്ടനിൽ പോയ്‌വരാൻ സാധിച്ചു. ആ സഹയാത്ര ഒന്നരണ്ടു മണിക്കൂറിനുള്ളിൽ നടത്താനും കഴിഞ്ഞു. മദിരാശിയിൽ എന്റെ ഭവനത്തിലിരുന്ന് സങ്കല്പവായുവിമാനത്തിലേറി നടത്തിയ ആ യാത്രയുടെ മധുരസ്മരണ എന്തെങ്കിലും തരത്തിലൊന്നു രേഖപ്പെടുത്താനുള്ള കൊതിയും അതോടൊപ്പം എനിക്കുണ്ടായി. ഹാ, തമ്പുരാൻതന്നെ എന്നോടതിനു കല്പിച്ചു. "കല്പിച്ചെങ്കിലൊന്നാനെന്നല്ലാതിപ്പുരുഷർക്കിണ്ണുരിയാടാമോ?"

ഡോക്ടർ കുഞ്ഞുണ്ണിരാജാവിനെ ഒരിക്കൽ കണ്ടവർക്കും അദ്ദേഹവുമായി അല്പനേരം സംഭാഷണം നടത്തുന്നവർക്കും അദ്ദേഹത്തെപ്പററി പെട്ടെന്നു ചില അഭിപ്രായങ്ങൾ പറയാനുണ്ടാവും. വളരെ ശാന്തശീലനും സാധുമതിയും സംഭാഷണപരാങ്മുഖനുമായ ഒരു കൊച്ചു പണ്ഡിതവരേണ്യൻ. പാണ്ഡിത്യം കയറി കൊമ്പുവിരിച്ചുകൊണ്ട് അദ്ദേഹത്തെ പലതരത്തിലും ഒരസാധാരണ മനുഷ്യനാക്കിയിട്ടുണ്ടെന്ന് ആരും പറയും. വളരെ ചെറുപ്പത്തിൽ തന്നെ അനായാസം മദിരാശി സർവ്വകലാശാലയിൽനിന്ന് ഡോക്ടറേററ് ബിരുദംനേടി, ലണ്ടനിൽ ചെന്ന് അവിടെനിന്നും മറെറാരു ഡോക്ടറേററുംകൂടി സമ്പാദിച്ച് രാപ്പകൽ ഗവേഷണം എന്നൊന്നിൽ മാത്രം ദത്താവധാനനായി കഴിയുന്ന തമ്പുരാനിൽ നിന്ന് പരന്ന വായനയുടെയും ഉയർന്ന ചിന്തയുടെയും കനത്ത പാണ്ഡിത്യത്തിന്റെയും അത്യന്തം സത്യസന്ധമായ ഗവേഷണത്തിന്റെയും ഗംഭീരഫലങ്ങളെ ആരും പ്രതീക്ഷിക്കും. ഞങ്ങളുടെ

ചിരന്തനപരിചയവും സഹവാസവും സഹപ്രവർത്തനവും അദ്ദേഹത്തിൽനിന്നു മറെറാരു തരത്തിലുള്ള സാഹിത്യസേവനം—ലളിതസുന്ദരമായ കലാസൃഷ്ടി—എനിക്കു പ്രതീക്ഷിക്കാനുള്ള അവസരം ഉണ്ടാക്കിത്തന്നിട്ടില്ല. അങ്ങനെയിരിക്കെയാണു് അദ്ദേഹം എഴുതിയിട്ടുള്ള ഈ യാത്രാസ്മരണകൾ "എസ്. കെ. ഒന്നു നോക്കിത്തരു" എന്നു വിനയശാലീനമായ സ്വരത്തിൽ അദ്ദേഹം എന്റെനേക്കു നീട്ടിയതു്. ആ പണ്ഡിതശ്രേഷ്ഠനൊന്നിച്ചു് യാത്രചെയ്താൽ ബുദ്ധിക്കു ഗരിമയുണ്ടാകുമെങ്കിലും ഹൃദയത്തിനു് തെളിമവരാനിടയില്ലെന്ന മട്ടിൽ ഞാനാകൃത്യം ഏറെറടുത്തു.

കടുത്ത നിരാശയാണെനിക്കുണ്ടായതു്! ലണ്ടൻയാത്ര കഴിഞ്ഞ ഡോക്ടർ ബിരുദധാരിയായ ഈ മഹാപണ്ഡിതനു് സംസ്കൃതം അറിഞ്ഞുകൂടാ; പണ്ഡിതനാണെന്നതിൽ സംശയമില്ല. എങ്കിലും പാണ്ഡിത്യത്തോടൊപ്പം കണ്ടുവരാറുള്ള ശുഷ്കത തമ്പുരാനെ തീണ്ടിയിട്ടേയില്ല. ലണ്ടനിൽ പോയതു് സംസ്കൃതത്തിൽ ഗവേഷണം നടത്തി ബിരുദമെടുക്കാനല്ലാ, പോയവഴിക്കുള്ളതെല്ലാം കണ്ണുതുറന്നു കാണാനും രസിക്കാനും മാത്രമാണോ എന്നും തോന്നി. ആകപ്പാടെ ഞാനെന്റെ ഈ സുഹൃത്തിനെ തരം മാറിയ ഒരാളായാണു് ഈ യാത്രയിൽ കണ്ടതു്.

മറെറാരത്ഭുതം കൂടി. ബോംബെ തുറമുഖത്തുനിന്നു ഞങ്ങളൊന്നിച്ചാണു കപ്പൽകയറിയതു്. തമ്പുരാൻ എന്റെ തൊട്ടടുത്തുണ്ടായിരുന്നു. കപ്പൽ നീങ്ങി കര കഴിഞ്ഞതോടെ തമ്പുരാനെ തപ്പിനോക്കിയിട്ടുപോലും ഞാൻ കണ്ടില്ല! പിന്നെ ഞാൻ കണ്ടതും കേട്ടതും വഴിക്കുള്ള പലതിന്റെയും ഭൂമിശാസ്ത്രവും ചരിത്രവും രാഷ്ട്രവിജ്ഞാനീയവും നരവംശശാസ്ത്രവും ഭൂഗർഭവിജ്ഞാനീയവും മററും മററുമാണു്. അതെല്ലാം അശേഷം മുഷിച്ചിൽ കൂടാതെതന്നെ. ലണ്ടനിൽ ചെന്നിട്ടോ? ഒന്നുരണ്ടു തവണ തമ്പുരാനെ ഒരു നിഴലാട്ടംപോലെ കണ്ടെന്നു തോന്നുന്നു. പക്ഷേ, അപ്പോഴും സാക്ഷാൽ സംസ്കൃതപണ്ഡിതനായ ഡോക്ടർ രാജാവിനെയല്ലാ

ഞാൻ കണ്ടു്. ഒരിക്കൽ ചിത്രകലാമർമ്മജ്ഞനെ, മറ്റൊരിക്കൽ രാഷ്ട്രതന്ത്രവിശാരദനെ, പിന്നൊരിക്കൽ ഒരു സമുദായശാസ്ത്രജ്ഞനെ—അങ്ങനെ സകലവിജ്ഞാനസമ്പന്നനായ ഒരു മഹാപണ്ഡിതനെയാണു് ഞാൻ അവിടെയെല്ലാം കണ്ടുമുട്ടിയതു്. എന്റെ സുഹൃത്തായ സാക്ഷാൽ 'മിട്ടക്കാർതമ്പുരാ'നെ ഒന്നു തനിരൂപത്തിൽ കണ്ടാഹ്ലാദിച്ച രംഗം ഞാനിപ്പോഴും ഓർക്കുന്നു. അദ്ദേഹത്തിന്റെ കെട്ടിലമ്മയായ 'ശാന്ത' നാട്ടിൽനിന്നും ലണ്ടനിലെത്തിയ ദിവസം.

"ഞാനാളയച്ചിഹ വരുത്തിയതാണു തന്നെ—
ഞാനാത്തശാന്തയെഴുന്നള്ളുകയല്ല ചെയ്തു"

എന്നദ്ദേഹം പച്ചയായി തുറന്നു പറഞ്ഞപ്പോൾ ഞാനദ്ദേഹത്തിൽ അന്നോളം കാണാതിരുന്ന 'രസികത്വ'വും 'കവിത്വ'വും 'മനുഷ്യത്വ'വും ഓരോന്നിന്റെയും മൂർദ്ധന്യാവസ്ഥയിൽ കണ്ടു. ലണ്ടനിൽ വസന്തം പുലർന്ന രംഗം ഇത്ര ഹൃദയസ്പൃക്കായി വർണ്ണിക്കുന്നതെന്തിനെന്നു് ഞാൻ അല്പം ശങ്കിച്ചു. പിന്നെയല്ലേ കാര്യം മനസ്സിലായതു്. തമ്പുരാനു് ശാന്തയുമായി മതിതീര മധുവിധു കൊണ്ടാടാൻവേണ്ടി ലണ്ടൻനഗരം അണിഞ്ഞൊരുങ്ങുകയായിരുന്നു.

ഈ സഹയാത്രയിൽ മറ്റൊരു മഹാത്ഭുതസംഭവം കൂടി എനിക്കുണ്ടായി. ലണ്ടനിലെ പ്രദർശനാലയം സന്ദർശിക്കുന്ന ഡോ: രാജാവിനെ അനേകം സചേതനശില്പങ്ങളായ സാലഭഞ്ജികകളോടൊപ്പം മറ്റേതോ വെള്ളക്കാരായ സന്ദർശകർ കുറെനേരം തുറിച്ചുനോക്കി. ഒടുവിൽ അദ്ദേഹം അനങ്ങുന്നതു കണ്ടു് അവർ ഈ പൗരസ്ത്യമാതൃകയെ പാവയല്ലെന്നു കണ്ടു് നോട്ടം പിൻവലിച്ചു കഥ തികഞ്ഞ ഫലിതചാതുരിയോടെ പറയുന്ന ഗ്രന്ഥകാരനെ എന്റെ സഹൃദയം വാനോളം പുകഴ്ത്തിയിട്ടും അതിനിപ്പോഴും മതിവന്നിട്ടില്ല.

അഥവാ ആരുടെയും തുണകൂടാതെ ഒറ്റയ്ക്കു് പാശ്ചാത്യപര്യടനം നടത്തി ദിഗ്ജയം ചെയ്തു തിരിച്ചുവന്ന ഈ പണ്ഡിതരാജനെ പുകഴ്ത്തുന്നവർക്കാണു് പുകഴ്ത്തുവാനുള്ളതു്. അദ്ദേഹത്തിനു് എന്നോടു തോന്നിയ കാരുണ്യവാത്സല്യങ്ങൾകൊണ്ടുമാത്രമാണു് ഈ ഒന്നാംതരം യാത്രാഗ്രന്ഥം മലയാളികളുടെ മുന്നിലർപ്പിക്കാൻ എന്നെ കൂട്ടിനു വിളിച്ചതു്. അഭിമാനവിജൃംഭിതനായിട്ടാണു് "തമ്പുരാനോടൊപ്പം ഞാനും ലണ്ടനിൽ പോയെന്ന" കഥ വായനക്കാരെ അറിയിക്കുന്നതും.

മദിരാശി സർവ്വകലാശാല,
12-9-1955

**ഡോ: എസ്. കെ. നായർ**



DEDICATED TO MY UNCLE.



**Sri. K. K. RAJA,**
**Author of the Baspanjali.**

"യഥാൎത്ഥസൌന്ദൎയ്യമറിഞ്ഞകൈതവം
രസിപ്പതയ്യന്റെവ്യൎത്ഥമെന്നതാൻ;
പതിച്ചിടുംകൊതുകിപ്പുഷ്പപ്പടപ്പിലും
ഇടിപ്പതാഴികകളെന്നമാത്രമാം."



ഗ്രന്ഥകാരനും പത്നിയും

# 1

സംസ്കൃതം പഠിക്കുവാൻ ശീമയ്ക്കു പോവുക! ഇതു വേണ്ടിവരുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. അപ്രതീക്ഷിതമായി 'ബ്രിട്ടീഷ് കൗൺസി'ലിന്റെ ഒരു സ്കോളർഷിപ്പ്. ഇതെങ്ങനെ ഉപേക്ഷിക്കും? ഉദ്ദേശ്യമെന്തെങ്കിലുമാകട്ടെ ശീമയ്ക്കു പോയിവരിക അത്ര എളുപ്പമായ ഒന്നല്ല. ആ സ്വർഗ്ഗത്തിലേയ്ക്കു പോവുകതന്നെയെന്നു തീരുമാനിച്ചു. കല്പവൃക്ഷവും കാമധേനുവും ഇല്ലെന്നുവന്നാലും കിന്നരന്മാരും വിദ്യാധരന്മാരും ഉണ്ടാകാതിരിക്കയില്ല. ഈ ആഹ്ലാദം ഓളം തുളുമ്പിക്കൊണ്ടായിരുന്നു എന്റെ പുറപ്പാട്.

'ആരംഭശൂരാഃ ഖലു കേരളീയാഃ' എന്നു കേട്ടിട്ടുണ്ട്. ഞാനതു വിശ്വസിച്ചിരുന്നില്ല. നാടും വീടും വിട്ട് ആയിരം കാതം അകലയ്ക്കു പോകേണ്ട അവസരം വന്നപ്പോൾ എന്തൊക്കെയോ എന്നെ പിടികൂടി. അന്ധവിശ്വാസങ്ങൾ, വിരഹവേദനകൾ ഇങ്ങനെ പലതും. പുറപ്പെടുവാൻ നല്ല ദിവസം നോക്കണം. ധീരത വെടിയാതിരിപ്പാൻ ഈശ്വരനോടു പ്രാർത്ഥിക്കണം, അമ്പല

ത്തിൽ പോകണം. എല്ലാം നിർവ്വഹിച്ചു. പഞ്ചാംഗം നോക്കി നല്ല ദിവസം കണ്ടാക്കിത്തന്നെയാണു തറവാട്ടിൽനിന്നു പുറപ്പെട്ടതു്. പക്ഷെ, കപ്പൽ ഭാരതത്തിന്റെ തുറമുഖം വിട്ടതാകട്ടെ കറുത്തവാവും പൂരവും ചേർന്ന ദിവസം രാത്രി (1952 സെപ്തംബർ 18-ാംതീയതി). എം. ഏ. ഡിഗ്രിയും ഡാക്ടറേറ്റും എടുത്ത ഞാൻ അന്ധവിശ്വാസിയല്ലെന്നഭിമാനിച്ചിരുന്നിട്ടും കുട്ടിക്കാലത്തു പഠിച്ച,

"യമഭദ്രാഹി മുപ്പൂരം തൃക്കേട്ടയിവയേഴുനാൾ
വിതയ്ക്കിൽ വിളയാ ക്രൂര യാത്രപോകിലവൻ വരാ."

എന്ന വരികൾ ഉത്സാഹത്തിന്റെ മുമ്പിൽ വിലങ്ങടിച്ചു നിന്നു.

'ബ്രിട്ടീഷ് കൗൺസിൽ' യാത്രയ്ക്കു വേണ്ടതായ സകല സൗകര്യങ്ങളും ഏർപ്പാടുചെയ്തുതന്നിരുന്നു. എല്ലാം രാജകീയമായ വിധത്തിൽത്തന്നെയായിരുന്നു എന്നു പറയാം. കപ്പലിൽ കയറുന്നതിന്നു മുമ്പു പല ചടങ്ങുകളും നിർവ്വഹിക്കുവാനുണ്ടായിരുന്നതുകൊണ്ടു പകൽ മൂന്നുമണിയോടുകൂടിത്തന്നെ യാത്രക്കാരെല്ലാം ബോംബെ തുറമുഖത്തു ഹാജരായി. എന്തെല്ലാം സാമാനങ്ങളാണു കൊണ്ടുപോകുന്നതെന്നു 'കസ്റ്റംസി'ൽ ഉദ്യോഗസ്ഥന്മാരെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കണം. ഇത്തരം പരിശോധന ഇറങ്ങുന്ന ദിക്കിലും ഉണ്ടായിരിക്കും. എന്റെ പെട്ടികൾ ഒന്നുംതന്നെ തുറക്കുവാൻ അവർ ആവശ്യപ്പെട്ടില്ല. മറ്റൊരു ചടങ്ങ് ആരോഗ്യം വേണ്ടിടത്തോളമുണ്ടോ എന്നു തീർച്ചപ്പെടുത്തുവാൻ ഡാക്ടർ നടത്തുന്ന ദേഹപരിശോധന

യാണു്. സാമാന്യമായി 'ഷേയ്ക് ഹാൻഡ്' ചെയ്യുന്നതുകൊണ്ടുതന്നെ അദ്ദേഹം തൃപ്തിപ്പെട്ടിരുന്നതിനാൽ അഞ്ഞൂറിൽപരം യാത്രക്കാരുടെ ദേഹപരിശോധന രണ്ടു മണിക്കൂറുകൊണ്ടു കഴിഞ്ഞു.

എന്നെ യാത്രയയ്ക്കുവാൻ സ്വന്തപ്പെട്ടവരാരും കൂടെ വന്നിട്ടുണ്ടായിരുന്നില്ല. ഞാൻ നേരത്തെതന്നെ കപ്പലിൽക്കയറി. ഒരു വലിയ കപ്പലിൽ സഞ്ചരിക്കുവാൻ തുടങ്ങുന്നതു് ആദ്യമായിട്ടാണു്. എല്ലാം ഒന്നു നടന്നു പരിശോധിക്കുവാൻതന്നെ ഞാൻ തീർച്ചപ്പെടുത്തി.

ആയിരത്തിലധികം യാത്രക്കാർക്കു വളരെ സുഖമായിത്താമസിക്കുവാൻവേണ്ട സകല സൗകര്യങ്ങളും തികഞ്ഞ ഒരു വലിയ വീടാണു് ഈ കപ്പൽ. പി ആൻഡ് ഓ. കമ്പനിക്കാരുടെ 'മലോജ'യിലാണു ഞാൻ പോകുന്നതെന്നു കേട്ടപ്പോൾ ഒരു സ്നേഹിതൻ പറകയുണ്ടായി, പത്തിരുപതു കൊല്ലം മുമ്പു് ഏഴാം ക്ലാസ്സിലെ പാഠപുസ്തകത്തിൽ അതിന്റെ ചിത്രവും ഒരു യാത്രാവിവരണവും ഉണ്ടായിരുന്നുവെന്നു്. കാഴ്ചയിൽ ഒരു പഴഞ്ചൻ കപ്പലാണെന്നു് ഒരിക്കലും തോന്നുകയില്ല.

എ, ബി, സി, ഡി എന്നിങ്ങനെ നാലു 'ഡെക്കുകൾ' (നിലകൾ) ആണിതിനുള്ളതു്. യാത്രക്കാർക്കുള്ള 'ക്യാബിനു'കൾ (മുറികൾ) എല്ലാം താഴത്തെ മൂന്നു ഡെക്കുകളിലായിട്ടാണു്. ചില ക്യാബിനുകളിൽ നാലുപേരും മററു ചിലതിൽ ആറുപേരും ഉണ്ടായിരിക്കും. കിടക്കുവാനുള്ള കട്ടിലുകൾ നമ്മുടെ തീവണ്ടികളിലെ ഒന്നാംക്ലാസ്സുമുറികളിലുള്ളതുപോലെതന്നെയാണു് ഉറപ്പിച്ചിട്ടുള്ള

ണ്ടു്. ഓരോ കട്ടിലിന്നും പ്രത്യേകം വിളക്ക്, സ്റ്റാൻഡ് മുതലായതെല്ലാമുള്ളതുകൊണ്ടു മററു യാത്രക്കാൎക്കുപദ്രവം തട്ടാത്ത വിധത്തിൽ രാത്രി വായിക്കുവാനും മററും സൗകൎയ്യമുണ്ടു്.

സാമാന്യമായി യാത്രക്കാർ രാത്രി ഉറങ്ങുവാൻ മാത്രമെ സ്വന്തം 'ക്യാബി'നുകളിൽ പോകയുള്ളു. പകൽ മുഴുവനും രാത്രി ഉറക്കം വരുന്നതുവരെയും അധികവും മുകളിലെ എ ഡെക്കിൽത്തന്നെയായിരിക്കും. ആദ്യമായി കയറിച്ചെല്ലുന്നതുതന്നെ ആ ഡെക്കിലെ വരാന്തയിലേയ്ക്കാണു്. നാലുപുറത്തും വരാന്തയുണ്ടു്. ഒരു തവണ ചുററിയാൽ ഏതാണ്ടു് ഒരു ഫർലോങ്ങ് ദൂരമായി. വരാന്തയുടെ ഇരു വശത്തും ചാരുകസേരകൾ നിരത്തി വെച്ചിരിക്കുന്നു. ഇവയിലൊന്നിൽക്കിടന്നു പ്രകൃതിരാമണീയകം കണ്ടാസ്വദിക്കുകയോ വരാന്തയിൽക്കൂടി അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ജനസഞ്ചയത്തെ നോക്കിക്കൊണ്ടിരിക്കയോ ചെയ്യാം.

എ ഡെക്കിൽത്തന്നെ മൂന്നു വിശാലമായ മുറികളുണ്ടു്. ഒന്നു് എഴുതുവാനും വായിക്കുവാനുമുള്ള സ്ഥലമാണു്; എഴുത്തുകടലാസ്സും കവറുകളെല്ലാം ഇഷ്ടംപോലെ വെറുതെ കിട്ടും. മററു രണ്ടു മുറികളും സിഗരററ്, ലഹരിപദാൎത്ഥങ്ങൾ എന്നിവ വാങ്ങിക്കുവാനും സൗകൎയ്യമായിരുന്നു് ഉപയോഗിക്കുവാനുമുള്ള സ്ഥലങ്ങളാണു്. കുട്ടികൾക്കു കളിക്കുവാനുള്ള 'നൎസറി'യും എ ഡെക്കിൽത്തന്നെ. ഷാപ്പുകൾ, ക്ഷൌരസ്ഥലം എന്നിവ ബി ഡെക്കിലാണു്. ഭക്ഷണത്തിനുള്ള രണ്ടു 'ഹാളു'കൾ സി ഡെക്കിലുമാണു്. ഈ കപ്പലിൽ എല്ലാ യാത്രക്കാരും 'ടൂറിസ്റ്റ്'

ക്ലാസ്സുകാരാണ്. മുറികളുടെ സ്ഥാനഭേദമനുസരിച്ച് കൂലിയിൽ അല്പാല്പം വ്യത്യാസങ്ങളുണ്ടെന്നു മാത്രമേയുള്ളു. ഒരു ഡെക്കിലെ വരാന്തകളിലും മുറികളിലും മററും എല്ലാവർക്കും അവകാശം ഒപ്പമാണ്.

ആസ്ട്രേലിയയിൽനിന്നു വരുന്ന കപ്പലാണിതു്. പത്തഞ്ഞൂറു വെള്ളക്കാർ ഇതിലുണ്ടു്. ബോംബെയിൽനിന്നും പത്തഞ്ഞൂറു യാത്രക്കാർ കയറുകയാണ്. യാത്രയയയ്ക്കുവാൻ കപ്പലിലേയ്ക്കു വന്നിട്ടുള്ളവരും കുറവല്ല. യാത്രയയപ്പിൽ പാശ്ചാത്യരുടെ ചടങ്ങുകൾ ചുംബനങ്ങളും ആലിംഗനങ്ങളുമാണ്. ഇന്ത്യക്കാരുടെ നില അതല്ല. മകനെപ്പിരിയുന്ന മാതാവു്, ഭർത്താവിനെ യാത്രയാക്കുന്ന നവോഢയായ യുവതി—എല്ലാവരും ഇററിറ്റു വീഴുന്ന കണ്ണുനീർ തുടക്കുവാൻ ശ്രമിക്കയാണ്. ഉപരിപഠനത്തിനു യൂറോപ്പിലേയ്ക്കു വരുന്നൊരു യുവാവു്, യാത്രയയയ്ക്കുവാൻ വന്ന ഭാര്യയുടെ കൈപിടിച്ചുകൊണ്ടു്, അങ്ങുമിങ്ങും നോക്കി പരിഭ്രമിച്ചു നടക്കുകയാണ്. ആരുടേയും കണ്ണുകളെത്താത്ത വല്ല മൂലയുമുണ്ടോ എന്നന്വേഷിക്കയായിരിക്കാം. വെള്ളക്കാർ പരസ്പരം ചുംബിക്കുന്നതും സരസമായി വർത്തമാനം പറയുന്നതും അയാൾ കാണുന്നുണ്ടു്. എങ്കിലും അയാൾ പതുങ്ങുന്നു. യാത്രക്കാരല്ലാത്തവരെല്ലാം കപ്പൽവിട്ടിറങ്ങേണ്ട സമയമായി. ആ പ്രേയസിയുടെ വേർപാടിൽ പ്രേയാന്റെ കണ്ണിൽ കണ്ണീർ പൊടിയുന്നതു് എന്റെ കണ്ണുകൾ കണ്ടു. യാത്രയാക്കുവാൻ സ്വന്തപ്പെട്ടവരാരും കപ്പലിലേയ്ക്കു വരാതിരുന്നതു നന്നായെന്നപ്പോൾ എനിക്കു തോന്നി.

കരയ്ക്കൽനിന്നു കപ്പലിലേയ്ക്കു വെച്ചിരുന്ന കോണി

നീക്കംചെയ്തുകഴിഞ്ഞു. കപ്പൽ പതുക്കെ ഇളകുവാൻ തുടങ്ങി. കരയ്ക്കൽ നില്ക്കുന്നവർ കൈലേസു വീശുന്നു. കൂട്ടത്തിൽ കുറെ വെള്ളക്കാരുമുണ്ടു്. അവർ പരസ്പരം കൈകോർത്തുപിടിച്ചു് നൃത്തംവെയ്ക്കുകയും പാട്ടുപാടുകയും ചെയ്യുന്നു. കപ്പലിൽ അവർ യാത്രയയച്ച വെള്ളക്കാർ ആ പാട്ടുകൾ ഏററുപാടുകയാണു്. കപ്പൽ കരയോടകന്നകന്നു പോകുന്നു- കരയ്ക്കൽനിന്നുള്ള പാട്ടിന്റെ ശബ്ദം നേർത്തുനേർത്തു വരുന്നു. അവിടെയുള്ള വിളക്കുകൾ മാത്രമേ കാണ്മാനുള്ളു. ക്രമേണ ആ വിളക്കുകളും മറഞ്ഞുകഴിഞ്ഞു. കപ്പൽ അതിവേഗത്തിൽ പാഞ്ഞുകൊണ്ടിരിക്കുന്നു. ആ ഡെക്കിൽ കുറെ നേരത്തോളം അലകടലും ആകാശവും നോക്കിക്കൊണ്ടു ഞാനങ്ങനെ നിന്നു. അപാരതയുടെ ചിന്തകൾ എന്റെ മനസ്സിലും അലതല്ലിക്കൊണ്ടിരുന്നു.

"അനന്തമജ്ഞാതമവർണ്ണനീയ-
മീലോകഗോളം തിരിയുന്ന മാർഗ്ഗം
അതിങ്കലെങ്ങാണ്ടൊരിടത്തു നിന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തുകണ്ടു!"

എന്നു ഞാൻ എന്റെ മൗനഭാഷയിൽ പാടി.

ഒന്നു തിരിഞ്ഞുനോക്കിയപ്പോൾ അടുത്തൊന്നുരണ്ടു മലയാളികൾ, തിരുവിതാംകൂർ യൂണിവേഴ്സിററിയിലെ കെമിസ്ട്രിലക്ചററായ സ്നേഹിതൻ ടി. സി. മധുസൂദനൻപിള്ളയാണു് ഒരാൾ; പിഎച്ച്. ഡി. ബിരുദം സമ്പാദിക്കുവാൻ ലണ്ടനിലേയ്ക്കു പോവുകയാണു്. അടുത്തടിച്ചു് ഉയരംകുറഞ്ഞുനില്ക്കുന്നതു് തിരുവനന്തപുരം ട്രെയിനിങ്ങ്കോളേജിലെ ചരിത്രം ലക്ചറർ . എൻ.

പരമേശ്വരൻപിള്ളയാണെന്നു പരിചയപ്പെട്ടതിന്നു. അദ്ദേഹവും ഉപരിപഠനത്തിന്നുതന്നെ പുറപ്പെട്ടിരിക്കയാണ്. പ്രസന്നമായ മുഖഭാവവും കറുത്തു കനത്തു ഉരംകട്ടിയുള്ള മീശയും അദ്ദേഹത്തിന്നുണ്ട്. വാഗ്പാടി അദ്ദേഹത്തിന്റെ കൂടെപ്പിറപ്പാണ്. ഇതാ മറെറാരു മലയാളികൂടി വരുന്നു. തിരുവിതാംകൂർ വിദ്യാഭ്യാസഡയരക്ടറായിരുന്ന ഡാക്ടർ കോശിയുടെ ജാമാതാവായ ശ്രീമാൻ ജോർജ്ജ്, തിരുവിതാംകൂർയൂണിവേർസിററിയിലെ തത്വശാസ്ത്രം ലക്ചററാണിദ്ദേഹം. ലണ്ടനിൽ മനശ്ശാസ്ത്രത്തെപ്പററി ഉപരിപഠനത്തിന്നു പോവുകയാണ്. ഭാഗ്യവശാൽ താമസിയാതെ രണ്ടു മലയാളികളെക്കൂടി കാണുവാൻ കഴിഞ്ഞു. ഒരാൾ മാവേലിക്കര ടി. കെ. നാരായണൻ ഉണ്ണിത്താൻ, മൂർത്തിമാനായ ഉത്സാഹം. മറെറയാൾ കൊച്ചിക്കാരനായ കെ. ഗോപാലകൃഷ്ണൻ; വേണ്ടതിനെ സംസാരിക്കൂ എന്നൊരു വ്രതമുള്ളപോലെ തോന്നും. നമ്മുടെ മൂർത്തിമാനായ ഉത്സാഹം ധനശാസ്ത്രവിഷയകമായ ഉപരിപഠനത്തിന്ന് കേംബ്രിഡ്ജിലേയ്ക്കു പോകുന്നവനാണ്; ഗോപാലകൃഷ്ണൻ ഹോളണ്ടിൽ 'ഹേഗി'ൽ പുതുതായിത്തുടങ്ങുന്ന സമുദായശാസ്ത്രപഠനത്തിന്നുള്ള ഇൻസ്റ്റിററ്യൂട്ടിൽ (International Institute of Social Studies) പഠിക്കുവാൻ പോകയുമാണ്. അതേ ഇൻസ്റ്റിട്യൂട്ടിലേയ്ക്കുതന്നെ പഠിക്കുവാൻ പോകുന്ന മിസ്. മത്തായി എന്നൊരു യുവതിയും കൂട്ടത്തിലുണ്ടായിരുന്നു; നല്ല പ്രസരിപ്പും തന്റേടവുമുള്ള ഒരു കലാകുശലയാണവർ. വേറെയും ഒന്നുരണ്ടു മലയാളികൾ കപ്പലിലുണ്ടായിരുന്നുവെന്ന് ഞങ്ങൾക്ക മനസ്സിലായതു് കുറച്ചുദിവസം കഴിഞ്ഞതാണ്.

എന്റെ 'ക്യാബി'നിൽത്തന്നെയുള്ള രംഗനാഥനും (മലയാളം കുറച്ചെല്ലാം അറിയാം) ഞങ്ങളുടെ സെററിൽത്തന്നെ ചേൎന്നു. ഇങ്ങനെ കപ്പലിൽത്തന്നെ കൂട്ടുകെട്ടുകൊണ്ടൊരു കൊച്ചുമലയാളം സൃഷ്ടിച്ചുകൊണ്ടായിരുന്നു ഞങ്ങളുടെ പോക്ക്.

## 2

പത്തൊമ്പതാംതീയതി കാലത്ത് ആറുമണി. ഞാൻ എഴുന്നേററുകഴിഞ്ഞു. 'സ്റ്റുവർഡ്'(Steward) ഒരുകപ്പ് ചായയും ഒരു ബിസ്കററും കൊണ്ടുവന്നു വിളിച്ചതുകൊണ്ടാണിത്ര നേരത്തെ ഉണൎന്നത്. കുളിമുറിയിലേയ്ക്കു പോകുമ്പോഴും മററും 'ഡ്രസ്സിങ്ഗൌൺ' ധരിച്ചുവേണമെന്നു പഠിച്ചിരുന്നതുകൊണ്ട്, പെട്ടിതുറന്നു ശരിയായ വേഷം കെട്ടിത്തന്നെയാണ് പുറപ്പെട്ടത്. പക്ഷേ, അവിടെയെല്ലാം മുട്ടിറങ്ങാത്ത നിക്കർമാത്രം ധരിച്ചുകൊണ്ടുള്ള വെള്ളക്കാരെയും തോന്നിയവേഷത്തിൽ ഇറങ്ങിയിട്ടുള്ള ഇന്ത്യക്കാരെയുമാണു കണ്ടെത്തിയത്. ഏതായാലും ഇനി കപ്പലിൽ 'ഡ്രസ്സിങ്ഗൌൺ' ഉപയോഗിക്കുന്നില്ല.

ഒഴിച്ചുവിടുവാൻ പാടില്ലാത്ത ഒരു ചടങ്ങാണല്ലോ ക്ഷൗരം. അതു നിൎവ്വഹിച്ചു. കപ്പലിലെ ദേഹശോധനാസമ്പ്രദായം എനിക്കു പററിയതായിരുന്നില്ല. കുളിപ്പാൻ രസംതോന്നി. പാശ്ചാത്യരീതിയിലുള്ള 'ടബ്ബ്'മാത്രമല്ല, 'ഷവർബാത്തും' ഉണ്ട്.

കുളികഴിഞ്ഞപ്പോഴേയ്ക്കും പ്രാതലിന്നു സമയമായി. തലേന്നാൾ രാത്രി വാച്ചുകൾ അരമണിക്കൂർ പിന്നാക്കം തിരിച്ചുവെയ്ക്കണമെന്നു നോട്ടീസ്സുണ്ടായിരുന്നതറിയാത്ത

ചിലർ വളരെ നേരത്തെതന്നെ പ്രാതലിന്നു ഹാജരായിട്ടുണ്ട്. രണ്ടു പന്തിയായിട്ടാണ് പ്രാതലും ഊണും. ഏതു പന്തിയിൽ വേണമെന്നും മററും മുൻകൂട്ടി രജിസ്റ്റർചെയ്യേണ്ടതായിരുന്നു. അതുണ്ടായില്ല. ഒരു ദിക്കിൽച്ചെന്നിരുന്നു പ്രാതൽ തുടങ്ങി. കഴിയാറായപ്പോഴാണ് മററെ മുറിയിലാണു പോകേണ്ടിയിരുന്നതെന്നു മനസ്സിലായതു്. മലയാളികളായ ഞങ്ങൾ കുറെപ്പേർ ഒരേ മേശയിൽത്തന്നെ രണ്ടാംപന്തിയിൽ ഭക്ഷണത്തിന്നേർപ്പാടുചെയ്തു. രണ്ടാം പന്തിയിലായാലുള്ള ഗുണം പരിഭ്രമംകൂടാതെ പതുക്കെച്ചെന്നാൽ മതിയെന്നതാണ്.

കപ്പലിലെ ഭക്ഷണം വളരെ നല്ലതുതന്നെ. സസ്യഭക്ഷണവും മാംസഭക്ഷണവും പ്രത്യേകമുണ്ടെങ്കിലും മുട്ടക്കറികളും മററും സസ്യവകുപ്പിലാണുൾപ്പെടുത്തിയിട്ടുള്ളതു്. ഭക്ഷണത്തിന്റെ വട്ടങ്ങളെല്ലാം അന്നന്നു 'മെനു' കാർഡിൽ അച്ചടിച്ചു മേശപ്പുറത്തുവെച്ചിട്ടുണ്ടാകും. ഓരോരുത്തർക്കും ഇഷ്ടംപോലെ തിരഞ്ഞെടുക്കാം. തനി സസ്യഭക്ഷണം കിട്ടുവാൻ പലപ്പോഴും സ്റ്റുവർഡിനോടു പ്രത്യേകം പലതിനെപ്പററിയും ചോദിക്കേണ്ടിവന്നിട്ടുണ്ട്. വഴുതനങ്ങകൊണ്ടുള്ള കറിതന്നെ 'എഗ് പ്ലാന്റ് കറി' എന്ന പേർ കാണുമ്പോഴും കൂട്ടുവാൻ ഞാൻ സംശയിച്ചാൽ കൂട്ടുകാർ ചിരിക്കുകയായി. മാംസവും ഉരുളൻകിഴങ്ങും മററും ഒന്നിച്ചു പുഴുങ്ങിയതിന്നുശേഷമാണ് വേർതിരിച്ചുവെയ്ക്കുന്നതെന്നുംമററും അവർ കളിയാക്കും. അസ്വസ്ഥമായ ഒരു കൊച്ചുപുഞ്ചിരി എന്റെ മുഖത്തും അവർ കണ്ടിരിക്കണം.

ഇന്നിനി 'ലൈഫ് ബെൽററ് എക്സർസൈസ്' ആണ്.

എല്ലാവരും അവനവൻെറ ക്യാബിനിൽനിന്ന് ഒരോ 'ലൈഫ്ബൽററ്' എടുത്തു് എ ഡെക്കിൽ വരണം. അതു വേണ്ടവിധത്തിൽ കഴുത്തിൽക്കൂടെയിട്ടു കെട്ടുവാനറിയാത്തവർക്കു കാണിച്ചുതരുവാൻ ചുമതലപ്പെട്ടവരുണ്ടു്. ആപത്തുണ്ടായാൽ 'ലൈഫ്ബൽററ്' അത്യാവശ്യമാണു്. ഏതാണ്ടു് ഇരുപത്തിനാലുമണിക്കൂറോളംനേരം വെള്ളത്തിൽ താഴാതെകിടക്കുവാൻ ഇതു സഹായിക്കും. യാത്രക്കാരിൽ പലരും ഈ 'എക്സർസൈസ്' വെറുമൊരു നേരമ്പോക്കായി മാത്രമേ കരുതുന്നുള്ളു.

ആസ്ത്രേലിയയിൽനിന്നുവരുന്ന ലലനമാരുടെ വേഷം രസംപിടിച്ച കാഴ്ചയാണു്. ഉടൽ മറയ്ക്കുന്ന കാര്യത്തിൽ സിനിമകളിലും ചിത്രങ്ങളിലും കാണുന്നതിനേക്കാൾ മേലെക്കിടയിലുള്ളതാണതു്. അരയും മാറുംമാത്രം മറച്ചുകൊണ്ടു് വെറും 'നീന്തൽവേഷ'ത്തിൽത്തന്നെ ജനങ്ങളുടെ ഇടയിൽക്കൂടി അങ്ങുമിങ്ങും അവർ ഉലാത്തും. യൂഗോസ്ലാവർക്കുമുണ്ടു്. ആസ്ത്രേലിയൻ പെൺകൊടികളുടെ ആ മെലിതിരണ്ട വേഷത്തിൽ പല കണ്ണുകളും ഒട്ടിപ്പിടിച്ചുനിന്നു.

കപ്പലിൽ ഒരു പുസ്തകശാലയുണ്ടു്. കാലത്തും വൈകുന്നേരവും ഓരോ മണിക്കൂർ തുറന്നിരിക്കും. പുസ്തകങ്ങൾ ഇഷ്ടംപോലെ എടുക്കാം. വായിച്ചതിനുശേഷം തിരികെ കൊടുത്താൽമതി. മിക്കതും ഡിറക്റ്റീവ്നോവലുകളാണു്. ഞാനീ യാത്രയ്ക്കിടയ്ക്കു് എട്ടുപത്തു പുസ്തകങ്ങൾ വായിച്ചുതള്ളി. ഡെക്കിലെ കസാലയിൽക്കിടന്നു നോവൽ വായിക്കുക, മേൽപ്പരപ്പിലേയ്ക്കും കീഴ്പ്പര

പ്പിലേയ്ക്കും കണ്ണോടിക്കുക ഇതെല്ലാമായിരുന്നു എൻെറ ജിജ്ഞാസയുടെ വിനോദം.

ഇന്ത്യൻനാണയം ഇംഗ്ലീഷുനാണയമായി മാററണമെങ്കിൽ വേഗം കൊണ്ടുചെല്ലണമെന്നൊരു പ്രഖ്യാപനം കേട്ടു. എനിക്കും കുറച്ചു മാററുവാനുണ്ട്. ക്യാബിനിൽപ്പോയി നോക്കിയപ്പോൾ മുഴുവൻ കണ്ടില്ല. കിട്ടിയതും കൊണ്ടു ചെന്നപ്പോഴേയ്ക്കും അരഫർലാങ് നീളത്തിലുള്ള ഒരു 'ക്യൂ' നില്ക്കുന്നു. ഞാനും പിന്നാലെ കൂടി. "നോട്ടുകൾ മാത്രമേ മാറുവാൻ പററുകയുള്ളു; നാണ്യങ്ങൾ മാറുക സാദ്ധ്യമല്ല," ഒരാൾ പറഞ്ഞു.

ഇംഗ്ലീഷുനാണ്യങ്ങളിൽ ഏററവും ചെറിയതു് നമ്മുടെ 'പൈ'പോലെയുള്ള 'ഫാർതിങ്ങ്' ആണ്. അതിന്നിപ്പോൾ പ്രചാരം കുറഞ്ഞിരിക്കുന്നു. രണ്ടു 'ഫാർതിങ്ങ്' കൂടിയതാണ് 'അരപ്പെനി' (ഹെപ്പെനി); ആ ചെമ്പുനാണ്യം നമ്മുടെ തുളയില്ലാത്ത കാലണപോലെയാണ്. പെനിയും ചെമ്പുനാണ്യംതന്നെ; അതിന്ന് തിരുവിതാംകൂർചക്രത്തിൻെറ വലിപ്പം കാണും. മൂന്നു പെൻസിൻെറ നാണ്യം(ത്രുപ്പൻസ്) ചെമ്പും നിക്കലുംകൂടിയതും ഇന്ത്യൻ ഒററയണയുടെ ആകൃതിയിലുള്ളതുമാണ്. ആറുപെൻസ് അഥവാ അരഷില്ലിങ് ഒരു വെള്ളിനാണ്യമാകുന്നു; നമ്മുടെ നാലണത്തുട്ടുപോലെയാണതു്. എട്ടണനാണ്യംപോലെയുള്ള ഒന്നാണ് ഷില്ലിങ്. രണ്ടു ഷില്ലിങ്ങിൻെറയും രണ്ടരഷില്ലിങ്ങിൻെറയും നാണ്യങ്ങൾ നമ്മുടെ ഉറുപ്പികപോലെതന്നെ. പത്തു ഷില്ലിങ്ങും (അരപ്പവനും) പവനും നോട്ടുകളാണ്. സ്വർണ്ണംകൊണ്ടുള്ള പവൻനാണ്യവും മററും കാണുവാൻതന്നെ പ്രയാസമാണ്. കപ്പലിൽ ആ

വശ്യങ്ങൾക്ക് ഇംഗ്ലീഷുനാണ്യങ്ങൾ വേണ്ടിയിരിക്കുന്നു. നാണയമാററത്തിന്റെ പ്രയോജനം നല്ലപോലെ അനുഭവപ്പെട്ടു. ഉറുപ്പികയ്ക്കു് ഒന്നരഷില്ലിങ്ങ് എന്ന കണക്കിലാണ് നാണയം മാറിയതു്.

## 3

കപ്പൽ ബോംബെ വിട്ടതിന്നുശേഷം രണ്ടുമൂന്നു ദിവസത്തേയ്ക്കു കടൽ വളരെ പ്രശാന്തമായിരുന്നു. ഇളക്കം തീരെയുണ്ടായിരുന്നില്ല. വേഗത്തിൽ പോയ്ക്കൊണ്ടിരിക്കയാണെന്നറിയുന്നതുതന്നെ കടലിലേയ്ക്കു നോക്കുമ്പോൾ മാത്രമാണ്. നാലാംദിവസമായപ്പോഴേയ്ക്കും കടൽ കുറേക്കൂടി ക്ഷുബ്ധമായിത്തുടങ്ങി. കപ്പൽ തിരയുടെ ശക്തിയനുസരിച്ചു ചാഞ്ചാടുവാനും ആരംഭിച്ചു. യാത്രക്കാരിൽ പലരുടേയും ഉത്സാഹത്തിന്ന് അല്പം കുറവു കാണപ്പെട്ടു. കപ്പൽ 'ഏഡ'നിലെത്തുന്നതിന്നുമുമ്പ് നാട്ടിലേയ്ക്കുള്ള എഴുത്തുകളെല്ലാം പോസ്റ്റുചെയ്യണമല്ലോ എന്നു കരുതി എഴുതുവാൻചെന്നിരുന്നുവെങ്കിലും കപ്പലിന്റെ ചലനംനിമിത്തം വളരെ വിഷമിച്ചാണ് ഒരെഴുത്തു മുഴുമിച്ചതു്. തലയ്ക്കു് ആകപ്പാടെ ഒരു മന്ദത ബാധിച്ചതുപോലെ അനുഭവപ്പെട്ടു. ചിലർക്കു ഛർദ്ദിയും ഉണ്ടാകാതിരുന്നില്ല. ഞാൻ മുൻകൂട്ടികരുതിയിരുന്ന ഒരു ചെറുനാരങ്ങ കടിച്ചുകൊണ്ടു് കസാലയിൽ കണ്ണടച്ചുനങ്ങാതെ കിടന്നു. കുറച്ചുകഴിഞ്ഞപ്പോഴേയ്ക്കും ഒരുവിധം സമാധാനമായി.

കപ്പലിൽ പ്രധാന കൃത്യം ഭക്ഷണമാണെന്നു പറഞ്ഞാൽ അതിൽ തീരെ അതിശയോക്തിയില്ല. കാല

ത്തെണീക്കുന്നതുതന്നെ ചായയും ബിസ്കറ്റും കണ്ടുകൊണ്ടാണ്. കുളിയും മറ്റും കഴിയുമ്പോഴേയ്ക്കും പ്രാതലിനു സമയമായി. ഒമ്പതരമണിയോളമാകും പ്രാതൽ കഴിയുമ്പോൾ. അതിനുശേഷം ഡെക്കിൽവെച്ചു പത്തരമണിക്ക് ഐസ്ക്രീം വാങ്ങുവാനുള്ള ക്യൂവിൽ നില്ക്കുകയായി. ഉച്ചഭക്ഷണം ഒന്നരമണിക്കാണ്; അതു കഴിഞ്ഞാൽ ഉടനെ മുകളിൽപ്പോയി കാപ്പി വാങ്ങിക്കഴിക്കണം. നാലുമണിയായാൽ വീണ്ടും ചായയും 'കേക്ക്'കളും മറ്റുമായി. രാത്രിഭക്ഷണം എട്ടുമണിക്കാണ്. ഇതിനും പുറമേ വേണ്ടപ്പോഴെല്ലാം 'ബാറി'ൽപ്പോയിതന്ന് ഇഷ്ടംപോലെ കുടിക്കുകയും ചെയ്യാം; അതിനു പ്രത്യേകം പണം കൊടുക്കണം. ഭക്ഷണച്ചെലവു യാത്രയ്ക്കുള്ള ടിക്കറ്റിൽപ്പെട്ടുകഴിഞ്ഞിരിക്കും.

'ഏഡ'നടുത്തെത്തിയപ്പോഴേയ്ക്കും ചൂടു കൂടിത്തുടങ്ങി. യാത്രക്കാർ പലരും, പ്രത്യേകിച്ചു വെള്ളക്കാർ, രാത്രി കിടപ്പുതന്നെ ഏ ഡെക്കിലെ വരാന്തയിലും അതിന്നും മുകളിലുള്ള തട്ടിന്മേലുമാക്കുവാൻ തുടങ്ങി. ചില മദാമ്മമാർ പകൽ മിക്ക സമയവും മുകൾത്തട്ടിലുള്ള കുളത്തിലും വക്കത്തുമായിക്കഴിഞ്ഞുകൂടുക എന്ന നിലയിലായി. ചെങ്കടലിലെത്തിയാൽ ചൂട് ഇതിലും കൂടുതലാകുമത്രെ. ഏതായാലും മധ്യധരണ്യാഴിയിലെത്തിയാൽ തണുപ്പു തുടങ്ങുമല്ലോ എന്നാണു സമാധാനം.

കപ്പലിൽ അലക്കുവാൻ വലിയ ചാർജ്ജാണ്. ഒരു ഷർട്ടിനു പന്ത്രണ്ടണയോളം കൊടുക്കണം. നാലഞ്ചു ദിവസം കഴിഞ്ഞപ്പോഴേയ്ക്കും മുഷിഞ്ഞ ബനിയനും ഷർട്ടും മറ്റും കൂടുതലായിത്തുടങ്ങി; ഈ നിലയ്ക്ക് അധികം താ

മസിയാതെ പെട്ടിയുടെ അടി കണ്ടുതുടങ്ങും എന്നു തോന്നി. ഈ സന്ദർഭത്തിലാണു കപ്പലിൽത്തന്നെ മററാരുടേയും സഹായം കൂടാതെ തുണികൾ അലക്കുവാനും തേയ്ക്കുവാനും സൗകര്യമുണ്ടെന്നു മനസ്സിലായതു്. ഞാനെൻെറ മുഷിഞ്ഞ ഭാണ്ഡവും പേറിക്കൊണ്ടു് ആ മുറിയിലേയ്ക്കു ചെന്നു. ഒന്നുരണ്ടു മദാമ്മമാർ വസ്ത്രം തേച്ചുകൊണ്ടിരിക്കയാണു്. ഞാൻ തുണികൾ ടബ്ബിലിട്ടു ചുടുവെള്ളം തുറന്നു നനച്ചു. അടുത്തുതന്നെ രണ്ടുപെട്ടി ലക്സ്സോപ്പുതൂള് ഇരിക്കുന്നുണ്ടായിരുന്നു. കപ്പലിൽ ഇത്ര സൗകര്യമുണ്ടെന്നു് ഇപ്പോഴല്ലെ അറിയുന്നതു്. ഞാൻ പെട്ടിയിൽനിന്നു ധാരാളം സോപ്പു ടബ്ബിലിട്ടു കലക്കി തുണികൾ ഉലമ്പുവാൻ തുടങ്ങി. വെള്ളം കളയുവാൻ പിഴിയുകയൊന്നും വേണ്ട; രണ്ടു ചക്രത്തിന്നിടയിൽവെച്ചു തിരിച്ചാൽ മതി. വളരെ എളുപ്പം. ഞാൻ ആദ്യമായാണു തുണി തിരുമ്പുവാൻ വരുന്നതെന്നു മനസ്സിലായ മദാമ്മമാർ ചക്രം തിരിക്കേണ്ട സമ്പ്രദായമെല്ലാം പറഞ്ഞുതന്നു. പിറെറ ദിവസവും ഞാൻ തിരുമ്പുവാൻ ചെന്നു. അവിടെ സോപ്പു കാണുവാനില്ല. അടുത്തുള്ള ഒരാളോടു ചോദിച്ചു, "സോപ്പെവിടെ?" "സോപ്പു് അതാതാളുകൾ കൊണ്ടുവരണം; ഷാപ്പിൽ വാങ്ങുവാൻ കിട്ടും," എന്നായിരുന്നു മറുപടി. തലേന്നാൾ ഞാൻ ഉപയോഗിച്ചതു് ആ മദാമ്മമാരുടെ സോപ്പായിരിക്കണം. അവർ ഉദാരകൾ തന്നെ.

"സ്ത്രീണാം ച ചിത്തം പുരുഷസ്യ ഭാഗ്യം
ദേവോ ന ജാനാതി കുതോ മനുഷ്യഃ"
'പുരുഷസ്യഭാഗ്യം' മനുഷ്യൻ അറിഞ്ഞു.

# 4

23-ാംതീയതി ഉച്ചതിരിഞ്ഞു രണ്ടുമണിയോടുകൂടി 'ഏഡൻ'കണ്ടുതുടങ്ങി. വെറുംപാറക്കുന്നുകൾമാത്രമെ കാണുവാനുള്ളുവെങ്കിലും നാലഞ്ചു ദിവസമായി കരകണ്ടിട്ടില്ലാത്ത ഞങ്ങൾക്കെല്ലാം അത്യുത്സാഹമായി. മൂന്നു മണിക്കു കപ്പൽ 'ഏഡ'നിലെത്തി. കരയ്ക്കൽനിന്ന് ഒരു ഫർലാങ്ങ് അകലെയാണു കപ്പൽ നില്ക്കുന്നതു്. മോട്ടോർ ഘടിപ്പിച്ചിട്ടുള്ള ചെറിയ തോണികളിൽ പരവതാനികൾ തുടങ്ങിയ പല സാമാനങ്ങളും കൊണ്ടുവന്നു് മുറിയൻ ഇംഗ്ലീഷുഭാഷയിൽ കപ്പലിലെ യാത്രക്കാരുമായി കച്ചവടം നടത്തുന്ന അറബികളുടെ തിരക്കാണു നാലുഭാഗത്തും. യാത്രക്കാർ വെള്ളത്തിലേയ്ക്കെറിഞ്ഞുകൊടുക്കുന്ന ചെറുനാണ്യങ്ങൾ മുങ്ങിയെടുക്കുന്ന പിള്ളർ അങ്ങിങ്ങു നീന്തിക്കൊണ്ടു നില്ക്കുന്നു. നാണ്യങ്ങൾ എറിഞ്ഞാൽ അവ അടിയിലെത്തുന്നതിനുമുമ്പുതന്നെ അവർ മുങ്ങിച്ചെന്നു് എടുത്തു വായിൽ സൂക്ഷിക്കുന്നതു കാണേണ്ടതുതന്നെയാണു്. കുട്ടിക്കളിയിൽ പപ്പടപ്പൊട്ടുകൾ കാക്കകൾക്കു ഞാൻ എറിഞ്ഞുകൊടുത്തിട്ടുണ്ടു്; ആ ഛായയാണു തോന്നിയതു്. അവർ കടലിലെ മനുഷ്യക്കാക്കകൾതന്നെ.

ബോട്ടിൽ വേണം കരയ്ക്കിറങ്ങുവാൻ. ആളൊന്നുക്കു രണ്ടു ഷില്ലിങ്ങാണു കൂലി. 'ഗേററു' കടന്നു ടൗണിന്നകത്തു പ്രവേശിക്കുവാൻ വേറെയും രണ്ടു ഷില്ലിങ്ങ്. ക്യൂ നിയമമൊന്നുമില്ലാത്തതുകൊണ്ടു ഗേററിൽ ഒരു വലിയ ബഹളം. ഞങ്ങൾ ഒരു വിധത്തിൽ ഇറങ്ങിപ്പററി ടാക്സികാറിൽ കയറി പട്ടണമൊന്നു ചുററി വരണമെന്നായിരുന്നു ഞങ്ങ

ളുടെ താല്പൎയ്യം. നാഴികയ്ക്കൊരു ഷില്ലിങ്ങാണു കൂലി എന്നു കപ്പലിൽ നോട്ടീസുണ്ടായിരുന്നു. ഞങ്ങൾ അതു വിശ്വസിച്ചു. കാറിൽക്കയറുന്നതിനു മുമ്പു കൂലിയെപ്പററി ഡ്രൈവറുമായി വലിയ വാഗ്വാദത്തിനുതന്നെ ഇടവന്നു. “ഇതിന്ത്യയല്ലെന്നോൎക്കണം,” എന്നായി ഡ്രൈവർ. ഞങ്ങൾ അടുത്തുള്ള പോലീസ് സ്റ്റേഷനിൽച്ചെന്നു വിവരം അന്വേഷിച്ചു. ആളൊന്നുക്കു നാഴികയ്ക്കു് ഒരു ഷില്ലിങ്ങു കൊടുക്കണമെന്നായിരുന്നു വിധി. ഞങ്ങൾ പരാജയപ്പെട്ടു. കാറു വേണ്ടെന്നുതന്നെ തീരുമാനിച്ചു.

ഷാപ്പുകളെല്ലാം അടുത്തുതന്നെ. ഏഡൻ ഒരു സ്വതന്ത്ര തുറമുഖമാണു്. ‘ഡ്യൂട്ടി’ ചുമത്തുന്ന സമ്പ്രദായം ഇല്ലാത്തതിനാൽ സാമാനങ്ങൾക്കു വില കുറവാണു്. പക്ഷേ, കപ്പൽ വന്നിട്ടുണ്ടെന്നറിഞ്ഞാൽ ഷാപ്പുകാർ വില കൂട്ടാറില്ലെന്നു പറഞ്ഞുകൂടാ. വിലയൊന്നും ക്ലിപ്തമല്ല. ഏതായാലും ഇന്ത്യയിലേക്കാളും വില കുറവാണല്ലോ എന്നു കരുതി വാച്ച്, ക്യാമറ തുടങ്ങി ചിലതെല്ലാം യാത്രക്കാർ വാങ്ങിക്കുന്നുണ്ടു്. അടുത്തുള്ള ‘ക്രസൻറ്’ ഹോട്ടലിൽപ്പോയി ചായ കുടിക്കുവാൻ ഞങ്ങൾ അഞ്ചാറുപേർ തീർച്ചപ്പെടുത്തി. അവിടെച്ചെന്നിരുന്നപ്പോൾ ‘വെയ്ററർ’ വന്നു ഞങ്ങളോടു പറകയാണു്, “അടുത്തു പാകിസ്ഥാൻ ഹോട്ടലുണ്ടു്; അവിടെ നല്ല സാധനങ്ങൾ കിട്ടും.” ഞങ്ങൾ ആ ഉപദേശം സ്വീകരിച്ചില്ല. ആറു കപ്പു ചായയ്ക്കു നാലര ഷില്ലിങ്ങു കൊടുക്കേണ്ടിവന്നു.

ഏഡൻ എ. ഡി. 1839 മുതൽ ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ ഒരു ഭാഗമാണു് 1937 വരെ അതു് ഇന്ത്യയുടെ ഒരു ഭാഗമായാണു കണക്കാക്കപ്പെട്ടു വന്നിരുന്നതു്.

ജനസംഖ്യ ഏതാണ്ട് 80,000 ആണ്. അറബികൾ, സോമാലികൾ, ഇന്ത്യക്കാർ, ഇംഗ്ലീഷുകാർ എന്നിങ്ങനെ പല ജാതിക്കാരുമുണ്ട്. അധികവും മുസൽമാന്മാരാണ്. ഒട്ടകങ്ങളും ഒട്ടകവണ്ടികളും ധാരാളം കാണ്മാനുണ്ട്. തുറമുഖം വിട്ട് അഞ്ചുപത്തു നാഴിക പോയാൽ പഴയ ചില കുളങ്ങൾ, ഉദ്യാനങ്ങൾ തുടങ്ങി ചിലതെല്ലാം കാണ്മാനുണ്ടത്രെ. ടാക്സിഡ്രൈവറെ വിശ്വാസമില്ലാത്തതുകൊണ്ട് ഞങ്ങളൊന്നും കാണ്മാൻ ശ്രമിച്ചില്ല. രാത്രി ഭക്ഷണം തെററാതിരിക്കുവാൻ ഏഴുമണിയോടുകൂടിത്തന്നെ കപ്പലിൽ മടങ്ങിയെത്തി.

## 5

ഏഡൻ വിട്ട രണ്ടാം ദിവസമാണിന്ന്. ചെങ്കടലിൽ കലശലായ ചൂട തുടങ്ങിയിരിക്കുന്നു. കാലുറയെക്കാൾ ഭേദം മുണ്ടുതന്നെയാണെന്ന തോന്നിത്തുടങ്ങി. പ്രഭാതത്തിൽത്തന്നെ നെററിയിൽ പൊട്ടുതൊട്ടു പാളത്താറും ഷർട്ടുമായി ഏ ഡെക്കിലെ വരാന്തയിൽക്കൂടി നമ്മുടെ ജോർജ്ജ് അങ്ങിങ്ങ ലാത്തിക്കൊണ്ടിരുന്ന കാഴ്ച ഞങ്ങളെ ചിരിപ്പിച്ചു. കടൽ ശാന്തമാണ്. കപ്പലിന്റെ ചലനം അറിയുന്നില്ല.

കപ്പലിൽ നേരമ്പോക്കിന്ന പല വഴികളുമുണ്ട്. ചിലപ്പോൾ വരാന്തയിൽ ഒരുഭാഗത്തു ക്രിക്കററുകളിയായിരിക്കും. പന്തു പുറത്തേയ്ക്കോ കാണികളുടെ ഇടയിലേയ്ക്കോ തെറിച്ചുപോകാതിരിക്കുവാൻ വല കെട്ടിയിരിക്കും. 'ഫീൽഡു'ചെയ്യുന്ന കൂട്ടർ രണ്ടു വരിയായി നില്ക്കു

ന്നു. അവക്കിടയിൽക്കൂടി പന്തു മറുവശത്തേയ്ക്കടിച്ചെത്തിച്ചാൽ ഒരു 'റൺ' ആയി. ഇതിലെ നിയമങ്ങൾക്കു സാധാരണ ക്രിക്കററിലേതിനേക്കാൾ അല്പം ചില വ്യത്യാസങ്ങൾ കാണാം. മറെറാരു വിനോദം കയറുകൊണ്ടുണ്ടാക്കിയ 'തെരിക'കൊണ്ടുള്ള 'റിങ്ങ്ടെന്നീസ്' കളിയും ഒരുതരം വട്ടുകളിയുമാണ്. ഷീട്ടുകളി, കാരംസ്, ചെസ്സ് മുതലായവയ്ക്കും കപ്പലിൽ സ്ഥാനമുണ്ട്. ചെറിയ കുട്ടികളുടെ വക ഓട്ടം, ചാട്ടം തുടങ്ങിയ പല മത്സരങ്ങളും ഇടയ്ക്കുണ്ടാകും. ഇതിനെല്ലാം പുറമെ ദിവസേന കപ്പൽ പോകുന്ന ദൂരം ഊഹിക്കുവാൻ ഒരു മത്സരമുണ്ട്. അനവധി പേർ 'വെച്ച പണം' (ഒരു ഷില്ലിങ്ങ്) പോകും; ചുരുക്കം ചിലർക്ക് വല്ലതും കിട്ടുകയും ചെയ്യും. മറെറാരു നേരമ്പോക്ക് കുതിരപ്പന്തയമാണ്. മരക്കുതിരയുടെകൂടെ ആളുകൾ നില്ക്കും. ഓരോ കുതിരയുടെ വഴിയും പത്തിരുപതു കള്ളികളായി തിരിച്ചിരിക്കും. നറുക്കിട്ടു കിട്ടുന്ന അക്കമനുസരിച്ച് ഓരോ കുതിരയേയും മുന്നോട്ടു കയറുന്നു. ഉദ്ദിഷ്ടസ്ഥാനത്ത് ആദ്യമെത്തുന്ന കുതിര ജയിച്ചു. ആ കുതിര ജയിക്കുമെന്നു പറഞ്ഞു പണം വെച്ചവർക്ക് ആദായം കിട്ടും. മറ്റു കുതിരകളെ പിന്താങ്ങി പണം വെച്ചവർക്ക് അതു പോയതുതന്നെ. മറെറാരുതരം കുതിരപ്പന്തയവുമുണ്ട്. ഇതിൽ കുതിരയ്ക്കു പകരം ഒരുതരം മരപ്പലകയാണ്. ഈ പലകയുടെ മേൽഭാഗത്തുള്ള ദ്വാരത്തിൽക്കൂടി ഒരു ചരടിട്ട് അതിന്റെ ഒരു ഭാഗം ഓട്ടം തുടങ്ങേണ്ട ഭാഗത്തു കെട്ടിയുറപ്പിച്ചിരിക്കും. ചരടിന്റെ മറേറ ഭാഗം ഓട്ടമവസാനിക്കേണ്ട ഭാഗത്തുനിന്നു പിടിച്ചു കുതിരയെ പതുക്കെപ്പതുക്കെ ചാടിച്ച് ഇപ്പുറത്തെ

ത്തിക്കണം. ഏതു കുതിര ആദ്യം വരുന്നുവോ അതു ജയിച്ചു. കപ്പലിൽ ടേബിൾ ടെന്നീസ്കളിയും പതിവുണ്ട്. ഇന്നു ടേബിൾടെന്നീസ് മാച്ചുതന്നെയുണ്ടായി. ഒന്നാം സമ്മാനം മലയാളിയായ ശ്രീമാൻ കോവൂരിന്നു കിട്ടിയിരിക്കുന്നു.

കൂടുതൽ വിസ്താരമുള്ള വരാന്തയുടെ മുൻഭാഗത്താണ് സിനിമ, ഡാൻസ്, മതപ്രസംഗം മുതലായതെല്ലാം നടക്കുക. സിനിമ അപൂർവ്വം ചിലപ്പോഴേ ഉണ്ടാകയുള്ളൂ. 'ഡാൻസ്' ആണു കൂടുതൽ ഉണ്ടാകാറുള്ളത്. രാത്രി ഒമ്പതര മണിമുതൽ അർദ്ധരാത്രിവരെ 'ഡാൻസ്' നീണ്ടുനില്ക്കും. ഇതിൽ പങ്കെടുക്കുന്നതു് അധികവും വെള്ളക്കാരാണ്. 'ഡാൻസ്' അറിയുന്ന ചില ഇന്ത്യക്കാരും അപൂർവ്വം പങ്കെടുത്തിരുന്നു. ഒരു ബംഗാളിസ്ത്രീയും ഡാൻസു ചെയ്യുകണ്ടു.

## 6

ചെങ്കടലിലെ ഉഷ്ണം അസഹ്യമാണ്. വെയിലിന്റെ ശക്തിനിമിത്തം വെള്ളം ആവിയായിപ്പോകുന്നതുകൊണ്ടാണത്രെ ഇതിലെ വെള്ളത്തിൽ ഉപ്പു കൂടുതലായിക്കാണുന്നതു്. ഏഡനിൽത്തന്നെ ധാരാളം ഉപ്പളങ്ങളുണ്ട്; അന്യരാജ്യങ്ങളിലേയ്ക്കു ധാരാളമായി അവിടെനിന്ന് ഉപ്പു കയററി അയയ്ക്കുകയും ചെയ്യുന്നു. ഏഡനിൽനിന്ന് ആഫ്രിക്കയുടെ തീരം വരെ ഒരു ചിറ കെട്ടുകയും വടക്കഭാഗത്തു സൂവസ്തോട്ട് അടച്ചിടുകയും ചെയ്താൽ കുറച്ചുകാലത്തിന്നുള്ളിൽ ചെങ്കടൽ മുഴുവൻ കര

യായിത്തീരത്തക്കവണ്ണം അത്ര വേഗത്തിലാണ് അവിടെ വെള്ളം വററിപ്പോകുന്നത്.

ചെങ്കടലിൽ അങ്ങിങ്ങ ചില ചെറിയ ദ്വീപുകൾ കാണാം. മിക്കവയും പാറക്കുന്നുകളാണ്. കപ്പൽ മുട്ടാതിരിക്കുവാൻവേണ്ടി അവിടെയെല്ലാം ദീപസ്തംഭങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. തീരെ വിജനമായ ഇത്തരം പ്രദേശത്തു തനിയെ ജീവിക്കേണ്ടിവരുന്ന കാവൽക്കാരുടെ കയ്യിലാണ് കപ്പലുകളുടെ നിർഭയമായ ഗതാഗതം നിലനില്ക്കുന്നത്.

കടലിൽ പലതരം സസ്യങ്ങൾ ഉണ്ടെന്നു തോന്നുന്നു. അല്പം ചുവന്ന നിറത്തിലുള്ള ചില നീർച്ചുണ്ടികൾ കപ്പൽ പോകുന്ന വഴിക്കു കാണുവാനുണ്ട്. ചെങ്കടലെന്ന പേർ വന്നതുതന്നെ ഇത്തരം സസ്യങ്ങളിൽനിന്നാണെന്ന് ഒരാൾ തട്ടിവിടുന്നതു കേട്ടു. ആഗമചരിത്രം ആരാഞ്ഞുനോക്കിയാൽ ചെങ്കടലെന്ന പേരിനു പ്രസക്തി കണ്ടേയ്ക്കാം. ഞങ്ങൾക്കാർക്കും അതിൽ വലിയ കൗതുകമൊന്നുമില്ല. Red-hot-ൽനിന്ന് ഒരു 'ചെം' കടന്നുകൂടിയതായിരിക്കുമോ ആവോ? ഏതായാലും കടലിന്റെ നിറം ചുവപ്പല്ല, തീർച്ചതന്നെ. അറബിക്കടലിന് അല്പം നീലിമയുണ്ടായിരുന്നു; ചെങ്കടലിനു നല്ല കറുപ്പുതന്നെയാണു നിറം. വെളുത്ത കടലും കരിങ്കടലും മഞ്ഞക്കടലും ചെങ്കടലും വെറും പേരുകൾ എന്നു മാത്രമേ സാമാന്യമായി അറിയേണ്ടതായിട്ടുള്ളു.

ചെങ്കടലിന്റെ വടക്കുഭാഗത്തെത്താറായി. 'സെനൈ' മുനമ്പു വലത്തുവശത്തു കണ്ടുതുടങ്ങി. വലിയ മലക

ളും പാറക്കുന്നുകളും അകലെയായി കാണുമാറുണ്ട്. ഇവയിലൊന്നിൽവെച്ചാണത്രെ സുപ്രസിദ്ധമായ പത്തുശാസനങ്ങൾ മോസസ്സിന്നു നൽകപ്പെട്ടതു്. ആ മല ഏതാണെന്നു തിരിച്ചറിയുവാൻ കപ്പലിൽ നിന്നാൽ സാധിക്കയില്ല. ഇന്നും 'സെനൈ'യിൽ അപരിഷ്കൃതരായ ചില കാടന്മാർ ജീവിച്ചുവരുന്നുണ്ടത്രെ.

അകന്ന പാറക്കൂട്ടങ്ങളും അടുത്തു മണൽപ്പരപ്പുമായി ഇടത്തുഭാഗത്തു് ആഫ്രിക്കയുടെ തീരപ്രദേശവും കാണാനുണ്ട്. ഒരു ദിക്കിൽ കുറെ പനകളും മരവും നില്ക്കുന്നുണ്ട്. ഇതാണത്രെ 'മോസസ്സിന്റെ കിണർ' എന്നു പ്രസിദ്ധമായ മരുപ്പച്ച. ഇവിടെയാണ് മോസസ്സും അനുയായികളും ഈജിപ്തിലെ 'ഫറോവ'യുടെ സൈന്യങ്ങളിൽനിന്നു രക്ഷപ്പെടുവാൻ ചെങ്കടൽ കടന്നതിന്നുശേഷം ആശ്രിതരക്ഷകനായ ദൈവത്തെ സ്തുതിക്കുവാൻ നിന്നതു് എന്നു പറയപ്പെടുന്നു.

## 7

കപ്പൽ ഇതാ സൂവസ്സിന്നടുത്തെത്തിക്കഴിഞ്ഞു. ഇനി പത്തുനൂറു നാഴിക തോട്ടിൽക്കൂടിവേണം പോകുവാൻ. തോടിന്നു വീതി വളരെ കുറവായതുകൊണ്ടു കപ്പലുകൾക്കു് ഒരേസമയത്തു് അങ്ങോട്ടുമിങ്ങോട്ടും കടന്നുപോവുക സാദ്ധ്യമല്ല. പല കപ്പലുകളും ഇവിടെ വന്നു നില്ക്കുന്നുണ്ട്. പക്ഷെ, ഞങ്ങളുടെ 'മലോജ' മെയിൽ കപ്പലായതുകൊണ്ടു് അതിന്നാദ്യം പോകുവാൻ അനുവാദം കിട്ടി. ഞങ്ങൾക്കു നാലു മണിക്കൂർ നേരമേ കാത്തുനില്ക്കേണ്ടിവന്നുള്ളൂ. അതിനിടയ്ക്കുതന്നെ ചില അറബി

കച്ചവടക്കാർ പെരിയ വള്ളങ്ങളിൽ തോൽസ്സഞ്ചികൾ, പരവതാനികൾ, ഷൂസ്സുകൾ മുതലായ പലതും കൊണ്ടു വന്നു് കച്ചവടം നടത്തുകയുണ്ടായി.

തോട്ടിൽക്കൂടി കപ്പലോടിക്കുവാൻ പ്രത്യേകം പരിചയമുള്ള നാവികനെ സൂവസ്തോട്ട കമ്പനിക്കാർ അയയ്ക്കും. തോടു കടക്കുന്നതുവരെ കപ്പലിന്റെ പ്രയാണം നിയന്ത്രിക്കുന്നതു് അയാളാണു്. വീതികുറഞ്ഞ തോട്ടിൽക്കൂടി പോകുമ്പോൾ വേഗം കൂടിയാൽ ഓളത്തിന്റെ ശക്തികൊണ്ടു് ഇരുവശത്തുമുള്ള കരയ്ക്കു കേടുവരുവാൻ ഇടയുള്ളതുകൊണ്ടു് വളരെ സാവധാനത്തിലാണു കപ്പൽ പോകുന്നതു്. ശക്തിയുള്ള 'സർച്ച്ലൈററ്' കപ്പലിൽ നിന്നു മുൻഭാഗത്തു് ഒന്നരണ്ടുനാഴിക ദൂരം മുഴുവൻ പ്രകാശമാനമാക്കുന്നതുകൊണ്ടു് രാത്രിയും സഞ്ചരിക്കുവാൻ വിഷമമില്ല.

രാത്രിയാണു് സൂവസ്തോട്ടിൽക്കൂടി പ്രയാണമാരംഭിച്ചതു്. പട്ടണത്തിലെ റോഡുകളിലുള്ള വൈദ്യുതദീപങ്ങൾ ആറാട്ടുപുഴപ്പൂരത്തിനു കൈവിളക്കു പിടിച്ചതുപോലെ നിരന്നു നില്ക്കുന്നു. ആകാശത്തു ചന്ദ്രൻ നല്ലവണ്ണം തെളിഞ്ഞു പ്രകാശിക്കുന്നുണ്ടു്. കപ്പലിൽ എല്ലാവർക്കും ഒരുന്മേഷം വന്നതുപോലെ കാണപ്പെട്ടു. ചെങ്കടലിലെ ചൂടെല്ലാം തീരെ അവസാനിച്ചുവെന്നു തോന്നുന്നു.

കാലത്തുണർന്നു് കാപ്പികഴിഞ്ഞു് ഡെക്കിൽ വന്നപ്പോൾ കപ്പൽ കരയിൽക്കൂടിയാണു പോകുന്നതെന്നൊരു തോന്നലാണുണ്ടായതു്. വീതികൂടിയ ഒരു റോഡിൽക്കൂടി പോകുന്നതുപോലെയാണനുഭവം. ഇരുവശത്തും ക

പ്പൽ വിട്ടാൽ പത്തുപതിനഞ്ചടി ദൂരമെ കരയ്ക്കലെത്തുവാൻ വേണ്ടു. ഡെക്കിൽനിന്നു കുതിച്ചുചാടിയാൽ കരയ്ക്കലെത്തുമെന്നു തോന്നിപ്പോകും. ഇടത്തുഭാഗത്തു തോടിന്റെ വക്കത്തുള്ള ടാറിട്ട റോഡിൽക്കൂടി ഇടയ്ക്കിടെ കാറുകളും ലോറികളും പോകുന്നുണ്ട്. അവയെല്ലാം കപ്പലിനെക്കാൾ വേഗം കൂടും. വഴിക്കുള്ള ചെറിയ വീടുകളിലുള്ളവരെല്ലാംതന്നെ റോഡിൽനിന്നു കൈലേസു വീശി കപ്പലിലുള്ള ഞങ്ങൾക്കു സ്വാഗതം നൽകുന്നു. കാറുകളിലും മറ്റും പോകുന്നവർപോലും കൈപൊക്കി ഞങ്ങളെ സ്വാഗതം ചെയ്യുവാൻ മറക്കുന്നില്ല. കപ്പലിൽനിന്ന് ഞങ്ങളും അവരെയെല്ലാം പ്രത്യഭിവാദ്യം ചെയ്തു. തീരെ അപരിചിതരാണെങ്കിലും അവരുടെ ഹാർദ്ദമായ സ്വാഗതം ഞങ്ങളെ കോൾമയിർക്കൊള്ളിച്ചു.

പത്തരമണിക്ക് ഞാൻ പതിവുപോലെ ഐസ്ക്രീമിനുള്ള 'ക്യൂ'വിൽ ചെന്നുനിന്നു. ഇന്നു മേശപ്പുറത്തു കുറെ കപ്പുകളും മറ്റുമാണു കാണുന്നത്. കാപ്പിയോ മറ്റോ ആയിരിക്കാം. ഏതായാലും വെറുതെ കിട്ടുന്നതല്ലേ, കളയേണ്ട. കുറച്ചുനേരം ഞാനാ 'ക്യൂ'വിൽ നിന്നു. അപ്പോഴേയ്ക്കും ഒരു സ്നേഹിതൻ വന്നു പറയുകയാണ്, “ഗോമാംസം ചേർത്ത 'ബീഫ്ടീ'യാണിന്നിവിടെ കൊടുക്കുന്നത്. തമ്പുരാൻ വലിയ യാഥാസ്ഥിതികനല്ലേ?” ഞാൻ തിരിച്ചുപോന്നു. ഇനിമുതൽ ഐസ്ക്രീമിനു പകരം 'ബീഫ്ടീ'യാണു കിട്ടുക. തണുപ്പുള്ളപ്പോൾ അങ്ങനെയാണ്.

സൂയസ്തോടിന്റെ ചരിത്രം രസകരമാണ്. മദ്ധ്യധരണ്യാഴിയേയും ചെങ്കടലിനേയും യോജിപ്പിച്ചുകൊണ്ടു

ള്ള ഒരു തോടുണ്ടാക്കുന്നതിന്റെ പ്രയോജനം നാലായിരം കൊല്ലം മുമ്പുതന്നെ മനുഷ്യൻ മനസ്സിലാക്കി. ആഫ്രിക്കയേയും ഏഷ്യയേയും ഘടിപ്പിക്കുന്ന ഒരു കണ്ണിയാണ് സൂവസ്. അതു മുറിച്ചുകൊണ്ടൊരു തോടുവെട്ടി ചെങ്കടലിനേയും കയ്പൻതടാക(Bitter Lake)ത്തേയും യോജിപ്പിച്ചാൽ അവിടെനിന്ന് നൈൽനദിവഴി മദ്ധ്യധരണ്യാഴിവരെ പോകുവാൻ അന്നു സാധിച്ചിരുന്നു. 'സെസൊസ്ട്രിയസ്' എന്ന ഈജിപ്തിലെ രാജാവാണത്രെ ആദ്യമായി അങ്ങനെയൊരു തോടുണ്ടാക്കിയതു്. പിന്നീടതു മണ്ണടിഞ്ഞു നികന്നുപോയി. ബി. സി. 612-ാമാണ്ടിൽ 'നെക്കൊ' എന്ന ഈജിപ്തിലെ ഫറോവ 1,20,000 അടിമകളെക്കൊണ്ടു വീണ്ടും തോടിന്റെ നിർമ്മാണമാരംഭിച്ചു. പകുതിയായപ്പോഴയ്ക്കും ഒരു ദിവ്യവാക്കു കേട്ടുവത്രെ. 'ഈ തോട് ശത്രുക്കൾ ഈജിപ്തിനെ ആക്രമിക്കുവാൻ ഉപയോഗിക്കും,' എന്ന്. ഉടനെ പണി മതിയാക്കി. ബി. സി. 521-ാമാണ്ടിൽ പേർഷ്യൻ ചക്രവർത്തിയായ 'ഡാരിയസ്' ആ തോടു ശരിപ്പെടുത്തി ഈജിപ്തിനെ ആക്രമിച്ചു കീഴടക്കുകയും ചെയ്തു. അങ്ങനെ ആ ദിവ്യവാക്കു വാസ്തവമായിത്തീർന്നു. തോടു വെട്ടിയതും ഈജിപ്തിനെ ജയിച്ചതുമെല്ലാം ഡാരിയസ് ഒരു ശിലാലിഖിതത്തിൽ അഭിമാനത്തോടെ പ്രഖ്യാപനം ചെയ്തിട്ടുണ്ട്. "ഞാൻ ഒരു പേർഷ്യനാണ്. പേർഷ്യയുടെ ശക്തികൊണ്ടു ഞാൻ ഈജിപ്തിനെ ജയിച്ചു. ഈജിപ്തിൽകൂടി ഒഴുകുന്ന 'പിരവ' നദിമുതൽ പേർഷ്യൻകടൽവരെ ഒരു തോടുകുത്തുവാൻ ഞാൻ കല്പനകൊടുത്തു. എന്റെ കല്പന നിർവ്വഹിക്കപ്പെടുകയും ചെയ്തു." ഒടുവിൽ തോടിന്റെ അവസാനഭാഗം

ദാരിയസ് തന്നെ നശിപ്പിച്ചുകളഞ്ഞു. അദ്ദേഹത്തിന്റെ അനന്തരഗാമിയായ 'ക്സർക്സസ്' അതു വീണ്ടും ശരിപ്പെടുത്തി. ഗ്രീക്ക ചരിത്രകാരനായ 'ഹെറോഡോട്ടസ്' പറയുന്നു, "ആ തോട്ടുകടക്കുവാൻ നാലുദിവസം ആവശ്യമായിരുന്നു"വെന്ന്.

ഇടയ്ക്കിടയ്ക്കെല്ലാം ഓരോ രാജാക്കന്മാർ ഈ തോട്ടു മണ്ണു വന്നടിഞ്ഞതു മാററി ഗതാഗതയോഗ്യമാക്കിത്തീർക്കുകയുണ്ടായിട്ടുണ്ട്. റോമൻ ചക്രവർത്തിമാർ ഈജിപ്ത് കയ്യടക്കിയതിനുശേഷം 'ട്രോജൻ' ചക്രവർത്തിയുടെ കാലത്ത് നൈൽനദി വഴിയായി ചെങ്കടൽവരെ ജലമാർഗ്ഗമായിപ്പോകുവാൻ സൗകര്യമുണ്ടായിരുന്നു. എ. ഡി. 98-ാമാണ്ടിലാണ് 'ട്രോജൻ' തോടെല്ലാം വൃത്തിയാക്കിയത്. റോമക്കാർ കേരളവുമായി കച്ചവടം നടത്തിയിരുന്നത് ഈ തോട്ടുവഴിയായിരിക്കണം. ഏതാണ്ടു മൂന്നാംശതാബ്ദംവരെ ഈ തോട്ട ഗതാഗതയോഗ്യമായിരുന്നു. ഏഴാംനൂററാണ്ടോടുകൂടി അറബികൾ ഈജിപ്ത് ആക്രമിച്ചു. 'ഓമർ' കാലിഫിന്റെ കാലത്ത് 642-ാമാണ്ടിൽ ഈ തോട്ട വീണ്ടും തുറന്നു. പിന്നീട് 776-ാമാണ്ടിൽ അന്നത്തെ കാലിഫിന്റെ കല്പനപ്രകാരം അതു നശിപ്പിച്ചുകളഞ്ഞു.

കാലാന്തരത്തിൽ കിഴക്കും പടിഞ്ഞാറും തമ്മിലുള്ള കച്ചവടം കുറഞ്ഞുവന്നു. 'മാർക്കോ പോളോ' തുടങ്ങിയ യാത്രക്കാരെല്ലാം 'കെയ്റോ'വിൽക്കൂടി കരവഴിയാണു സഞ്ചരിച്ചിരുന്നത്. കച്ചവടവും കരവഴിതന്നെയായിരുന്നു. 'ടർക്കി'യുടെ ശക്തി വർദ്ധിച്ചതോടുകൂടി കരവഴിയായി ചെങ്കടലിലേയ്ക്കുള്ള യാത്ര പാശ്ചാത്യർക്ക് വളരെ

ആപൽക്കരമായിത്തീൎന്നു. ആഫ്രിക്കയെ ചുററിക്കൊണ്ടു്
ഇന്ത്യയിലേയ്ക്കു വരുവാനുള്ള വഴി, 'വാസ്കോഡിഗാമ'
യും മററും കണ്ടെത്തിയതോടുകൂടി ചെങ്കടൽവഴിയായു
ള്ള കച്ചവടം തീരെ നിന്നതുപോലെയായി. സ്പെയിൻ,
പോർട്ടുഗൽ, ഇംഗ്ലണ്ടു് എന്നീ രാജ്യക്കാർ കിഴക്കൻ രാ
ജ്യങ്ങളുമായുള്ള കച്ചവടം ഉത്സാഹത്തോടെ വൎദ്ധിപ്പിക്കു
വാൻ തുടങ്ങി. വെനീസുകാൎക്കും മററും ഇതു വലിയൊരു
ടിവായി. ഫ്രാൻസിനും എളുപ്പം ചെങ്കടൽമാർഗ്ഗമാ
ണു്. കെയ്റോവിൽനിന്നു് ഒട്ടകംവഴി ചെങ്കടലിലേയ്ക്കു
സാമാനം കൊണ്ടുപോകുവാൻ വലിയ ചെലവു വരുന്ന
തുകൊണ്ടു കച്ചവടക്കാൎക്കു വിഷമം നേരിട്ടിരുന്നു. സൂവ
സ്തോടു നന്നാക്കുന്നതിനെപ്പററി പലരും സ്വപ്നം ക
ണ്ടിരുന്നു. പക്ഷെ, ചെലവിനെപ്പററി ഓൎക്കുമ്പോൾ
ആൎക്കും മുന്നോട്ടു വരുവാൻ ധൈൎയ്യമുണ്ടായില്ല.

'നെപ്പോളിയൻ' ഈജിപ്തു് ആക്രമിച്ചതിനുശേ
ഷം ആദ്യമായി സൂവസ് തോടിന്റെ കാൎയ്യത്തിലാണു
ശ്രദ്ധ ചെലുത്തിയതു്. എഞ്ചിനിയർമാരും ശാസ്ത്രജ്ഞ
ന്മാരുമെല്ലാം സൂക്ഷ്മമായി പരിശോധിച്ചതിനുശേഷം
ചെങ്കടൽ മദ്ധ്യധരണ്യാഴിയെക്കാൾ മുപ്പതടി ഉയൎന്നാണു
കിടക്കുന്നതെന്നും തോടുവെട്ടുക സാദ്ധ്യമല്ലെന്നും പ്രഖ്യാ
പിച്ചു. ഇങ്ങനെയൊരു തടസ്സമില്ലായിരുന്നുവെങ്കിൽ
നെപ്പോളിയന്റെ കാലത്തുതന്നെ തോടിന്റെ നിൎമ്മാ
ണം നടക്കുമായിരുന്നു.

ഇന്നത്തെ സൂവസ്തോടു് 'ഫെർഡിനണ്ടു് ഡ ലസ്സ
പ്' എന്ന ഫ്രഞ്ചുകാരന്റെ അപ്രതിഹതമായ ഉത്സാ
ഹശക്തിയുടേയും അശ്രാന്തമായ പരിശ്രമത്തിന്റെയും

ഉത്തമ ദൃഷ്ടാന്തമാണ്. നെപ്പോളിയൻെറ കാലത്ത് അസാദ്ധ്യമെന്ന ശാസ്ത്രജ്ഞന്മാർ വിധിച്ചു കഴിഞ്ഞ കാര്യത്തിൽ തലയിടുവാൻ സാമാന്യക്കാർക്കും ധൈര്യമുണ്ടാകയില്ല. അതിൻെറ സാദ്ധ്യതയിൽ ദൃഢമായ വിശ്വാസംവെച്ച ലസ്സപ്പ് വീണ്ടും അതിനെപ്പററി നല്ലവണ്ണം പഠിക്കുകയും തോടുണ്ടാക്കുവാൻ സാധിക്കുമെന്നു പ്രഖ്യാപിക്കുകയും ചെയ്തു. അന്നത്തെ ഈജിപ്റ്റിലെ രാജാവിൻെറ സ്നേഹവും സഹായവും അനുഗ്രഹത്തിനു സിദ്ധിച്ചു. ഒരു കമ്പനി തുടങ്ങുവാൻ അനുവാദം കിട്ടി. 1855–ലാണു കമ്പനി സ്ഥാപിച്ചത്. ഇംഗ്ലണ്ട് അതിനനുകൂലമായിരുന്നില്ല. ഫ്രഞ്ചു ഗവർമ്മെണ്ടും ഈജിപ്റ്റു ഗവർമ്മെണ്ടും മാത്രമേ അനുകൂലമായിരുന്നുള്ളു. പൌരസ്ത്യരാജ്യങ്ങളുമായുള്ള തങ്ങളുടെ കച്ചവടം കുറയുമെന്നു ഭയപ്പെട്ട് ഇംഗ്ലണ്ട് ഈ ശ്രമത്തെ കഴിയുന്നത്ര എതിർത്തുനോക്കി. എങ്കിലും ലസ്സപ്പ് പണി ഉത്സാഹത്തോടെ തുടങ്ങി. ചെലവിൽ പകുതി ഫ്രാൻസും പകുതി ഈജിപ്റ്റും എടുത്തു. കൂലിക്കാരും ഈജിപ്റ്റിലുണ്ടായിരുന്നു. ഏതാണ്ടു മൂന്നുകോടി പവൻ ചെലവുചെയ്തു. പത്തുകൊല്ലത്തെ പ്രയത്നത്തിൻെറ ഫലമായി 1869 നവമ്പർ 17–ാംതീയതി സൂവസ് തോടിൻെറ നിർമ്മാണം പൂർത്തിയായി. പിന്നീട് 1875–ലാണ് ഇംഗ്ലണ്ട്, 'ഡിസ്രേലി'യുടെ കാലത്ത്, പണത്തിനു മുട്ടുണ്ടായിരുന്ന ഈജിപ്റ്റിലെ രാജാവിൻെറ പക്കൽനിന്നു നാല്പതുലക്ഷം പവൻകൊടുത്തു കുറെ ഷെയറുകളും വാങ്ങിയത്.

1888–ലെ ഒരു നിശ്ചയപ്രകാരം, സൂവസ്തോട്ടിൽക്കൂടി എല്ലാവർക്കും ഇഷ്ടംപോലെ സമാധാനകാല

ത്തും യുദ്ധകാലത്തും കപ്പലുകൾ കൊണ്ടുപോകാമെന്നു തീർച്ചപ്പെടുത്തി. തോടിന്റെ ഭരണം സൂവസ് കമ്പനിക്കാണ്. 1966-ാമാണ്ടുവരെ അവർക്കതിന്നധികാരം ലഭിച്ചിട്ടുണ്ട്. ഒരു വലിയ കപ്പൽ ഒരിക്കൽ തോട്ടിൽക്കൂടി കൊണ്ടുപോകുന്നതിന്ന് ഏതാണ്ടു മൂവായിരം പവനോളം കൂലിയാണത്രെ. ദിവസേന പത്തു കപ്പലെങ്കിലും ആ വഴി പോകാതിരിക്കയില്ല.

സൂവസ് തോടിന് 99 നാഴികയാണു നീളം. വീതി ആദ്യം 72 അടിയായിരുന്നു. ഇപ്പോൾ 118 അടിയിൽ കുറയുകയില്ല. പതുക്കെപ്പതുക്കെ വീതി കൂട്ടിവരുന്നുണ്ട്. താഴ്ച 33 അടിയാണ്. മുപ്പതടി താഴ്ചയുള്ള കപ്പലുകൾക്കു കൂടി അതിലെ പോകാം. മണിക്കൂറിൽ അഞ്ചരനാഴികയിലധികം വേഗത്തിൽ വലിയ കപ്പലുകൾക്കു സഞ്ചരിക്കുവാൻ സാധിക്കയില്ല. കപ്പലുകൾക്ക് അങ്ങോട്ടുമിങ്ങോട്ടും മാറിക്കടന്നു പോകുവാൻ തോടിന്നു വീതിപോരാ. ഇടയ്ക്കു പതിമൂന്നിടങ്ങളിലായി അല്പം വീതികൂടിയ സ്ഥലങ്ങളുണ്ട്. ഇത്തരം 'ഗ്യാരെസ്സി'ൽ ഒരു കപ്പൽ കെട്ടിയിട്ടതിന്നുശേഷം മററു കപ്പലിന്ന് കടന്നുപോകുവാൻ അനുവാദം കൊടുക്കും. അതു പോയതിന്നുശേഷം ഇതിന്നും യാത്രതുടരാം. ഇടയ്ക്കുള്ള 'ബിററർ'തടാകത്തിൽ യാതൊരു പ്രയാസവും കൂടാതെ കപ്പലുകൾക്കു മാറിക്കടന്നു പോകുവാൻ വിഷമമില്ല.

സൂവസ് തോടിന്റെ വടക്കെ അററത്തായി ലസ്സപ്പിന്റെ ഒരു വലിയ പ്രതിമ നില്ക്കുന്നുണ്ട്. വലത്തെ കൈ ഔദ്ധത്യത്തോടെ തോടിന്നുനേരെ ചൂണ്ടിക്കാട്ടിക്കൊണ്ടാണു നില.

# 8

ഇരുപത്തെട്ടാംതീയതിയാണ് കപ്പൽ 'പോട്ട് സെഡ്ഡി'ൽ എത്തിയത്. സൂവസ്തോടിന്റെ വടക്കെ അററത്തുള്ള വലിയൊരു തുറമുഖപ്പട്ടണമാണിത്. ഇതിന്റെ വളർച്ചയ്ക്കു പ്രധാനഹേതു ഈ തോടാണെന്നതിനു സംശയമില്ല. തോടിന്റെ പടിഞ്ഞാറുഭാഗത്താണു പട്ടണം. ഈജിപ്തിലെ പ്രധാനപ്പെട്ടൊരു തുറമുഖമാണിത്. ഉച്ചയ്ക്കു പതിനൊന്നുമണിയോടുകൂടി ഞങ്ങൾ അവിടെ എത്തിച്ചേർന്നു. ആലപ്പുഴയിലും എറണാകുളത്തും ബോട്ടുകൾ കിടക്കുന്നതുപോലെയാണിവിടെ വലിയ കപ്പലുകൾ കിടക്കുന്നത്. പത്തുപന്ത്രണ്ടു കപ്പലുകളുടെ പേരുകൾ വെറുതെ ഞാൻ കുറിച്ചെടുത്തു.

കപ്പൽ നിന്നപ്പോഴേയ്ക്കും അസംഖ്യം ചെറിയ വള്ളങ്ങൾ വില്പനസാമാനങ്ങളുമായി അടുത്തെത്തി. കയറു മേല്പോട്ടെറിഞ്ഞ് അതുവഴിയായി സാമാനങ്ങൾ മേല്പോട്ടെത്തിച്ചുകൊടുക്കുകയും മററും ചെയ്യുന്നതു കാണ്മാൻ രസമുണ്ട്. എന്നാൽ ഞങ്ങൾക്കു കരയ്ക്കിറങ്ങുവാനുള്ള തിരക്കാണ്. ഈജിപ്ത് ഗവൺമെന്റിന്റെ ഉദ്യോഗസ്ഥന്മാർ ചെറിയ ബോട്ടുകളിൽ അങ്ങിങ്ങു പാഞ്ഞുകൊണ്ടിരിക്കുന്നതു കാണുമ്പോൾതന്നെ 'ജനറൽ നഗീബി'ന്റെ പട്ടാളഭരണമാണവിടെയെന്നു മനസ്സിലാക്കാം. രണ്ടുമൂന്നുദ്യോഗസ്ഥന്മാർ കപ്പലിൽവന്ന് ഞങ്ങൾക്കെല്ലാം കരയ്ക്കിറങ്ങുവാനുള്ള അനുവാദം ('വിസ') തന്നു. എല്ലാം അതിവേഗത്തിൽക്കഴിഞ്ഞു. കപ്പലിൽനിന്നു കരവരെ വഞ്ചികൾ കൂട്ടിഘടിപ്പിച്ചുകൊണ്ടൊരു പാലം ഉണ്ടാക്കിക്കഴി

ഞ്ഞിരിക്കുന്നു. അതിന്നിരുവശത്തുമായി കച്ചവടക്കാർ വള്ളങ്ങളിൽ സാമാനങ്ങളുമായി നിരന്നുനില്ക്കുന്നു. സർവ്വത്ര ഉത്സാഹവും ജാഗ്രതയും പ്രത്യക്ഷമാണ്.

ആറേഴുനിലകളോടുകൂടിയ വലിയ കെട്ടിടങ്ങൾ ധാരാളമാണിവിടെ. വീതിയുള്ള വലിയ റോഡുകളും നല്ല ഷാപ്പുകളും ഒരു പ്രധാന നഗരമാണിതെന്നു വിളിച്ചുപറയുന്നു. ഞങ്ങൾ മലയാളികൾ അഞ്ചാറുപേർ ഒന്നിച്ചുകൂടി എല്ലായിടത്തും ഒന്നു നടന്നുനോക്കുവാൻ തീർച്ചപ്പെടുത്തി. തോൽസ്സാമാനങ്ങൾക്കു വില വളരെ കുറവാണ്. പക്ഷേ, വിലയ്ക്കു ക്ലിപ്തതയൊന്നുമില്ല. നടന്നുപോകുമ്പോഴെല്ലാം, "സ്നേഹിതാ, സഹോദരാ, ഡാക്ടർ," എന്നെല്ലാം വിളിച്ചു ഷാപ്പിലേയ്ക്കു കൊണ്ടുപോകുന്നവർതന്നെ, സാമാനം വാങ്ങാതെ മടങ്ങിയാൽ, "വിഡ്ഢികൾ, കപ്പലിൽക്കിടന്നുറങ്ങിക്കൊള്ളൂ," എന്നും മറ്റും പറഞ്ഞാണു യാത്രയാക്കുക. ഇത്തരം 'സരസവിരസ'ന്മാരെക്കണ്ടു പരിചയമില്ലാത്തവർ അമ്പരന്നുപോയേയ്ക്കും. പ്രധാനപ്പെട്ട നിരത്തുകൾവിട്ടു കുറച്ചുകലെപ്പോയപ്പോൾ ചില തെമ്മാടിപ്പിള്ളേർ പിന്നാലെകൂടി അതുമിതും പറഞ്ഞു കളിയാക്കുവാനും ശ്രമിക്കാതിരുന്നില്ല. പക്ഷേ, ഞങ്ങൾക്കു ഭയമൊന്നുമുണ്ടായില്ല. നാലുംകൂടുന്ന വഴികളിലെല്ലാം രണ്ടുനാലു പട്ടാളക്കാർ തോക്കും പിടിച്ചുകൊണ്ടു കാവൽനില്ക്കുന്നുണ്ട്. നിരത്തിൽക്കൂടി ഇടയ്ക്കിടെ പട്ടാളവണ്ടികൾ പാഞ്ഞുകൊണ്ടിരിക്കുന്നതും കാണാം. ഞങ്ങൾ കപ്പലിലേയ്ക്കു മടങ്ങി. വഴിയിലൊരാൾ ഫോട്ടോ എടുക്കുവാൻ തയ്യാറായി നില്ക്കുന്നു. ഒരു മിനിട്ടുകൊണ്ടു ഞങ്ങളുടെ ഒരു ഗ്രൂപ്പുഫോട്ടോ എടുത്തു ഞങ്ങൾക്കു തന്നു.

ഇതിനിടയ്ക്കു് ഒരു ജാലവിദ്യക്കാരൻ കപ്പലിൽവന്നു പല വിദ്യകളും കാണിച്ചുകൊണ്ടിരുന്നു. ഞങ്ങൾക്കതു കാണുവാൻ തരപ്പെട്ടില്ല.

സന്ധ്യയോടുകൂടി കപ്പൽ തുറമുഖം വിട്ടു. ഇന്ത്യയുടേതിനേക്കാൾ വളരെ പുരാതനമായ ഒരു പരിഷ്കാരമുള്ളതെന്നു പറയപ്പെടുന്ന ആ ഈജിപ്റ്റിനോടു മനസാ യാത്രപറഞ്ഞുകൊണ്ടു മദ്ധ്യധരണ്യാഴിയിലേയ്ക്കു ഞങ്ങൾ പ്രവേശിച്ചു.

## 9

കപ്പലിൽ സരസ്വതീപൂജ ആഘോഷിക്കയുണ്ടായി. അതിൽ പ്രധാനമായ പങ്കെടുത്തതു ബംഗാളികളാണു്. ഇന്ത്യക്കാർ പലരും കപ്പലിലുണ്ടെങ്കിലും കപ്പൽജീവിതത്തോടിണങ്ങി അതിൽ സജീവമായി പങ്കെടുക്കുന്നവർ അധികവും ബംഗാളികളാണെന്നു പറയാം. പുരുഷന്മാർ പരസ്പരം കെട്ടിപ്പിടിച്ചു് അഭിവാദ്യം ചെയ്യുന്ന ഔത്തരാഹസമ്പ്രദായം എനിക്കു പുത്തനായിരുന്നു. “ബംഗാളിൽ നടക്കുന്ന ഒരു ആഘോഷമാണു സരസ്വതീപൂജ,” എന്നു തുടങ്ങിയ പ്രസംഗം കേട്ടപ്പോൾ ഞങ്ങൾ ഒന്നു നെററി ചുളിക്കാതിരുന്നില്ല. കാളിദാസ്ഗുപ്തയുടേയും ടാഗോറിന്റേയും ചില പാട്ടുകൾ അവർ പാടി. ബംഗാളികളെല്ലാം ജുബ്ബയാണു ധരിച്ചിട്ടുള്ളതു്. കപ്പലിൽ നടക്കുന്ന ‘കൺസർട്ട്’കളിലും മററുമെല്ലാം ബംഗാളികൾ മാത്രമേ കാര്യമായി മുന്നിട്ടു പ്രവർത്തിക്കുന്നുള്ളു. ‘മലോജ’യിലെ വിദേശീയ യാത്രക്കാർക്കു് ഇന്ത്യയിലെ രാഷ്ട്രഭാഷ ബംഗാളിയാണെന്നു തോന്നിയെങ്കിൽ അത്ഭുതമില്ല.

കപ്പലിൽ ഒരു 'ഗാലാ ഡിന്നർ' ദിനവും കേമമായി കൊണ്ടാടുകയുണ്ടായി. രാത്രി ഉണ്ണുവാൻ ചെന്നപ്പോൾ എല്ലാവൎക്കും ഓരോ തരത്തിൽ കടലാസ്സുതൊപ്പികൾ ഉണ്ടാക്കിവെച്ചിരിക്കുന്നു. ഞങ്ങളെല്ലാം അതു ധരിച്ചു. ഉണ്ണുവാനിരിക്കുന്ന മുറി ഭംഗിയായി വിതാനിച്ചിട്ടുണ്ട്. മെനു കാർഡ് തങ്കവൎണ്ണത്തിൽ അച്ചടിച്ചിരിക്കുന്നു. ഊണു കഴിഞ്ഞാൽ 'ഫാൻസി ഡ്രസ്' മത്സരമാണ്. പലരും അതിൽ പങ്കെടുത്തിട്ടുണ്ട്. പത്തിരുപതുപേർ വേഷം കെട്ടിയിരിക്കുന്നു. ഒരാൾ ദീപസ്തംഭത്തിൻെറ, മറെറാരാൾ ഷാപ്പിൻെറ, രണ്ടുപേർ ഇന്ത്യൻ വെള്ളത്തെടന്മാരുടെ, ഒരാൾ അൎദ്ധനാരീശ്വരൻെറ—ഇങ്ങനെ പലതുമുണ്ടായിരുന്നു.

മുപ്പതാംതീയതി വൈകുന്നേരമാണ് ഇന്ത്യൻ കൺസർട്ട്. പാട്ടുകൾ, ജാലവിദ്യ തുടങ്ങിയ പലതും ഉണ്ടായി. ഇന്ത്യയിലെ വിവിധദേശങ്ങളിലെ സ്ത്രീകളുടെ വസ്ത്രധാരണസമ്പ്രദായം കാണിക്കുവാൻ പത്തുപന്ത്രണ്ടു യുവതികൾ ഉടുത്തൊരുങ്ങി നിരന്നുനിന്നതു കാണേണ്ട കാഴ്ചയായിരുന്നു. മുണ്ടും ബ്ലൗസും മുലക്കച്ചയും ധരിച്ചു മിസ് മത്തായിയുടെ കേരളീയവേഷം ഒട്ടും മോശമായിരുന്നില്ല. ഇതിനു ശേഷം ടാഗോറിൻെറ 'സന്യാസി' എന്ന നാടകം ഇംഗ്ലീഷിൽ അഭിനയിക്കുകയുണ്ടായി; ഇതിലെ നായികയുടെ വേഷം ധരിച്ച മിസ് മത്തായി കാണികളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു വീണ്ടും പാത്രമായി.

ഇതെല്ലാം കഴിഞ്ഞപ്പോഴേയ്ക്കും രാത്രി മണി പന്ത്രണ്ടായി. മുറിയിലേയ്ക്കു മടങ്ങുന്നതിനു മുമ്പ് ഒരു ഫ്രെഞ്ചു

കാരനെ കണ്ടെത്തി. ആനന്ദകുമാരനെന്നാണത്രെ പേർ. ഝാൻസിയിലെ ബാബു ഫലാഹാർ മഹാരാജാ എന്ന മുനിയുടെ ശിഷ്യനാണെന്നും ഇന്ത്യയിൽ കുറെക്കാലം സഞ്ചരിച്ചിട്ടുണ്ടെന്നും പറഞ്ഞു. യുദ്ധത്തിനു പോകുവാൻ ക്രൂരനാകാത്തതുകൊണ്ടു ഫ്രാൻസിൽവെച്ചു കുറച്ചുകാലം ജയിലിൽ കിടക്കേണ്ടി വന്നിട്ടുണ്ടെന്നും അതിനുശേഷമാണു സത്യാന്വേഷണത്തിനു പുറപ്പെട്ടതെന്നുമാണു യാൾ പറഞ്ഞതു്. ജ്യോതിഷമെല്ലാം അറിയാമെന്നും ഒക്ടോബർ 18-ാം തീയതി ലോകത്തിൽ വലിയൊരു കലാപമുണ്ടാകുമെന്നും പറഞ്ഞു് അയാൾ എഴുന്നേററു നടന്നു. അയാളെ അതിനു മുമ്പും അതിനു ശേഷവും ഞങ്ങൾ കപ്പലിൽ കണ്ടില്ല.

ഒക്ടോബർ ഒന്നാംതീയതിയായി. വലത്തുഭാഗത്തു് ഇററലിയുടെ കര കണ്ടുതുടങ്ങി. നല്ല തണുപ്പുണ്ടു്. ആളുകൾ പരുത്തിവസ്ത്രമെല്ലാം മാററി കമ്പിളികൊണ്ടുള്ള ഉടുപ്പുകൾ ധരിച്ചുതുടങ്ങി. ഇററലിയുടേയും സിസിലിയുടേയും ഇടയ്ക്കുള്ള മെസ്സിനാ കടലിടുക്കിൽക്കൂടിയാണു കപ്പൽ പോകുന്നതു്. മദ്ധ്യധരണ്യാഴിയിലെ ഏററവും വലിയ ദ്വീപാണു സിസിലി. കാടും മലകളുമാണധികവും. പ്രസിദ്ധമായ 'എററ്നാ' അഗ്നിപർവ്വതം ഇവിടെയാണു്. കപ്പലിൽ നിന്നാൽ ഇതു കാണുകയില്ല. പുരാതനമായ 'മെസ്സിനാ' പട്ടണം കപ്പൽ പോകുന്ന വഴിയുടെ അടുത്തുതന്നെയാണു്. ബാലാർക്കപ്രഭയിൽ തിളങ്ങുന്ന ആ പട്ടണം വളരെ മനോഹരമായ കാഴ്ചയാണു യാത്രക്കാർക്കു സമ്മാനിക്കുന്നതു്.

പതിനൊന്നു മണിയോടുകൂടി കപ്പൽ 'സ്ട്രോം

ബൊളി' അഗ്നിപർവ്വതത്തിന്നടുത്തെത്തി. ചെറിയൊരു ദ്വീപുതന്നെയാണിതു്. വളരെ അകലെനിന്നുതന്നെ ഇതു കാണാം. മൂവ്വായിരത്തിലധികം അടി പൊക്കമുള്ള ഈ പർവ്വതം ഇപ്പോഴും പുകഞ്ഞുകൊണ്ടിരിക്കുന്നു. ശിഖരാഗ്രത്തിൽനിന്നു കുറെ ഇറങ്ങിയിട്ടാണു് അതിന്റെ പുക പോകുന്ന മുഖം. അതിൽക്കൂടി വെളുത്ത മേഘംപോലെ പുക കീഴ്പ്പോട്ടു് ഒഴുകിവരുന്നതു് വ്യക്തമായി കാണാം. ഉരുകിയ ധാതുദ്രവ്യങ്ങൾ ഒഴുകിവീണ പാടുകൾ കാണുമാറുണ്ടു്. ഇങ്ങനെയാണെങ്കിലും ഈ കുന്നിന്റെ മറുവശത്തു് നാലായിരത്തോളം ജനങ്ങൾ താമസിച്ചുവരുന്നു.

മദ്ധ്യധരണ്യാഴിയിൽക്കൂടിയുള്ള യാത്ര രസകരമാണു്. കടലിൽ അലകളില്ലാത്തതുകൊണ്ടു് യാതൊരിളക്കവുംകൂടാതെയാണു കപ്പലിന്റെ ഗതി. നല്ല തണുപ്പുണ്ടു്, പക്ഷെ, അസഹ്യമായിത്തുടങ്ങിയിട്ടുമില്ല. സർദീനിയ, കോർസിക്ക എന്നീ രണ്ടു വലിയ ദ്വീപുകളുടെ ഇടയിലുള്ള കടലിടുക്കിൽക്കൂടിയാണു് കപ്പലിന്നു പോകേണ്ടതു്. വഴിക്കു ചില പാറകളുള്ള ഭാഗത്തെല്ലാം വലിയ ദീപസ്തംഭങ്ങൾ നാട്ടിയിട്ടുണ്ടു്. ചരിത്രപ്രസിദ്ധമായ ഈ ദ്വീപുകൾക്കു പ്രത്യേകമായ ആകർഷകത്വമൊന്നും കപ്പലിൽനിന്നു നോക്കിയാൽ കാണുകയില്ല. എങ്കിലും കോർസിക്ക കണ്ടപ്പോൾ നെപ്പോളിയന്റെ ജന്മസ്ഥലം കാണുവാൻ സാധിച്ചുവെന്നൊരു ചാരിതാർത്ഥ്യം ഉണ്ടാകാതിരുന്നില്ല.

# 10

രണ്ടാംതീയതി സന്ധ്യയോടുകൂടി ഫ്രാൻസിലെ പ്രധാനതുറമുഖമായ 'മാർസേ'ലിൽ എത്തുമെന്നായിരുന്നു പ്രതീക്ഷ. പക്ഷെ, സംഗതിവശാൽ കപ്പലിന്റെ ഗതി അല്പം സാവധാനത്തിലായതുകൊണ്ടു് മൂന്നാംതീയതി പ്രഭാതത്തോടുകൂടിമാത്രമെ കപ്പലിന്നു തുറമുഖത്തടുക്കുവാൻ കഴിഞ്ഞുള്ളു.

യാത്രക്കാരിൽ പലരും ഇവിടെയാണിറങ്ങുന്നതു്. ഫ്രാൻസിൽകൂടി തീവണ്ടിവഴിക്കു പോയാൽ പാരീസും മററും കാണാം. നാലഞ്ചുദിവസം നേരത്തെതന്നെ ലണ്ടനിലെത്തുകയും ചെയ്യാം. ചെലവു കുറച്ചു കൂടുമെന്നുമാത്രമേയുള്ളു. കപ്പലിൽ സ്പെയിനും പോർത്തുഗലും ചുററി ലണ്ടനിലെത്തുവാൻ അഞ്ചാറുദിവസം വേണ്ടിവരും; കരവഴി പോകുന്നവർക്കു് ഇരുപത്തിനാലു മണിക്കൂറേ വേണ്ടൂ.

കപ്പൽ തുറമുഖത്തെത്തിയാൽ ഉടനെ യാത്രക്കാർക്കു വന്നിട്ടുള്ള എഴുത്തുകൾ വിതരണംചെയ്യും. ഏഡനിലും പോർട്ടുസെയ്ദിലും മററു യാത്രക്കാരോടൊപ്പം തിരക്കിൽച്ചെന്നുനിന്നു നിരാശനാകേണ്ടിവന്നു. ഇവിടെ കിട്ടുമെന്നു പ്രതീക്ഷിച്ചിട്ടില്ല. എങ്കിലും ഒരു കൊതിതോന്നി തിരക്കിലേയ്ക്കു ചെന്നു. എനിക്കോ മററു മലയാളിസ്നേഹിതന്മാർക്കോ നാട്ടിൽനിന്നൊരെഴുത്തും ഉണ്ടായിരുന്നില്ല. അഞ്ചും ആറും എഴുത്തുവീതം കിട്ടിയിരുന്ന ചില വെള്ളക്കാർ സന്തോഷത്തോടെ അവ പൊളിച്ചു വായിക്കുന്നതു കണ്ടപ്പോൾ അല്പം നിരാശത തോന്നിപ്പോയി.

'മാർസേൽ' നഗരം കാണുവാൻ ഞങ്ങൾ നാലഞ്ചു

ദിവസംമുമ്പു കപ്പലിൽവെച്ചുതന്നെ തീരുമാനിച്ചു് വേണ്ട ഏർപ്പാടുകൾ ചെയ്തിട്ടുണ്ടായിരുന്നു. ആറുപേരെ ഒരു കാറിൽ പട്ടണംമുഴുവൻ ചുററിക്കാണിച്ചു് എല്ലാം ഇംഗ്ലീഷിൽ വിവരിച്ചുതരുന്നതിനുള്ള കൂലി നാലായിരം ഫ്രാങ്കാണെന്നു കേട്ടപ്പോൾ പരിഭ്രമിച്ചു പ്രോഗ്രാം വേണ്ടെന്നുവെയ്ക്കുവാനാണു് പലർക്കും ആദ്യം തോന്നിയതു്. ഒരു ഫ്രാങ്കിനു കാലണയേ വിലയുള്ളു എന്നറിഞ്ഞപ്പോഴാണു് എല്ലാവരും പുറപ്പെടുവാൻതന്നെ സമ്മതിച്ചതു്.

തുറമുഖത്തു് അസംഖ്യം കപ്പലുകൾ കിടക്കുന്നുണ്ടു്. പോർട്ടസെയ്ഡിൽ കണ്ടതിനെക്കാൾ വളരെ കൂടുതലാണിവിടെ. കേടുതീർക്കുവാൻ ഇട്ടിരിക്കുന്ന കപ്പലുകളും ധാരാളം കാണാം. മറെറാരിടത്തു് കഴിഞ്ഞ യുദ്ധകാലത്തു ജർമ്മൻകാർ മുക്കിക്കളഞ്ഞ കപ്പലുകൾ വലിച്ചുയർത്തിയെടുത്തു് 'ഓക്സി അസററലൈൻ' തീനാളത്തിൻെറ സഹായത്തോടുകൂടി ഇരിമ്പുകഷണങ്ങൾ മുറിച്ചെടുക്കുന്ന കാഴ്ചയാണു്. പോർട്ടർമാർ ധാരാളമുണ്ടെങ്കിലും ആർക്കും ദേഹാദ്ധ്വാനം ചെയ്യേണ്ടിവരുന്നില്ല. 'ക്രെയിൻ'വഴി കപ്പലിൽനിന്നു താഴത്തിറക്കുന്ന സാമാനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും നീക്കിവെയ്ക്കുന്നതും കൊണ്ടുപോകുന്നതുമെല്ലാം മോട്ടോറിൻെറ സഹായത്തോടെ ഓടിക്കുന്ന ഒരുതരം ചെറിയ 'ട്രോളി' മുഖേനയാണു്. കൈകൊണ്ടു തൊടുകപോലും വേണ്ട. ആ ജോലിചെയ്യുന്നതു നോക്കിക്കൊണ്ടു രണ്ടു മിനിട്ടുനേരം ഞങ്ങൾ നിന്നു. ഇത്തരം സൗകര്യങ്ങൾ എന്നാണു് നമ്മുടെ പട്ടണങ്ങളിലും കാണുവാൻ കഴിയുന്നതു് എന്നു ഞങ്ങൾ തന്നെത്താൻ ചോദിച്ചു.

ഞങ്ങളെ ഏററുകൊണ്ട് ഒരൊന്നാംതരം പുതിയ 'പാക്കാർഡ്'കാർ നില്പുണ്ടായിരുന്നു. ആരുടെപക്ഷ സ്വന്തമായിരിക്കാം. വഴിക്കുള്ള ഓരോ സ്ഥലങ്ങളും ഇംഗ്ലീഷിൽവിവരിച്ചുകൊണ്ട് ഡ്രൈവർ പതുക്കെ കാറോടിച്ചു തുടങ്ങി. നല്ല വീതിയുള്ള ഒന്നാംതരം റോഡുകളും, അഴകേറിയ വലിയകെട്ടിടങ്ങളും, ചരിത്രപ്രധാനമായ ചില ഭാഗങ്ങളും, പത്തുകൊല്ലം കഴിഞ്ഞിട്ടും യുദ്ധത്തിന്റെ മുറിവുകളുണങ്ങിക്കഴിഞ്ഞിട്ടില്ലാത്ത നഗരപ്രദേശങ്ങളും, പൂക്കൾനിറഞ്ഞ ചെടികൾകൊണ്ടലംകൃതമായ ഭംഗിയുള്ള വീടുകളും—ഇതെല്ലാം കണ്ടുകൊണ്ടു ഞങ്ങൾ പട്ടണത്തിന്റെ മദ്ധ്യത്തിലുള്ള കുന്നിന്റെ മുകളിൽ തലയുയർത്തിനില്ക്കുന്ന പഴയപള്ളിയുടെ നേർക്കു പോകുകയാണ്. ചെങ്കുത്തായ ചെറിയവഴികളിൽക്കൂടെയും പോകേണ്ടതുണ്ട്. അങ്ങിങ്ങായി ഇരുവശത്തും ചില മതിലുകളിന്മേൽ 'U. S. go back' (അമേരിക്കക്കാർ മടങ്ങിപ്പോവുക) എന്നെഴുതിക്കണ്ടു ഞങ്ങൾ ഡ്രൈവറോടു ചോദിച്ചു: "ഇവിടെ കമ്മ്യൂണിസ്റ്റുകാർക്ക് വലിയ സ്ഥാനമാണോ ഉള്ളത്?" എന്ന്. "അവർക്കിവിടെ തീരെ സ്ഥാനമില്ല. ഇതു ചില തെമ്മാടികൾ കാട്ടിക്കൂട്ടുന്ന വികൃതിയാണ്," എന്നായിരുന്നു മറുപടി.

പള്ളിയുടെ മുററത്തുനിന്ന് നാലുഭാഗവും നോക്കിയാൽ നഗരത്തിന്റെ ഒരു വിഹഗവീക്ഷണമായി. അകലെയായി തുറമുഖത്ത് അനേകം കപ്പലുകൾ കിടക്കുന്നു. സസ്യശ്യാമളമായ പ്രാന്തപ്രദേശങ്ങൾ മറുഭാഗത്ത്, പുക വമിച്ചുകൊണ്ടിരിക്കുന്ന കുഴലുകളോടുകൂടിയ ഫാക്ടറികൾ അങ്ങിങ്ങായി മറെറാരിടത്ത്. അസംഖ്യം വലിയ

കെട്ടിടങ്ങളോടുകൂടിയ 'മാർസേൽ' ഒററ നോട്ടത്തിൽ ഒന്നിച്ചു പ്രത്യക്ഷപ്പെട്ടിരിക്കുന്നു. അലക്സാണ്ടർ ഡ്യൂമാസിന്റെ 'മോണ്ടിക്രിസ്റ്റോ' എന്ന സുപ്രസിദ്ധമായ നോവൽ മുഖേന നല്ലവണ്ണം പരിചയപ്പെട്ടിട്ടുള്ള 'ഷാറ്റോ ദിഫ്' എന്ന ദ്വീപും ഇവിടെ നിന്നാൽക്കാണാം.

പള്ളിയുടെ ഉള്ളിലേയ്ക്കു കടന്നപ്പുറം വലിയൊരമ്പലത്തിലേയ്ക്കു കടന്ന പ്രതീതിയാണുണ്ടായത്. വിശാലമായ ഹാളിന്റെ അററത്തായി ദേവിയുടെ വിഗ്രഹം കാണാം. ഓടുകൊണ്ടുള്ള ഈ വിഗ്രഹത്തിനു പത്തുപന്ത്രണ്ടടി ഉയരമുണ്ട്. ഇതു വിശുദ്ധമാതാവായ മേരിയാണ്. ഹാളിലേയ്ക്കു കടന്നാൽ ഇടത്തുവശത്തായി ക്രിസ്തുവിന്റെ കിടന്നുകൊണ്ടുള്ളൊരു വിഗ്രഹവുമുണ്ട്. മെഴുകുതിരി വിളക്കുകൾ എല്ലായിടത്തും തിളങ്ങിക്കൊണ്ടിരിക്കുന്നു. ആരാധകന്മാർ വഴിപാടായി സമർപ്പിച്ചിട്ടുള്ള പലതും അങ്ങിങ്ങു കെട്ടിത്തൂക്കിയിരിക്കയാണ്. മരംകൊണ്ടും മററുമുള്ള കൈകൾ, കാലുകൾ, കപ്പലുകൾ, തോണികൾ തുടങ്ങി പലതുമുണ്ട് ഇക്കൂട്ടത്തിൽ. ഈ ഹാളിന്നു മുകളിലും ഏതാണ്ടിതുപോലെത്തന്നെ മറെറാരു ഹാളുമുണ്ട്. അവിടെയും വിഗ്രഹത്തിനു സ്ഥാനമുണ്ട്. വിഗ്രഹോപാസന ഹിന്ദുക്കളുടെ കുത്തകയൊന്നുമല്ല, തീർച്ച തന്നെ.

കഴിഞ്ഞ യുദ്ധകാലത്ത് 'മാർസേൽ' ജർമ്മനിയുടെ കൈവശമായിരുന്നു. ഈ പള്ളിയായിരുന്നുവത്രെ പട്ടാളത്തിന്റെ സങ്കേതം. ദൈവഭക്തികൊണ്ടു പള്ളിയിൽ ബോംബിടാതിരിക്കുന്നവരായിരുന്നില്ല ഇംഗ്ലീഷുകാർ. ഈ വാസ്തവം പള്ളിയുടെ പല ഭാഗങ്ങളും വിളിച്ചുപറയുന്നുണ്ട്.

അവിടെനിന്നു ഞങ്ങൾ പട്ടണത്തിലെ പ്രധാനപ്പെട്ട ഉദ്യാനം കാണുവാൻ പുറപ്പെട്ടു. മുററിത്തഴച്ചുനില്ക്കുന്ന പോപ്ലാർ വൃക്ഷങ്ങൾ ഇരുവശത്തും ഭംഗിയിൽ നിരന്നുനില്ക്കുന്നതും തീരെ വളവുകൂടാതെ നേരെ പോകുന്നതുമായ റോഡിൽക്കൂടിയാണു ഞങ്ങളുടെ യാത്ര. പ്രകൃതിസൗന്ദര്യത്തിനു മനുഷ്യസാഹായ്യത്തോടുകൂടി എത്രത്തോളം വളരുവാൻ സാധിക്കും എന്നു കാണിച്ചുതന്നു ആ ഉദ്യാനം.

പിന്നീടു ഞങ്ങൾ ജനനിബിഡമായ കച്ചവടസ്ഥലങ്ങളും പഴങ്ങൾ വില്ക്കുന്ന മാർക്കററുകളുമുള്ള ഭാഗത്തേയ്ക്കു പുറപ്പെട്ടു. വഴിയുടെ ഇടത്തുവശത്തുകൂടിയേ വാഹനങ്ങൾ സഞ്ചരിക്കാവൂ എന്ന ഇംഗ്ലണ്ടിലെ നിയമംതന്നെ പഠിച്ചുവന്ന ഞങ്ങൾക്കു ഫ്രാൻസിൽ ഇതിനു വിപരീതമായ സമ്പ്രദായം പരിചയപ്പെടുവാൻ കുറച്ചു പ്രയാസമായിരുന്നു. വലത്തുഭാഗത്തുകൂടിപ്പോകുന്നതാണു ഫ്രാൻസിലെ നിയമം എന്നു മനസ്സിലായെങ്കിലും അതുറയ്ക്കുന്നില്ല. ഒരിടത്തു കാറു നിർത്തി മുന്തിരിപ്പഴം വാങ്ങിത്തിന്നുവാൻ ഞങ്ങൾ മാർക്കററിലേയ്ക്കു നടക്കുമ്പോഴാണു് ഈ വിഷമം അനുഭവപ്പെട്ടതു്.

പഴങ്ങൾ വില്ക്കുന്ന മാർക്കററുകൾ തുറന്ന സ്ഥലത്താണു്. രണ്ടുവരിയായി ഷാപ്പുകളിൽ പഴങ്ങൾ നിരത്തിവെച്ചിരിക്കും. വില അതാതിനങ്ങളുടെ മുമ്പിൽ കടലാസ്സിൽ എഴുതിക്കാണാം. നടുവിലുള്ള ഇടവഴിയിൽക്കൂടിയാണു വാങ്ങുവാൻ വരുന്നവർ നടക്കുന്നതു്. വില്ക്കുവാൻ നില്ക്കുന്നതെല്ലാം സ്ത്രീകളാണു്. ചിലർ ഇംഗ്ലീഷിൽ ഞങ്ങളോടു സംസാരിക്കുവാൻ ശ്രമിക്കുന്നുമുണ്ടു്. ഞങ്ങൾക്കു മനസ്സിലാകുന്നില്ലെന്നേയുള്ളു. ഡ്രൈവറുടെ സഹായ

ത്തോടുകൂടിയാണു ഞങ്ങൾ കുറെ മുന്തിരിപ്പഴങ്ങൾ വാങ്ങിയതു്. വാഴപ്പഴവും അവിടെ കാണുകയുണ്ടായി.

ചില സ്നേഹിതന്മാർക്കു ഫ്രഞ്ചുവൈൻ ആസ്വദിക്കണം. ഞാൻ തടഞ്ഞുനോക്കി, പക്ഷേ, ഭൂരിപക്ഷാഭിപ്രായത്തിനുമുമ്പിൽ തലകുനിക്കേണ്ടിവന്നു. ഡ്രൈവറുടെ നേതൃത്വത്തിൽ ഒരു ഷാപ്പിൽക്കയറി. എന്താണു വേണ്ടതെന്നു് 'വെയ്റ്ററർ' വന്നു ചോദിച്ചപ്പോൾ, എന്നോടുള്ള അനുഭാവംനിമിത്തം, ഒരു സ്നേഹിതൻ കയറിച്ചോദിച്ചു, "വെജിറ്റേറിയൻ ഡ്രിങ്ക്സ് ഇല്ലേ?" എന്നു്. വെയ്റ്ററർ മനസ്സിലാകാതെ മിഴിച്ചുനിന്നു. കൂട്ടുകാർ ചിരിച്ചു, "എനിക്കു വെറും മുന്തിരിച്ചാർ മതി," എന്നു ഞാൻ പറഞ്ഞു. എല്ലാവർക്കും ആവശ്യപ്പെട്ടതു കിട്ടി, അവസാനം ബില്ലുവന്നപ്പോൾ ഞങ്ങൾക്കു സംശയമായി, എന്താണു 'ടിപ്പ്' കൊടുക്കേണ്ടതു് എന്നു്. അധികം വിഷമിക്കേണ്ടിവന്നില്ല. "ടിപ്പ് ബില്ലിൽത്തന്നെ ചേർത്തിട്ടുണ്ടു്," എന്നു വെയ്റ്ററർ വിശദീകരിച്ചുതന്നു. ഞങ്ങൾ ഉച്ചയ്ക്കു് ഊണിനു സമയമായപ്പോഴേയ്ക്കും കപ്പലിലേയ്ക്കുതന്നെ മടങ്ങി.

## 11

'മാർസേൽസ്' വിട്ടതോടുകൂടി കപ്പലിലെ തിരക്കു തീരെ ശമിച്ചു. വെള്ളക്കാർ പകുതിയും ഇന്ത്യക്കാരിൽ കുറെപ്പേരും മാത്രം കപ്പലിൽത്തന്നെയുണ്ടു്. ദിനംപ്രതി തണുപ്പു കൂടിക്കൂടി വരികയാണു്. ഡെക്കിലെ വരാന്തയിൽക്കൂടി അങ്ങുമിങ്ങും ഉലാത്തുവാൻ ആരുംതന്നെയില്ല. ബാറിലും വായനശാലയിലും സ്വന്തം മുറികളിലുമായി

കഴിഞ്ഞുകൂടുകയാണു് യാത്രക്കാർ. രാത്രിയിലെ 'ബാൾറൂം ഡാൻസ്' ഇടയ്ക്കിടെ നടന്നുവരാറുണ്ടു്.

"പൗരുഷം അപ്രതിഹതമായങ്ങനെ നീങ്ങിക്കൊണ്ടിരിക്കും," ഇതായിരുന്നു ഇതേവരെ കപ്പലിന്റെ സന്ദേശം. ഇതിന്റെ സാധുത്വം സന്ദിഗ്ദ്ധമായിത്തീരുന്ന സന്ദർഭം വന്നിരിക്കുന്നു. ക്യാബിനിലിരിക്കുമ്പോൾ ഒരു 'സൈറ'ന്റെ ശബ്ദം കേട്ടു് എന്താണെന്നറിയുവാൻ മുകളിലേയ്ക്കു വന്നു. കപ്പൽ നില്ക്കുകയാണു്. നാലുപുറവും ശക്തിയായ മൂടൽമഞ്ഞു്. പുറത്തേയ്ക്കു നോക്കിയാൽ യാതൊന്നും കാണുവാനില്ല. നേരം ഉച്ചയാകാറായെങ്കിലും സൂര്യനെത്തന്നെ തെളിഞ്ഞു കാണുന്നില്ല. കപ്പൽ ഇടയ്ക്കിടെ ഏതാണ്ടര മിനിട്ടിട വിട്ടു് 'വിസിൽ' അടിച്ചുകൊണ്ടിരിക്കുന്നുണ്ടു്. ജിബ്രാൾട്ടർ അടുക്കാറായതുകൊണ്ടു മററു കപ്പലുകൾ നേരിട്ടു വരുവാനിടയുണ്ടു്; മഞ്ഞുള്ളതുകൊണ്ടു പരസ്പരം കാണുവാൻ പററുകയുമില്ല. കൂട്ടിമുട്ടി ആപത്തുണ്ടാകാതിരിക്കുവാനാണത്രെ ശബ്ദിച്ചുകൊണ്ടിരിക്കുന്നതു്. കുറെ കഴിഞ്ഞപ്പോൾ അകലെനിന്നു മറെറാരു കപ്പലിന്റെ വിസിലും കേട്ടുതുടങ്ങി. മഞ്ഞിന്റെ ശക്തി അല്പം കുറഞ്ഞതിനുശേഷം കപ്പൽ സാവധാനത്തിൽ ഗതി തുടർന്നു.

നാലുമണിയോടുകൂടി ഞങ്ങൾ ജിബ്രാൾട്ടർ കടലിടുക്കിലെത്തി. 'വലത്തുഭാഗത്തു സ്പെയിനിന്റെ തീരവും ഇടത്തുഭാഗത്തു് ആഫ്രിക്കയും നല്ലവണ്ണം കണ്ടുതുടങ്ങി. ആഫ്രിക്കയിലെ ആൾജിയേഴ്സ് പട്ടണമാണു കാണുന്നതു്; കെട്ടിടങ്ങളും ഒരു കോട്ടയും മററും ദൂരെയായിക്കാണുന്നു. വലത്തുഭാഗത്തു് ബ്രിട്ടന്റെ കൈവശമുള്ള ജിബ്രാൾട്ടർ

പാറയാണ്. സ്പെയിനിന്റെ ഏററവും തെക്കഭാഗത്തായി കടലിൽനിന്ന് ആയിരത്തി മുന്നൂറടിയോളം ഉയർന്നു നില്ക്കുന്ന ഈ പാറക്കുന്നിന്റെ മുകളിലാണ് ബ്രിട്ടന്റെ ഒരു സൈന്യസങ്കേതം. മദ്ധ്യധരണ്യാഴിയിൽനിന്ന് അത്തലാന്തിക് സമുദ്രത്തിലേയ്ക്കു കടക്കുന്ന പ്രദേശമാണിത്. കടലിടുക്കിന്നു രണ്ടുനാഴികയിലധികം വീതിയില്ല. ഞങ്ങൾ 'ട്രഫൽഗാർ' മുനമ്പും കടന്ന് അത്തലാന്തിക് സമുദ്രത്തിലെത്തിയിരിക്കുന്നു. കപ്പലിന്റെ ചാഞ്ചാട്ടത്തിൽനിന്നുതന്നെ ഞങ്ങൾ ഇതു മനസ്സിലാകുകയും ചെയ്തു.

ഏഴാം തീയതിയും ഉച്ചയോടുകൂടി വലിയ മൂടൽമഞ്ഞുണ്ടായി, കപ്പലിന്റെ ഗതിവേഗം കുറയ്ക്കേണ്ടിവന്നു. വിസിലടിയും കുറെനേരം കേട്ടുകൊണ്ടിരുന്നു. കപ്പൽ 'ബിസ്കേ' ഉൾക്കടലിലൂടെ പ്രയാണം ചെയ്യുകയാണ്. ഇളക്കം വല്ലാതെയുണ്ട്. ചിലരെല്ലാം കിടന്നു. ചിലരെ ഭക്ഷണത്തിന്റെ സമയത്തുപോലും കാണ്മാനില്ല. ചിലർ ഛർദ്ദിയും തുടങ്ങി. വലിയ കഴപ്പമൊന്നും കൂടാതെ ഞാൻ രക്ഷപ്പെട്ടു.

ഒമ്പതാം തീയതിയാണ് ലണ്ടന്റെ തുറമുഖമായ 'ടിൽബറി'യിൽ കപ്പൽ എത്തുന്നത്. വലിയ പെട്ടികളും സാമാനങ്ങളും എട്ടാംതീയതിതന്നെ കപ്പലധികൃതന്മാരെ ഏല്പിക്കണം. എല്ലാം ഒന്നിച്ചൊരിടത്തു കൂട്ടിയാൽ മാത്രമേ തുറമുഖത്തു ചെന്ന ഉടനെ ഇറക്കുവാൻ പററുകയുള്ളു. യാത്രക്കാർ സാമാനങ്ങൾ ഒരുക്കി പെട്ടികളെല്ലാം ശരിപ്പെടുത്തിത്തുടങ്ങി. കപ്പലിലെ ഷാപ്പിൽനിന്നു സാമാനങ്ങൾ വാങ്ങുവാൻ ഒരുകൂട്ടർ തിരക്കപ്പെടുന്നു. ഇവരുടെ പരിഭ്രമം കണ്ടാൽ ലണ്ടനിൽ ഒന്നുംതന്നെ കിട്ടുകയില്ലെ

ന്നു തോന്നും. കപ്പലിൽ വില കുറവുണ്ടെന്നാണു പറയു
ന്നതു്.

തലമുടി ക്രോപ്പുചെയ്യിക്കുവാൻ ഞാൻ സലൂണിലേ
യ്ക്കു ചെന്നു. വലിയ തിരക്കുണ്ടായിരുന്നുവെങ്കിലും അധി
കം കാത്തുനിൽക്കേണ്ടി വന്നില്ല. രണ്ടുനാലു മിനിട്ടുകൊ
ണ്ടു ക്രോപ്പുചെയ്യൽ കഴിഞ്ഞു. എല്ലാം മെഷിൻകൊ
ണ്ടാണു്.

സന്ധ്യയോടുകൂടി ഇംഗ്ലണ്ടിന്റെ തെക്കുപടിഞ്ഞാ
റെ ഭാഗം കണ്ടുതുടങ്ങി. എല്ലാവരും അതു കാണുവാൻ
ഡെക്കിൽ വന്നു നില്പായി. ഏഴുമണിയോടുകൂടി 'ബ്രിസ്റ്റാം'
തുറമുഖത്തു കപ്പലടുത്തു. ഇറങ്ങുവാൻ ആർക്കും അനുവാദ
മില്ല. കുറെ എഴുത്തുകൾ വന്നിട്ടുണ്ടു്. എനിക്കുള്ള കത്തു്
ബ്രിട്ടീഷ് കൗൺസിലിൽനിന്നാണു്. കപ്പലിറങ്ങി ആദ്യ
ത്തെ തീവണ്ടിക്കു 'സെൻപാൻക്രാസ്' സ്റ്റേഷനിലേയ്ക്കു
ചെന്നാൽ അവിടെ എൻക്വിനാട്ടത്തായി അവരുടെ പ്രതി
നിധി എന്നെ കാത്തുനില്ക്കുന്നുണ്ടാകും എന്നെഴുത്തിൽനി
ന്നറിഞ്ഞു.

ഇംഗ്ലീഷ് ചാനലിൽനിന്നു 'തെംസ്' നദിയിലേയ്ക്കു
കപ്പൽ കടന്നുവെന്നു വെള്ളത്തിന്റെ നിറമാററംകൊണ്ട
റിയാം. നദിയിൽക്കൂടി കുറെ പോയതിനു ശേഷമാണു
'ടിൽബറി'യിലെത്തിയതു്. പാസ്സ്പോർട്ടും മെഡിക്കൽ
സർട്ടിഫിക്കററുകളും മററും ഇംഗ്ലീഷുദ്യോഗസ്ഥന്മാരെ
കാണിച്ചു സമ്മതം ലഭിച്ചതിനുശേഷം മാത്രമേ കപ്പ
ലിൽനിന്നിറങ്ങുവാൻ അനുവാദമുള്ളു. ഇതെല്ലാം കഴിച്ചു
കപ്പലിൽനിന്നിറങ്ങി താഴത്തു ചെന്നപ്പോഴേയ്ക്കും ഞങ്ങളു
ടെ പെട്ടികളെല്ലാം എ. ബി. സി. ഡി. ക്രമത്തിൽ പേ

രിന്റെ ആദ്യക്ഷരമനുസരിച്ചു നിരത്തിവെച്ചിട്ടുണ്ടായിരുന്നു. കസ്റ്റംസ് ആഫീസറുടെ പരിശോധന വേഗത്തിൽ കഴിഞ്ഞു. പോർട്ടർമാർ ഞങ്ങളുടെ പെട്ടികളെല്ലാം 'മോട്ടോർ ട്രോളി'കളിൽ കയററി അടുത്തുള്ള പ്ലാററ്ഫാറത്തിൽ ഞങ്ങളെ കാത്തു നില്ക്കുന്ന തീവണ്ടിയിലേയ്ക്കു കൊണ്ടുപോയി.

വണ്ടിയിൽ ഒന്നാംക്ലാസ്സും മൂന്നാംക്ലാസ്സും മാത്രമേയുള്ളു. മൂന്നാംക്ലാസ്സിലാണു് എല്ലാവരും കയറിയതു്. ഇന്ത്യയിലെ രണ്ടാംക്ലാസ്സിനേക്കാൾ സൗകര്യവും വൃത്തിയും കൂടുതലാണു ലണ്ടനിലെ മൂന്നാംക്ലാസ്സു മുറികൾക്കു്. സീററിന്റെ ചുവട്ടിൽക്കൂടി ചൂടുള്ള കുഴലുകൾ പോകുന്നതുകൊണ്ടു വണ്ടിക്കുള്ളിൽ തണുപ്പു തീരെ അറിയുന്നില്ല.

രാത്രി എട്ടുമണിയോടുകൂടി വണ്ടി 'സെൻപാൻക്രാസ്സി'ൽ എത്തിച്ചേർന്നു. ചില മലയാളികൾ ഞങ്ങളെ സ്വീകരിക്കുവാൻ വന്നിട്ടുണ്ടു്. ഉണ്ണിത്താന്റെ നാട്ടുകാരനും, ലണ്ടനിൽ ഇന്ത്യൻ ഹൈക്കമ്മീഷണർ ആപ്പീസിലെ ഒരു സ്റ്റെനോഗ്രാഫറുമായ വർഗ്ഗീസിനെ അവിടെവെച്ചു പരിചയപ്പെട്ടു. സ്നേഹിതന്മാരോടെല്ലാം യാത്രപറഞ്ഞു ഞാൻ എഞ്ചിന്റെ അടുത്തേയ്ക്കു നടന്നു.

ബ്രിട്ടീഷ് കൗൺസിൽ പ്രതിനിധി അവിടെ കാത്തു നില്ക്കുന്നുണ്ടു്. ഞങ്ങളുടെ കുശലപ്രശ്നങ്ങൾ കഴിഞ്ഞപ്പോഴേയ്ക്കും പോർട്ടർമാർ പെട്ടികളെല്ലാം താഴത്തിറക്കി നിരത്തിവെച്ചുകഴിഞ്ഞു. "നമുക്കുതന്നെ എടുക്കാം, അതാണെളുപ്പം," എന്നു പറഞ്ഞു പ്രതിനിധി എന്റെ വലിയ പെട്ടിയുടെ തല പിടിച്ചു. അങ്ങനെ പോർട്ടറുടെ സഹായമില്ലാതെതന്നെ സാമാനങ്ങൾ കാറിലെത്തി. കാ

റോടിച്ചതും അദ്ദേഹം തന്നെയാണ്. വഴിക്കു പല സ്ഥലങ്ങളും നാമനിർദ്ദേശം ചെയ്തു പറഞ്ഞുതരികയുണ്ടായി. എട്ടര മണിയോടുകൂടി എനിക്കുവേണ്ടി ഏർപ്പാടു ചെയ്തിട്ടുള്ള ഹോട്ടലിൽ എത്തിച്ചേർന്നു.

വലിയ പെട്ടി താഴത്തുതന്നെ വെച്ചതേയുള്ളു. എനിക്കുള്ള മുറി നാലാമത്തെ നിലയിലാണ്. കട്ടിലും അലമാറയും മേശയും കസാലയും എല്ലാമുണ്ട്. പക്ഷെ, വലിയ പെട്ടി കൊണ്ടുവന്നാൽ വയ്ക്കുവാൻ സ്ഥലമില്ല; അത്ര ചെറുതാണു മുറി. വാടക ദിവസത്തേയ്ക്കൊരു പവനാണ്; ഭക്ഷണത്തിന്റെ വിലയും. ഊണിന്റെ സമയം തെററിക്കഴിഞ്ഞു. എങ്കിലും എനിക്കു പ്രത്യേകമായി ഒരുപാത്രം ചായയും കുറച്ചു റൊട്ടി-ഭക്ഷണവും അവിടെ നിന്നു കിട്ടി.

ഇവിടെ കിടയ്ക്ക വിരിക്കുന്നതു് ഒരു പ്രത്യേക രീതിയിലാണ്. കിടന്നതിന്നു ശേഷം കരിമ്പടംകൊണ്ടു പുതയ്ക്കുകയല്ല ചെയ്യുക. കമ്പിളികളും, ക്വിൽററ് തുടങ്ങി പുതയ്ക്കുവാനുള്ളതെല്ലാം കിടയ്ക്കമേൽ ആദ്യംതന്നെ വിരിച്ചിടും; തലവെയ്ക്കുന്ന ഭാഗമൊഴിച്ചു മററു മൂന്നു ഭാഗത്തുമുള്ള തുമ്പുകളെല്ലാം കിടയ്ക്കയുടെ അടിയിലേയ്ക്കു നല്ലവണ്ണം തിരുകിവെയ്ക്കുകയും ചെയ്യും. ഇങ്ങനെ കിടയ്ക്കമേൽ ഒരുറയുണ്ടാകുന്നു. ഇതിന്നുള്ളിലേയ്ക്കു തലയിണമേലിരുന്നുകൊണ്ടു കാലുകളാദ്യം കടത്തി പതുക്കെ കിഴിഞ്ഞിറങ്ങണം. അങ്ങോട്ടുമിങ്ങോട്ടും കിടയ്ക്കയിൽക്കിടന്നുരുളുകയോ മററോ ചെയ്താൽ ദേഹത്തിൽനിന്നു പുതപ്പു മാറിപ്പോകാതിരിക്കുവാൻ ഈ സമ്പ്രദായം വളരെ

നല്ലതാണ്. വലിയ തണുപ്പുള്ള ദിക്കിൽ ഈ മുൻകരുതൽ ആവശ്യവുമാണ്. കമ്പിളി ദേഹത്തിൽ സ്പർശിക്കുന്നതു കേടാണത്രെ. അതുകൊണ്ടു കിടയ്ക്കയുടെ മീതെയുള്ളതുപോലെ തന്നെ പുതപ്പുകളുടെ താഴെയും വെളുത്ത കച്ച വിരിച്ചിട്ടുണ്ടായിരിക്കും. ഇങ്ങനെ ഭംഗിയായി വിരിച്ചിട്ടുള്ള കിടയ്ക്കയിൽ കിടന്നാൽ തണുപ്പു തീരെ അറികയില്ല. ഈ സമ്പ്രദായം പരിചയമില്ലാത്തവർക്ക് കിടയ്ക്കമേൽ രണ്ടുമൂന്നു കമ്പിളികൾ കൂടി വിരിച്ചിട്ടുണ്ടെന്നേ പെട്ടെന്നു കണ്ടാൽ തോന്നുകയുള്ളൂ. ഒരു രാത്രി മുഴുവൻ അത്തരം വിരിയുടെ മീതെ കിടന്നു പുതയ്ക്കുവാനൊന്നും കിട്ടാതെ കുഴങ്ങിത്തണുത്തു വിറച്ചു കഴിച്ചുകൂട്ടിയ ഒരിന്ത്യക്കാരൻ പിററന്നാൾക്കാലത്തു് അടുത്ത മുറിയിലുണ്ടായിരുന്ന കൂട്ടുകാരന്റെ അടുക്കൽ അതിനെപ്പററി ആവലാതിപ്പെട്ടതായി ഒരു കഥ കേട്ടിട്ടുണ്ടു്; സ്നേഹിതൻ മറുപടി പറഞ്ഞുവത്രെ, "ഞാൻ 'ഓവർകോട്ടു്' ഇട്ടുകൊണ്ടാണു കിടന്നതു്. അതിനാൽ ഒരുവിധത്തിൽ ഉറങ്ങുവാൻ സാധിച്ചു," എന്നു്. നാട്ടുസമ്പ്രദായം കേട്ടറിഞ്ഞിരുന്നതിനാൽ ഇത്ര വലിയ അബദ്ധമൊന്നും പററാതെ ആ രാത്രി അങ്ങനെ കഴിച്ചുകൂട്ടി.

## 12

കാലത്തുണർന്നപ്പോൾ മണി ഏഴര കഴിഞ്ഞു. പത്തു മണിക്കു ബ്രിട്ടീഷ്കൗൺസിൽ ആപ്പീസ്സിൽ ചെല്ലാമെന്നേററിട്ടുണ്ടു്. ലഘുഭക്ഷണം കഴിച്ചു് ഡ്രസ്സ് ചെയ്തു് നേരത്തേതന്നെ പുറപ്പെട്ടു. ഹോട്ടൽ വിട്ടു തെരുവിലെ

ത്തിയപ്പോൾ ജനങ്ങൾ അതിവേഗത്തിൽ പോകുന്ന കാഴ്ചയാണെന്നെ ആകർഷിച്ചതു്. ചിലർ ഓട്ടംതന്നെ ചെയ്യുന്നുണ്ടു്. ഇതെന്താണെന്നറിയുവാൻ ഞാനും അവരുടെ പിന്നാലെ ബദ്ധപ്പെട്ടു നടന്നു. കുറച്ചു ചെന്നപ്പോഴാണു മനസ്സിലായതു് ബസ്സു നില്ക്കുന്ന സ്റ്റോപ്പിൽ 'ക്യൂ' നില്ക്കുവാനാണു് ആ തിരക്കെന്നു്. രണ്ടു വരിയായിട്ടാണു 'ക്യൂ'നില്ക്കുന്നതു്. ബസ്സുകൾ ഒന്നിനു പിറകെ മറെറാന്നായി വന്നുകൊണ്ടിരിക്കുന്നുണ്ടു്. ഓരോ വഴിക്കു പോകുന്ന ബസ്സിന്നും ഓരോ പ്രത്യേക നമ്പറുകളുണ്ടു്. അതു നോക്കിവേണം കയറുവാൻ. എല്ലാംതന്നെ രണ്ടു നിലകളുള്ള പുതിയ ബസ്സുകളാണു്. കണ്ടക്ടർമാരായി പുരുഷന്മാരെയും സ്ത്രീകളെയും കാണുമാറുണ്ടു്. 'ക്യൂ'വിൽ എൻെറ മുമ്പിലായി പത്തമ്പതു പേർ ഉണ്ടായിരുന്നുവെങ്കിലും രണ്ടു മിനിട്ടിന്നുള്ളിൽ എനിക്കു പോകേണ്ട ബസ്സിൽ സ്ഥലം കിട്ടുവാൻ ഒരു പ്രയാസവുമുണ്ടായില്ല.

പട്ടണം നല്ലവണ്ണം കാണുന്നതിന്നുവേണ്ടി ഞാൻ ബസ്സിൻെറ മുകളിലെ നിലയിലാണു ചെന്നിരുന്നതു്. കണ്ടക്ടരുടെ വിനയാധിക്യം എന്നെ ഒന്നമ്പരപ്പിക്കാതിരുന്നില്ല. ഓരോ യാത്രക്കാരൻെറ അടുത്തും പണം വാങ്ങുമ്പോഴും ടിക്കററു കൊടുക്കുമ്പോഴും ബാക്കി പണം കൊടുക്കുമ്പോഴും എല്ലാം പ്രത്യേകം പ്രത്യേകം "താങ്ക്യൂ" എന്ന കൃതജ്ഞതാപ്രകടനം ഒഴിച്ചുകൂടാത്ത ഒരു ചടങ്ങാണു്. ഒരു കണ്ടക്ടർക്കു ദിവസത്തിൽ എത്രതവണ 'താങ്ക്യൂ' എന്നു പറയേണ്ടിവരും എന്നാലോചിച്ചു നോക്കിയപ്പോൾ എനിക്കു വലിയ ആശ്ചര്യം തോന്നി.

ഇരുവശവും അഞ്ചും ആറും നിലകളുള്ള വലിയ

കെട്ടിടങ്ങളോടുകൂടിയ ഒരു തെരുവിൽക്കൂടിയാണു ബസ്സു പോകുന്നതു്. റോഡിനു വീതി കുറവാണെന്നു തോന്നും. വിസ്താരമുള്ള 'ഫുട്ട്പാത്തു'കൾ രണ്ടു വശവുമുണ്ട്. അതിൽക്കൂടി ജനങ്ങൾ ധാരാളം അങ്ങുമിങ്ങും പൊയ്ക്കൊണ്ടിരിക്കുന്നു. കാറുകളും ബസ്സുകളും അസംഖ്യമാണു്. സൈക്കിൾ അപൂർവ്വമായേ കാണുന്നുള്ളു. മോട്ടോർ സൈക്കിൾ ഇടയ്ക്കു കാണാം. ഒന്നാംതരം പുതിയ കാറുകളുടെ ഇടയിൽ തനി പഴഞ്ചൻ കാറുകളും ഇല്ലായ്കയില്ല. റോഡിൽക്കൂടിപ്പോകുന്ന വാഹനങ്ങളും 'ക്യൂ' അനുസരിച്ചു പോകുന്നതാണെന്നാണു കണ്ടാൽ തോന്നുക. രണ്ടു വരിയായി വാഹനങ്ങൾ മുന്നോട്ടു പോയിക്കൊണ്ടിരിക്കുന്നു; അതുപോലെതന്നെ രണ്ടു വരി മറുഭാഗത്തുകൂടി എതിരെയും. ഈ രണ്ടു വരിയായി വാഹനങ്ങൾക്കു് അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുവാൻ മാത്രമേ റോഡിനു വീതിയുള്ളു.

'ഫുട്പാത്തി'ൽക്കൂടി നടന്നുപോകുന്നവർ റോഡിന്റെ എതിർവശത്തേക്കു കടക്കണമെങ്കിൽ അതു പ്രത്യേകം അടയാളപ്പെടുത്തിയിട്ടുള്ള വഴിയിൽക്കൂടിവേണം. 'സീബ്രാ'യുടെ ദേഹംപോലെ കറുപ്പും വെളുപ്പും ഇടവിട്ടു ചേർത്തടയാളപ്പെടുത്തിയ ഇത്തരം വഴിക്കു് 'സീബ്രാലൈൻ' എന്നാണു പേർ. ആ വഴിയിൽക്കൂടി ആരെങ്കിലും റോഡുമുറിച്ചു കടന്നുപോകുന്നുണ്ടെങ്കിൽ വാഹനങ്ങളെല്ലാം അയാൾ അപ്പുറത്തെത്തുന്നതുവരെ അവിടെ നില്ക്കണം. സീബ്രാലൈനിൽവെച്ചു വണ്ടിമുട്ടി യാത്രക്കാരനു് വല്ല അപകടവും പററിയാൽ അതിന്റെ കുററംമുഴുവൻ ഡ്രൈവർക്കാണു്. മററുഭാഗങ്ങളിൽ റോഡു

മുറിച്ചുകടക്കുവാൻ ശ്രമിക്കുന്നതു് അപായകരമാണെന്നു തന്നെ പറയണം. ചിലദിക്കിൽ വഴിമുറിച്ചു കടക്കരുതെന്നു് എഴുതിയിട്ടുമുണ്ടു്.

രണ്ടോ മൂന്നോ റോഡുകൾ ഒന്നിച്ചുകൂടുന്ന സ്ഥലങ്ങളിൽ സാധാരണയായി ഗതാഗതം നിയന്ത്രിക്കുന്നതു് ഇലക്ട്രിക്‌വിളക്കുകളുടെ സഹായത്തോടുകൂടിയാണു്. ഓരോ മൂക്കിലും വിളക്കുകൾ സ്ഥാപിച്ചിട്ടുണ്ടു്. ചുവന്ന വിളക്കു പ്രകാശിച്ചാൽ അതിന്നെതിരെ വരുന്ന വാഹനങ്ങളെല്ലാം നില്ക്കണം; STOP എന്നു് അതിൽ എഴുതിയിട്ടുമുണ്ടാകും. GO എന്നെഴുതിയിട്ടുള്ള പച്ചവിളക്കു കണ്ടാൽ വാഹനങ്ങൾക്കു പോകാം. ഇതിന്നു രണ്ടിന്നുമിടയ്ക്കു് കുറച്ചുനേരം മഞ്ഞവിളക്കു കാണുന്നതു് തയ്യാറാകുവാനുള്ള സമയമാണു്. ഈ വിളക്കുകളെല്ലാം പരസ്പരം ബന്ധപ്പെട്ടിരിക്കും. യാന്ത്രികമായിത്തന്നെയാണു് ഈ നിയന്ത്രണമെല്ലാം. ഇത്തരം സ്ഥലങ്ങളിൽ റോഡുമുറിച്ചു കടക്കണമെങ്കിൽ യാത്രക്കാരനും വിളക്കുകൾനോക്കി വാഹനങ്ങൾ വരാത്ത സമയത്തുതന്നെ വേണം.

വലിയ തിരക്കുള്ള നാൽക്കൂട്ടപ്പെരുവഴികളിൽ ഗതാഗതനിയന്ത്രണത്തിന്നു പോലീസുകാരുമുണ്ടാകും. എട്ടുപത്തുറോഡുകൾ ഒന്നിച്ചുവന്നു ചേരുന്ന സ്ഥലങ്ങളിൽ നടുവിലുള്ള 'ഐലണ്ടി'നെ ചുററിക്കൊണ്ടാണു് വാഹനങ്ങൾ പോകേണ്ടതു്.

## 13

എനിക്കിറങ്ങേണ്ട സ്ഥലമായെന്നു കണ്ടക്ടർ വന്നു പറഞ്ഞപ്പോൾ 'താങ്ക്യൂ' എന്നുപറഞ്ഞു് ഞാനെഴുന്നേററു.

'ഓക്സ്ഫോർഡ്സർക്കസ്' എന്ന സ്ഥലത്താണിറങ്ങിയത്. 'ഓക്സ്ഫോർഡു'തെരുവും 'റീജൻറ്'തെരുവും കൂട്ടിമുട്ടുന്ന സ്ഥലമാണിത്. എനിക്ക പോകേണ്ടതു് ഇതിന്നടുത്തുള്ള ഒരു ചെറിയ തെരുവിലേയ്ക്കാണ്. ആദ്യംകണ്ട ഒരിംഗ്ലീഷുകാരനോട് ഞാൻ 'ഹാനോവർ'തെരുവിലേയ്ക്കുള്ള വഴി ചോദിച്ചു. അയാറം ഒന്നാലോചിച്ചതിന്നശേഷം പറഞ്ഞു, "ഇവിടെ അടുത്താണ്. ശരിക്കെവിടെയാണെന്നറിഞ്ഞുകൂടാ. എനിക്കതിൽ വ്യസനമുണ്ട്."

ഇതാ ഒരു പോലീസുകാരൻ നില്ക്കുന്നു. ചോദിക്കാം. ഇംഗ്ലണ്ടിലെ പോലീസ്സ് പ്രസിദ്ധമാണല്ലോ. ആറടിയിലധികം ഉയരമുള്ള ഒരു ദൃഢഗാത്രനാണയാറം. മുഖം പ്രശാന്തവും പ്രസന്നവുമാണ്. ഒന്നുരണ്ടുപേർ സഹായംതേടി അടുത്തുനില്ക്കുന്നുണ്ട്. ഞാനും ആ 'ക്യൂ'വിൽ മൂന്നാമനായി നിന്നു. പോലീസുകാരന്ന് എല്ലാ സ്ഥലങ്ങളും പരിചിതമാണ്. അയാറംക്കും ഒരു 'താങ്ക്യൂ' കൊടുത്തു് ഞാൻ ബ്രിട്ടീഷ്കൗൺസിൽ ആപ്പീസിലെത്തിച്ചേന്നു.

'അന്വേഷണങ്ങറം'എന്ന മുറിയിലേയ്ക്കാണു ഞാൻ നേരിട്ടു കയറിച്ചെന്നതു്. മുപ്പതുവയസ്സോളം പ്രായംചെന്ന ഒരു മദാമ്മയാണവിടെ. ഇന്ത്യയിൽനിന്നു വരുന്ന ബ്രിട്ടീഷ്കൗൺസിൽ വിദ്യാൎത്ഥിയാണു ഞാനെന്നു പറഞ്ഞപ്പോറം അവരെനിക്ക പ്രത്യേകം സ്വാഗതം നല്കി. 'രാജാവു്' എന്ന പേർ അവരുടെ ലിസ്റ്റിൽക്കാണുവാനില്ല. 'കെ. ആർ. കുമരപുരം' എന്നായിട്ടാണ് എൻെറ പേർ അവിടെക്കാണുന്നതു്. വീട്ടുപേരിന്നു കൂടുതൽ പ്രാ

ധാന്യം കൊടുത്തതുകൊണ്ടുവന്ന കുഴപ്പമാണിതു്. 'ഡാക്ടർ കെ. കെ. രാജാ' എന്നാക്കി മാററണമെന്നു പറഞ്ഞപ്പോൾ മദാമ്മയ്ക്കും സമാധാനമായി. "ക-മ-ര-പ്പ-രം എന്നു ശരിക്കുച്ചരിക്കുവാൻ എത്ര പഠിച്ചാലും സാധിക്കുമെന്നു തോന്നുന്നില്ല," എന്നായിരുന്നു അവരുടെ തുറന്ന മൊഴി.

ഓരോ ഡിപ്പാർട്ടുമെൻറുകളിലേയ്ക്കും അവർ എന്നെ കൂട്ടിക്കൊണ്ടുപോയി പലരേയും പരിചയപ്പെടുത്തിത്തന്നു. ഇവിടത്തെ ജോലിക്കാരിൽ ഭൂരിഭാഗവും സ്ത്രീകളാണു്. ലണ്ടനിലെ പ്രധാനപ്പെട്ട റോഡുകളും ബസ്സുകൾ പോകുന്ന വഴികളും കാണിച്ചുകൊണ്ടുള്ളൊരു ഭൂപടം, ഭൂമിക്കടിയിൽക്കൂടിപ്പോകുന്ന 'ട്യൂബ്'റെയിൽവെയുടെ പ്ലാൻ എന്നിതുടങ്ങി ലണ്ടനിൽ വന്നുചേരുന്ന ഒരപരിചിതനു് ഉപകാരപ്രദമായ പലതും അവർ എനിക്കു തന്നു. സ്ഥിരമായിത്താമസിക്കുവാൻ സൗകര്യപ്പെടാവുന്ന രണ്ടുമൂന്നു സ്ഥലങ്ങളുടെ മേൽവിലാസവും അവരിൽനിന്നു കിട്ടി.

ലോകത്തിന്റെ നാനാഭാഗത്തുനിന്നും വരുന്ന വിദ്യാർത്ഥികൾക്കു് വേണ്ട സഹായസഹകരണങ്ങൾ ചെയ്തുകൊടുക്കുന്ന വിദ്യാർത്ഥികേന്ദ്രമാണിതു് (Students' Welfare Centre). ബ്രിട്ടീഷ് കൗൺസിൽ സ്കോളർഷിപ്പുകിട്ടി വരുന്നവർക്കുമാത്രമുള്ളതല്ല. 'വായനശാല,' 'ഗെയിംസി'നുള്ള ഹാൾ, ലഘുഭക്ഷണത്തിനുള്ള സ്ഥലം—എല്ലാമിവിടെയുണ്ടു്. ഇംഗ്ലീഷുഭാഷ, ഇംഗ്ലണ്ടിന്റെ ഭരണസമ്പ്രദായം, സാമുദായികസ്ഥിതി, സാഹിത്യം തുടങ്ങി പല വിഷയങ്ങളും സാമാന്യമായി പഠിപ്പിക്കുന്ന

ക്ലാസ്സുകളും ഇവിടെ നടത്തുന്നുണ്ട്. പ്രസിദ്ധപ്പെട്ട പല ആരുടേയും പ്രസംഗങ്ങളും, ചില സിനിമകളും, ടെലവിഷൻ, ഇവയെല്ലാംപുറമേ ആഴ്ചയിൽ മൂന്നുദിവസം 'ബാൾ ഡാൻസ്' എന്നിങ്ങനെ ആശാസ്യമായ പലതും അവിടെ ഉണ്ടായിരിക്കും. ലണ്ടനിലും പരിസരങ്ങളിലുമുള്ള പല കാഴ്ചകളും കാണുവാൻ വേണ്ട സൗകര്യങ്ങൾ ഏർപ്പെടുത്തുക, ഇംഗ്ലീഷുകാരുമായി കൂടുതൽ പരിചയപ്പെടുന്നതിന് ഡിന്നർ പാർട്ടികൾക്കും മററും ക്ഷണം നല്കുക എന്നിവയും ഇവരുടെ പരിപാടികളിൽപ്പെട്ടതാണ്. നാടും വീടും വിട്ട് ഇവിടെ വന്നുചേരുന്ന വിദ്യാർത്ഥികൾക്ക് ബ്രിട്ടീഷ്കൗൺസിൽ ചെയ്തുവരുന്ന സൗകര്യങ്ങൾ കുറച്ചൊന്നുമല്ല.

ബ്രിട്ടീഷ്കൗൺസിലിന്റെ സ്കോളർഷിപ്പു ലഭിച്ചുവരുന്ന വിദ്യാർത്ഥികളുടെ യോഗക്ഷേമം അന്വേഷിക്കുവാനുള്ള പ്രധാനകേന്ദ്രം ഇവിടെനിന്ന് അരനാഴിക അകലെയാണ്. ഞാനവിടെയ്ക്കു പതുക്കെ നടന്നുചെന്നു. ഇന്ത്യയിൽനിന്നു വരുന്ന വിദ്യാർത്ഥികളുടെ വിദ്യാഭ്യാസം, സ്കോളർഷിപ്പ് മുതലായ കാര്യങ്ങൾ നോക്കിവരുന്ന മിസ്. ലൈററ്ഫിൽ എന്ന മദാമ്മയും വളരെ കാര്യമായിത്തന്നെ എനിക്കു സ്വാഗതം നൽകി. എനിക്കു തല്ക്കാലത്തെ ചെലവിന് 25 പവൻ തന്നു, ഏതെങ്കിലും ബാങ്കിൽ ഒരു സേവിങ്സ്കണക്കു തുടങ്ങുവാൻ അവർ ഉപദേശിച്ചു; ഒരു 'ഇൻട്രൊഡക്ഷൻലെററർ' തരികയും ചെയ്തു. സ്കോളർഷിപ്പുസംഖ്യയെല്ലാം ആപ്പീസിൽനിന്നു ബാങ്കിലേയ്ക്കയയ്ക്കുയല്ലാതെ നേരിട്ടു തരികയില്ല. ലണ്ടൻ യൂണിവേഴ്സിററിയിൽച്ചെന്നു പ്രൊഫസറേയും മററും

കണ്ട് വേഗംതന്നെ റജിസ്റ്റർചെയ്തു ചേരുന്നതാണ് നല്ല
തെന്നും അവർ അഭിപ്രായപ്പെട്ടു. ഞാൻ യാത്രപറഞ്ഞു
പിരിഞ്ഞു.

പോകേണ്ട വഴിയെല്ലാം ചോദിച്ചു മനസ്സിലാക്കി
രണ്ടു ബസ്സുകൾ കയറിയിറങ്ങി ഒരുവിധത്തിൽ യൂണി
വേഴ്സിററി മന്ദിരത്തിന്റെ പടിക്കലെത്തി. 'റസ്സൽ
സ്ക്വയറി'ൽ പുതിയരീതിയിൽ പണിചെയ്തിട്ടുള്ള ഈ
കെട്ടിടത്തിന്നു പത്തുപതിനാലു നിലകളുണ്ട്. ഇതിനു
തൊട്ടടുത്തതാണ് പൗരസ്ത്യഭാഷാകേന്ദ്രമായ സ്കൂൾ
(School of Oriental and African Studies). ഇവിടെ
യും രജിസ്ട്രാർ ഒരു മദാമ്മതന്നെ. സ്കൂളിൽ ചേരുവാൻ
വിഷമമൊന്നുമുണ്ടായില്ല. ചില ഫാറങ്ങളെല്ലാം പൂരി
പ്പിച്ച് ഒപ്പിട്ടുകൊടുത്തു. ഇവിടെയും എന്റെപേർ
രാജാരവെന്നാക്കി ശരിപ്പെടുത്തേണ്ടിവന്നു.

പ്രൊഫസർ ജോൺബ്രൂഫ് ആണ് സ്കൂളിലെ
ഇന്ത്യാ-പാക്കിസ്ഥാൻ-സിലോൺ വിഭാഗങ്ങളുടെ അ
ദ്ധ്യക്ഷൻ. അദ്ദേഹത്തിന്റെ കീഴിലാണെനിക്കു ഗവേഷ
ണം ചെയ്യേണ്ടതു്. പ്രൊഫസറെക്കാണുവാൻ ഒട്ടുംത
ന്നെ പ്രയാസമുണ്ടായില്ല. ചടങ്ങനുസരിച്ച് ആദ്യം അ
ദ്ദേഹത്തിന്റെ സെക്രട്ടറിയെക്കണ്ട് അവർമുഖേന അനു
വാദം വാങ്ങിത്തന്നെയാണ് മുറിയിലേയ്ക്കു ചെന്നതു്.
മുഖം കനപ്പിച്ചു ഗൗരവത്തിലിരിക്കുന്ന ഒരു മദ്ധ്യവയസ്ക
നായിരിക്കും പ്രൊഫസർ എന്നായിരുന്നു എന്റെ വി
ചാരം. എന്നാൽ പ്രസന്നമായ മുഖഭാവത്തോടുകൂടിയ
ഒരു ചെറുപ്പക്കാരനെയാണ് ഞാനവിടെക്കണ്ടതു്. നി
രീക്ഷണശക്തിയും ചിന്താശീലവും തെളിഞ്ഞ അദ്ദേഹ

ത്തിന്റെ കണ്ണുകൾതന്നെ പറഞ്ഞു അദ്ദേഹം പ്രൊഫസറാണെന്നു്. ഗൗരവം വിടാതെ സ്നേഹമസൃണമായ മട്ടിലായിരുന്നു അദ്ദേഹത്തിന്റെ സംഭാഷണം. അദ്ദേഹത്തിന്റെ അഭിമതമറിഞ്ഞതാണു് ഞാനെന്റെ തീസിസ്സിന്റെ വിഷയം തിരഞ്ഞെടുത്തതു്. പ്രൊഫസറുടെ മേൽനോട്ടം മാത്രമേയുള്ളു. ആഴ്ചയിലൊരിക്കൽ അദ്ദേഹത്തിന്റെ അടുക്കൽ ചെല്ലണം; വിഷയങ്ങളെപ്പററി ചർച്ചചെയ്യണം, ഇതാണു നിയമം.

ഭാഷാശാസ്ത്രത്തെപ്പററി സ്കൂളിലെ ക്ലാസ്സുകളിൽ നടക്കുന്ന ചില പ്രസംഗങ്ങൾ കേൾക്കുന്നതു നന്നായിരിക്കുമെന്നദ്ദേഹം ഉപദേശിച്ചു. പ്രൊഫസർ ജെ. ആർ. ഫർത്തിന്റെയും അദ്ദേഹത്തിന്റെ സഹപ്രവർത്തകരായ ആർ. എച്ച്. റോബിൻസ്, ഡാക്ടർ ഡബ്ലിയു. എസ്. അല്ലൻ, കാർനോക്കൻ എന്നീ വിദഗ്ദ്ധന്മാരുടേയും വിജ്ഞാനപ്രദങ്ങളായ പ്രസംഗങ്ങൾ ഞാൻ രണ്ടു കൊല്ലത്തോളം മനസ്സിരുത്തിക്കേട്ടു. എനിക്കെഴുതുവാനുള്ള 'Indian Theories of Meaning' എന്ന ശബ്ദവൃത്തികളെപ്പററിയുള്ള പ്രമേയത്തിന്നു് ഈ പ്രസംഗങ്ങൾ ഉപകാരപ്പെട്ടു എന്നു സമ്മതിച്ചേ തീരു. ഭാഷാശാസ്ത്രവിഷയകമായ പല പ്രശ്നങ്ങളും പ്രൊഫസർ ഫർത്തുമായി ചർച്ചചെയ്യുന്നതിന്നും എനിക്കു സാധിക്കയുണ്ടായി. ഇന്ത്യൻ ഡിപ്പാർട്ടുമെണ്ടിൽതന്നെ ധ്വന്യാലോകത്തെപ്പററി പ്രൊഫസർ ബ്രൂഫ് നടത്തിയ സെമിനാറും ബുദ്ധമതത്തെപ്പററി പല പണ്ഡിതന്മാരും ചേർന്നു നടത്തിയ സെമിനാറും എനിക്കു വളരെ ഉപകാരപ്രദമായിരുന്നു. ബുദ്ധ

മതതത്വങ്ങളെപ്പററി പല വിഷയങ്ങളും ഇന്ത്യൻഡിപ്പാർട്ടുമെണ്ടിലെ ഡാക്ടർ ഫ്രീഡ്മാനുമായി ചർച്ച ചെയ്യുന്നതിന്നും എനിക്കവസരം സിദ്ധിച്ചിട്ടുണ്ട്.

## 14

പ്രൊഫസറോടു യാത്രപറഞ്ഞതിന്നുശേഷം സ്ഥിരതാമസത്തിന്നുള്ള സ്ഥലമന്വേഷിച്ചു പുറപ്പാടായി. യൂണിവേഴ്സിററിക്കടുത്തു് ഒന്നുരണ്ടുദിക്കിൽ ചെന്നു നോക്കി; അവിടെയൊന്നും ഇടമില്ല. ഒടുവിൽ അരയേട്ടുനാഴിക അകലെ 'ബൽസൈസ്പാർക്ക്' സ്റ്റേഷനടുത്തുള്ള 'ബനാർജി'യുടെ വീട്ടിലേയ്ക്കു പുറപ്പെട്ടു. അവിടെ ഇന്ത്യൻരീതിയിലുള്ള സസ്യഭക്ഷണം കിട്ടുമെന്നു ബ്രിട്ടീഷ്കൗൺസിലിൽനിന്നു പറഞ്ഞിരുന്നതുകൊണ്ടു് നേരിട്ടുചെന്നു് സ്ഥിതിഗതികളെല്ലാം മനസ്സിലാക്കുവാൻതന്നെ തീർച്ചപ്പെടുത്തി.

മണി രണ്ടുകഴിഞ്ഞു. ഊണു കഴിച്ചിട്ടില്ല. വലിയ ഹോട്ടലുകളിൽ കയറിയാൽ ചെലവു ഭയങ്കരമായിരിക്കും. സസ്യഭക്ഷണം കിട്ടുമോ എന്നറിഞ്ഞുകൂടതാനും. സാധാരണക്കാരുച്ചഭക്ഷണത്തിന് 'ലിയോൺസി'(Lyons)ലോ 'ഏബിസി'യിലോ കയറുകയാണ് അവിടെപ്പതിവെന്നു ഞാൻ മനസ്സിലാക്കിയിരുന്നു. ലണ്ടന്റെ പലഭാഗത്തും ഈ കമ്പനികളുടെ ബ്രാഞ്ചുകളും ഉണ്ട്. എണ്ണപ്പെട്ട നാലുംകൂടുന്ന വഴിയിൽച്ചെന്നു നോക്കിയാൽ ഒരു മൂല മിക്കവാറും ലിയോൺസുകാരുടേതായിരിക്കും. ഇവിടെ 'ടിപ്പ്' ചെയ്യേണ്ട ആവശ്യമൊന്നുമില്ല. അട്ടിയായി വെച്ചിട്ടുള്ള 'ട്രേ'കളിലൊന്നെടുത്തു് 'ക്യൂ'വിൽക്കൂടി നടന്നു അവനവ

ന്ന വേണ്ടതെല്ലാം തനിയെ ചെന്നെടുക്കണം. സുഖമായിരുന്നു കഴിക്കുവാൻ മേശകളും കസാലകളും ധാരാളമുണ്ടു.

ഇത്തരം വലിയ 'കഫേ'കൾക്കു പുറമേ അങ്ങിങ്ങു ധാരാളം 'സ്നാക്ക്ബാറുകളും' ഉണ്ട്. ഇതു കുറെക്കൂടി ചെറിയതാണ്. കാപ്പിയും മററുമെടുത്തു തരുവാൻ രണ്ടോ മൂന്നോ പേരിലധികമുണ്ടായിരിക്കയില്ല. നിന്നുകൊണ്ടു തന്നെ കഴിക്കുവാനാണ് ഇവിടെ കൂടുതൽ സൗകര്യം. വേണമെങ്കിൽ, ചുമരിന്മേലുള്ള വലിയ കണ്ണാടികൾക്കഭിമുഖമായി അടുത്തടുത്ത് ഒരു വരിയായി സ്ഥാപിച്ചിട്ടുള്ള കുററികളുടെ അററത്ത് ഫുട്ബാളിൻെറ വലിപ്പത്തിലുള്ള ഇരിപ്പിടങ്ങൾ ഉറപ്പിച്ചിട്ടുള്ളതിൽ കയറിയിരുന്ന് മുൻവശത്തുള്ള തിണ്ണവരിയിൽനിന്ന് ഭക്ഷ്യപേയങ്ങൾ ആസ്വദിക്കാം. ഒന്നുരണ്ടു റൊട്ടിക്കഷണങ്ങളും ഒരു 'ഡാഷ്' കാപ്പിചേർത്ത പാലും (Milk with dash of coffee) മാത്രമേ ഞാൻ എടുത്തുള്ളു.

## 15

ലണ്ടനിലെ അത്ഭുതാവഹങ്ങളായ കാഴ്ചകളിൽ പ്രധാനമായ ഒന്ന് ഭൂമിക്കടിയിൽ തുരങ്കങ്ങളിൽക്കൂടി പാഞ്ഞുകൊണ്ടിരിക്കുന്ന ഇലക്ട്രിക് തീവണ്ടികളാണ്. (അണ്ടർഗ്രൗണ്ട് റെയിൽവെ). നഗരത്തിൻെറ ചുവട്ടിൽ മുഴുവൻ ഓതപ്രോതമായി തുരങ്കങ്ങൾകൊണ്ടു വലവീശിയതുപോലെയാണു കിടക്കുന്നതു്. ഈ ടണലുകൾക്കുള്ളിൽക്കൂടി അസംഖ്യം തീവണ്ടികൾ അങ്ങുമിങ്ങും അനവരതം പാഞ്ഞുകൊണ്ടിരിക്കും. ഇതുവഴിയായി യാത്ര

ക്കാർക്ക് നഗരത്തിൽ ഏതെങ്കിലും ഒരു ഭാഗത്തുനിന്ന് മറെറാരു ഭാഗത്തേയ്ക്കു പോകുവാൻ വളരെ എളുപ്പമാണ്. ഇരുനൂററിഎഴുപത്തിമൂന്നു സ്റ്റേഷനുകളാണ് ഈ നഗരത്തിന്നടിയിലുള്ളതെന്നു പറഞ്ഞാൽ എത്രത്തോളം പടൎന്നുപിടിച്ചാണ് റെയിലുകൾ കിടക്കുന്നതെന്ന് ഊഹിക്കാമല്ലോ.

തുരങ്കങ്ങൾ മിക്ക ദിക്കിലും ഭൂമിയിൽനിന്നു പത്തുനൂറടിയോളം താഴെയായിരിക്കും; ചില ദിക്കിൽ നൂററമ്പതടിവരെ താഴ്ന്നു കാണും. അപൂർവ്വം ചില സ്ഥലത്തു ഭൂമിയുടെ ഉപരിഭാഗത്തുകൂടിയും ഇവ പോകുന്നതായി കണ്ടേക്കാം. ഭൂമിക്കടിയിൽക്കൂടി തുരന്നുതുരന്നു ടണലുകളുണ്ടാക്കുവാനും ഉരുക്കുപലകകളും പാളങ്ങളുമുപയോഗിച്ച് അവയുടെ ഉൾഭാഗത്ത് വളയങ്ങൾ കെട്ടിയുറപ്പിക്കുവാനും മററും യാന്ത്രികവ്യാപാരവും ശാസ്ത്രനൈപുണ്യവും ഒത്തുകൂടിയിരിക്കുന്നു. ഇങ്ങനെയുണ്ടാക്കിയിട്ടുള്ള ഉരുക്കുകുഴലുകൾക്കുള്ളിൽ വിരിച്ചിട്ടുള്ള റെയിലിന്മേൽക്കൂടിയാണ് വണ്ടികൾ പോകുന്നത്. ഇലക്ട്രിസിററിയുടെ സഹായത്തോടുകൂടി പോകുന്ന വണ്ടികളായതുകൊണ്ട് പുക കൊണ്ടുള്ള കുഴപ്പമൊന്നുമില്ല. എല്ലായിടത്തും ധാരാളം ശുദ്ധവായു ലഭിക്കുന്നതിന്നുള്ള മാർഗ്ഗങ്ങളും ഏർപ്പെടുത്തിയിട്ടുണ്ട്.

നഗരത്തിലെവിടെച്ചെന്നാലും 'അണ്ടർഗ്രൗണ്ട്' സ്റ്റേഷൻ അടുത്തുണ്ടായിരിക്കും. ചില ദിക്കിൽ ഭൂമിയുടെ മുകൾത്തട്ടിൽ നിന്നു പത്തുപതിനഞ്ചടി താഴെയുള്ള വിശാലമായ ഹാളിലായിരിക്കും ടിക്കററു വില്പന. അവിടെയിറങ്ങിച്ചെന്നാൽ അങ്ങിങ്ങു ടിക്കററുപെട്ടികൾ നിര

ത്തിവെച്ചിരിക്കുന്നതു കാണാം. രണ്ടു പെൻസ് ടിക്കററിൻെറ പെട്ടി, മൂന്നര പെൻസ് ടിക്കററിൻെറ പെട്ടി, അഞ്ചു പെൻസ് ടിക്കററിൻെറ പെട്ടി എന്നിങ്ങനെയാണ് തരം തിരിച്ചിട്ടുള്ളതു്. ഓരോ പെട്ടിയുടെ പുറത്തും ആ ടിക്കററുകൊണ്ട് ശരിക്കെത്താവുന്ന സ്റ്റേഷനുകളുടെ പേരും എഴുതിയിട്ടുണ്ടാകും. ഓരോ തരം നാണ്യമിടുവാനും പ്രത്യേകം പഴുതുകളുണ്ടായിരിക്കും. ഈ 'സ്ലോട്ട്'കളിൽ കൂടി നാണ്യങ്ങൾ ഇട്ടാൽ ടിക്കററു മറെറാരു പഴുതിൽക്കൂടി തനിയെ പുറത്തുവരും. മൂന്നരപ്പെൻസിൻെറ ടിക്കററാണ് ആവശ്യമെന്നിരിക്കട്ടെ; അരഷില്ലിങ് നാണ്യമിട്ടാൽ ടിക്കററു വരുന്നതോടുകൂടി മറെറാരു പഴുതിൽക്കൂടി ബാക്കിയുള്ള രണ്ടര പെൻസും തിരിയെ കിട്ടും. എല്ലാം യന്ത്രത്തിൻെറ സഹായത്താൽ.

ഇവയ്ക്കു പുറമെ, ടിക്കററുവില്ക്കുവാൻ പ്രത്യേകം ആളുകളുമുണ്ടായിരിക്കും. തിരക്കണ്ടെങ്കിൽ എല്ലായിടത്തും ക്യൂവിൽ നില്ക്കേണ്ടിവരും.

ടിക്കററിൽ ഉദ്ദിഷ്ടസ്ഥലത്തിൻെറ പേരു കാണുകയില്ല. പുറപ്പെടുന്ന സ്ഥലത്തിൻെറ പേരും ടിക്കററിന്റെ വിലയും മാത്രമെ അതിൽ രേഖപ്പെടുത്തിയിട്ടുണ്ടായിരിക്കയുള്ളു. ഓരോ സ്ഥലത്തേയ്ക്കുമുള്ള ടിക്കററിൻെറ വില പെട്ടിമേൽ നോക്കിയോ മറേറാ മനസ്സിലാക്കിയിരിക്കണം. അഥവാ ചെറിയ ടിക്കററാണ് വാങ്ങിയതെങ്കിൽത്തന്നെ വലിയ കുഴപ്പമൊന്നുമില്ല. പോരാതെവരുന്ന സംഖ്യ പ്രാപ്യസ്ഥലത്തെത്തുമ്പോൾ കൊടുത്താൽ മതി. അതിനു പിഴയടയ്ക്കുകയൊന്നും വേണ്ട.

ടിക്കററു വാങ്ങിയതിന്നു ശേഷവും പ്ലാററുഫാറത്തിലെത്തുവാൻ കുറെക്കൂടി ഇറങ്ങിപ്പോകണം. പത്തുനൂറടി താഴത്തേയ്ക്കിറങ്ങുന്നതും അതുപോലെ കയറി വരുന്നതും അത്ര എളുപ്പമല്ലല്ലോ. അതിന്നും സൗകര്യങ്ങളുണ്ടു്. ഒരു ഭാഗത്തുള്ള കോണിപ്പടികൾ സാവധാനത്തിൽ തനിയേ ഇറങ്ങിക്കൊണ്ടിരിക്കും; മററൊരു ഭാഗത്തുള്ളവ മേല്പോട്ടു കയറിക്കൊണ്ടുമിരിക്കും. ഇത്തരം യന്ത്രക്കോണികൾക്കു 'എസ്കലേററർ' (Escalator) എന്നാണു പേർ. ഇങ്ങനെ സൗകര്യമുണ്ടായിട്ടും മിക്കവരും ഈ കോണികളിൽ വെറുതെ നില്ക്കുവാൻ മനസ്സമാധാനമുള്ളവരല്ല. അവർക്കു സമയത്തിൻെറ വിലയെപ്പററി വലിയ മതിപ്പാണു്. തനിയെ ചലിച്ചുകൊണ്ടിരിക്കുന്ന എസ്കലേറററിൽക്കൂടിത്തന്നെ അതിവേഗത്തിൽ ഓടിയിറങ്ങുകയും ഓടിക്കയറുകയും ചെയ്യുന്നവരാണവിടത്തെ ജനങ്ങൾ. അതിന്നു തയ്യാറില്ലാത്ത അസ്വാദൃശന്മാർ കോണിപ്പടിയുടെ വലത്തുഭാഗത്തേയ്ക്കു നീങ്ങിനില്ക്കും. വലിയ 'ബാഗ്ഗു'കളോ മററോ കൈയ്യിലുള്ളവരും ചില വൃദ്ധന്മാരും മാത്രമേ കൂട്ടിനുണ്ടാവുകയുള്ളു.

ചില സ്റ്റേഷനുകളിൽ എസ്കലേററർ ഉണ്ടായിരിക്കയില്ല. പകരം 'ലിഫ്ട്'കളാണു്. രണ്ടോ മൂന്നോ ലിഫ്ടുകളുണ്ടായിരിക്കും. ഓരോന്നും ഓരോ വലിയ മുറിയോളമുണ്ടാകും; പത്തറുപതുപേർക്കതിൽ നില്ക്കാം. ആളുകൾ മുറിയിലെത്തിയാൽ വാതിലുകളടച്ചു് ഒരു ബട്ടൻ അമർത്തിയാൽമതി, ലിഫ്ട് അങ്ങനെതന്നെ കീഴ്പോട്ടിറങ്ങുകയായി. ഇതുപോലെതന്നെ കയറുവാനും. മിക്കതിലും ലിഫ്ട നിയന്ത്രിക്കുന്നതിന്നു ചുമതലപ്പെട്ട ഒ

രാൾ ഉണ്ടായിരിക്കും. ചില ദിക്കിൽ ആരുടേയും സഹായം കൂടാതെ തനിയെ ചലിക്കുന്ന ലിഫ്ടുകളുമുണ്ട്. ലണ്ടനിലെ പുതിയ കെട്ടിടങ്ങളിൽ മിക്കതിലും ഇത്തരം ചെറിയ ലിഫ്ടുകൾ കാണാം.

ഒരു സ്റ്റേഷനിൽത്തന്നെ പല പ്ലാററ്ഫാറങ്ങളുമുണ്ടായിരിക്കും. ഓരോ പ്ലാററ്ഫാറത്തിനും പ്രത്യേകം 'ടണ'ലുകളുള്ളതുകൊണ്ടു വണ്ടികൾക്കു പരസ്പരം വഴി മാറുകയൊന്നും വേണ്ട. ഒരു ടണലിൽക്കൂടി ഒരു ഭാഗത്തേയ്ക്കുള്ള വണ്ടികൾ മാത്രമേ സാമാന്യമായിപ്പോകയുള്ളു. എതിർ ഭാഗത്തേയ്ക്കുള്ള വണ്ടികൾ പോകുന്നതെല്ലാം മറെറാരു ടണൽവഴിയായിരിക്കും. മൂന്നു വഴികൾ ചേരുന്ന സ്റ്റേഷനാണെങ്കിൽ ആറു വ്യത്യസ്തങ്ങളായ തുരങ്കങ്ങളിലായി ആറു പ്രത്യേക പ്ലാററ്ഫാറങ്ങൾ അവിടെയുണ്ടാകേണ്ടിവരും. പലപ്പോഴും ഒരു ടണലിന്റെ താഴെയോ മീതെയോ പത്തുപതിനഞ്ചടി മാറിയിട്ടായിരിക്കും മറെറാരു ടണൽ. ഒന്നിൽനിന്നു മറെറാന്നിലേയ്ക്കു മാറിക്കയറുവാൻ പല ഇടവഴികളിൽക്കൂടിയും വളഞ്ഞുംതിരിഞ്ഞും പോകേണ്ടിവരും. എല്ലായിടത്തും വഴികാട്ടികളായ ബോർഡുവെളിച്ചങ്ങളുള്ളതുകൊണ്ടു ശരിയായ പ്ലാററ്ഫാറത്തിലേയ്ക്കു പോകുവാൻ ആർക്കും പ്രയാസമില്ല.

.എസ്കലേറററിൽനിന്നോ ലിഫ്ടിൽനിന്നോ താഴത്തിറങ്ങിയാൽ പലപ്പോഴും കുറച്ചുദൂരം ഇടവഴികളിൽക്കൂടി പോയതിന്നുശേഷമേ ഉദ്ദേശിച്ച പ്ലാററ്ഫാറത്തിൽ എത്തുകയുള്ളു. ഇലക്ട്രിക്കുവിളക്കുകൾ സർവ്വത്ര പ്രകാശിച്ചിരിക്കുന്നതുകൊണ്ടു രാവും പകലുമൊന്നും അവിടെ വ്യത്യാസമില്ല. യാത്രക്കാർ ഇത്തരം ഇടവഴിക

ളിൽക്കൂടിപ്പോകുന്നതു മിക്കപ്പോഴും ഓടിക്കൊണ്ടായിരിക്കും. ഇങ്ങോട്ടു വരുന്നവർ വേറെ വഴിയുള്ളതുകൊണ്ട് ആരും നേരിട്ടുവന്നുമുട്ടുകയില്ലെന്നൊരു സമാധാനമുണ്ട്. വഴിയുടെ ഇരുവശങ്ങളിലും ഭംഗിയായി നിരത്തിപ്പതിച്ചിട്ടുള്ള പലതരം പരസ്യങ്ങൾ കാണുവാനൊന്നും യാത്രക്കാർക്കു സമയമില്ല.

എനിക്കു 'വടക്കൻ ലൈനി'ലെ 'ബെൽസൈസ് പാർക്ക്' സ്റ്റേഷനിലേയ്ക്കാണു പോകേണ്ടതു്. 'വടക്കൻ ലൈനും' 'സെൻട്രൽലൈനും' കൂട്ടിമുട്ടുന്ന 'ടോട്ടൻഹാം കോർട്ടുറോഡ്' എന്ന സ്റ്റേഷനിൽനിന്നാണു പുറപ്പെട്ടിട്ടുള്ളതു്. 'വടക്കൻലൈൻ' എന്ന ബോർഡുകൾ നോക്കിക്കൊണ്ടു ഞാൻ മററു പലരുടേയും പിന്നാലെ ചില ഇടവഴികളിൽക്കൂടി വേഗംചെന്നു് ഒരു പ്ലാററുഫാറത്തിലെത്തി. അപ്പോഴേയ്ക്കും വണ്ടി പുറപ്പെട്ടു കഴിഞ്ഞിരുന്നു. പിന്നീടു് അര മിനിട്ടോളമേ എനിക്കു കാത്തുനില്ക്കേണ്ടി വന്നുള്ളു അടുത്ത വണ്ടി വരുവാൻ. ചില്ലുവാതിലുകൾ തനിയെ തുറന്നു. ഇറങ്ങേണ്ടവർ ഇറങ്ങി. ഞങ്ങളെല്ലാം ബദ്ധപ്പെട്ടു് അതിൽക്കയറി. ചില്ലുവാതിലുകൾ അടഞ്ഞു. വണ്ടി പുറപ്പെടുകയും ചെയ്തു. വാതിലുകൾ അടഞ്ഞതിനുശേഷമേ വണ്ടി ഇളകുകയുള്ളു; ഓടുന്ന സമയത്തു വാതിൽ തുറക്കുവാൻ സാധിക്കുകയുമില്ല. ഈ സമ്പ്രദായം അപകടങ്ങൾ ഇല്ലാതിരിക്കുവാൻ വളരെ ഉപകരിക്കുന്നുണ്ട്.

തീവണ്ടിമുറിയിൽ ധാരാളം സ്ഥലമുണ്ടായിരിക്കും. ഇരിക്കുവാനും ചാരുവാനും മെത്തകളോടുകൂടിയ ഇരിപ്പിടങ്ങളാണുള്ളതു്. വിളക്കുകൾ നിറയെ തിളങ്ങുന്നതുകൊണ്ടു യാത്രക്കാർ വണ്ടിയിൽവെച്ചുതന്നെ ദിനപ്പത്രങ്ങൾ

വായിക്കുവാൻ വളരെ സൗകൎയ്യമുണ്ടു്. ഇടയ്ക്കിടെ വലിയ ചില്ലുവാതിലുകളുള്ളതിനാൽ വണ്ടി നില്ക്കുമ്പോഴും യാത്രക്കാൎക്കു കയറുവാനും ഇറങ്ങുവാനും അസൗകൎയ്യം നേരിടുകയില്ല. നല്ല തിരക്കുള്ള സമയങ്ങളിൽ യാത്രക്കാരിൽ പലരും വണ്ടിയിൽ നില്ക്കേണ്ടിവരും. സ്ത്രീകൾ നില്ക്കുന്നതു കാണുമ്പോഴും പുരുഷന്മാർ എഴുന്നേററു സ്ഥലംകൊടുക്കുന്ന സമ്പ്രദായം ദുർല്ലഭമാണു്. സ്ത്രീകൾക്കു പ്രത്യേക സൗകൎയ്യമൊന്നും കാണുകയില്ല.

എത്ര തിരക്കുണ്ടെങ്കിലും വണ്ടികളിൽ ഏതാണ്ടു നിശ്ശബ്ദമായിരിക്കും. വർത്തമാനം പറഞ്ഞു രസിക്കുകയോ ഉറക്കെച്ചിരിക്കുകയോ ചെയ്യുന്നവർ അപൂൎവ്വമാണു്. എല്ലാവരും ഓരോ ദിനപത്രം വായിച്ചുകൊണ്ടിരിക്കും. അല്പം ചിലർ വല്ല നോവലുകളും നോക്കിയിരിക്കുന്നതും കാണാം. ചില സ്ത്രീകൾ കമ്പിളിനൂലുകൊണ്ടു നിററ് (knit) ചെയ്തുകൊണ്ടിരിക്കുന്നതും കണ്ടേയ്ക്കാം. സ്നേഹിതന്മാർ എന്തെങ്കിലും വർത്തമാനം പറയുകയാണെങ്കിൽത്തന്നെ മററുള്ളവരെ ശല്യപ്പെടുത്താത്ത മട്ടിൽ പതുക്കെയാണു്. ചിരി വന്നാൽപ്പോലും കടലാസ്സുകൊണ്ടു മുഖം മറച്ചു് അതു മറയ്ക്കുവാൻ ശ്രമിക്കുന്നവരാണധികവും.

"No smoking, not even 'Abdullas,'" "You may be a strap-hanger now, still you have a future if you join —" എന്നു തുടങ്ങിയ അനേകം പരസ്യങ്ങൾ വണ്ടികളിൽക്കാണാം. പുകവലിക്കണമെങ്കിൽ അതിനു പ്രത്യേകം ചില 'കമ്പാർട്ടുമെണ്ടു'കളുള്ളതു നോക്കിക്കയറണം.

ഇലക്ട്രിസിററിയുടെ സഹായത്തോടുകൂടിയാണു തീവണ്ടികൾ ഓടുന്നതെന്നു പറഞ്ഞുവല്ലോ. ചക്രങ്ങൾ പോകുന്ന റെയിലുകളുടെ നടുവിൽ നീളത്തിൽക്കാണുന്ന പാളമാണു് ഇലക്ട്രിക് കമ്പി. വണ്ടിയുടെ ഒരു ഭാഗം അതിന്മേൽ തൊട്ടുകൊണ്ടിരിക്കുമ്പോൾ മാത്രമെ വണ്ടി ഓടുകയുള്ളു. തുരങ്കങ്ങളിൽവെച്ചു് വണ്ടിക്കു യാതൊരാപത്തും നേരിടാതിരിക്കുവാൻ പല മുൻകരുതലുകളും ചെയ്തിട്ടുണ്ടു്. ഒരു തുരങ്കത്തിൽക്കൂടി ഒരു ഭാഗത്തേയ്ക്കു മാത്രമെ വണ്ടി പോകയുള്ളു എന്നതുകൊണ്ടു പരസ്പരം വണ്ടികൾ നേരിട്ടു കൂട്ടിമുട്ടുവാൻ വഴിയില്ല. തടസ്സമുണ്ടെന്നു കാണിക്കുന്ന ചുവന്ന വിളക്കുടയാളം കൂട്ടാക്കാതെ വണ്ടി മുന്നോട്ടു പോയാൽ ഇലക്ട്രിസിററിയുമായുള്ള ബന്ധം വിട്ടു വണ്ടി തനിയെ നില്ക്കുവാൻ വേണ്ട ഏർപ്പാടുകളും ചെയ്തിട്ടുണ്ടു്. ഓടുന്നതിനിടയ്ക്കു് ഡ്രൈവർ് ഏതെങ്കിലും പററി പിടി വിട്ടാലും വണ്ടി തനിയെ നില്ക്കുവാനുള്ള സൂത്രവും ഉണ്ടു്. 'ട്യൂബ്‌വണ്ടി'യിൽ ആപത്തുണ്ടാവുക പതിവില്ല.

കുറച്ചധികം ദൂരെ വല്ല സ്ഥലത്തേയ്ക്കും പോകയാണെങ്കിൽ തീവണ്ടിയിലാണു ബസ്സിലേക്കാൾ കൂടുതൽ സൗകര്യം. അടുത്തടുത്തുതന്നെയുള്ള സ്ഥലങ്ങളിലേയ്ക്കു പോകുവാൻ ബസ്സിൽത്തന്നെയാണു കൂടുതൽ സൗകര്യം.

ഞാൻ കയറിയ വണ്ടി അടുത്ത സ്റ്റേഷനിലെത്തി. പ്ലാററുഫാറത്തിൽ സ്റ്റേഷന്റെ പേരു കണ്ടപ്പോഴാണു 'വടക്കൻലൈനി'ൽ തെക്കോട്ടു പോകുന്ന വണ്ടിയിലാണു് ഞാൻ കയറിയിട്ടുള്ളതെന്നു മനസ്സിലായതു്. ഉടനെ

താഴത്തിറങ്ങി മറുവശത്തുള്ള പ്ലാററുഫാറത്തിൽച്ചെന്നു ബോർഡു ശരിക്കു നോക്കി വടക്കോട്ടുള്ള വണ്ടി വന്നപ്പോൾ അതിൽക്കയറി. പത്തുപതിനഞ്ചു മിനിട്ടുകൊണ്ടു് അഞ്ചെട്ടു സ്റ്റേഷൻ കടന്നു് വണ്ടി 'ബൽസൈസ്' പാർക്കി'ൽ എത്തിച്ചേൎന്നു. പ്രയാസമൊന്നും കൂടാതെ 'ലിഫ്ട്ടു'വഴിക്കു മുകൾഭാഗത്തെത്തുകയും ചെയ്തു.

# 16

ബ്രിട്ടീഷ് കൗൺസിലിൽനിന്നു കിട്ടിയിരുന്ന മേൽവിലാസം നോക്കി 'ബനാർസി'യുടെ വീടന്വേഷിച്ചു നടന്നു് ഒടുവിൽ ഒരു ടാക്സിഡ്രൈവരുടെ സഹായത്തോടുകൂടി അതു കണ്ടെത്തിപ്പിടിച്ചു. മൂന്നു നിലകളുള്ള ഒരു മാളികയാണതു്. ഞാൻ വാതിൽക്കൽച്ചെന്നു മണിയടിച്ചു കാത്തു നില്പായി. അധികം താമസിയാതെ വാതിൽ തുറന്നു. തടിച്ചുകൊഴുത്തു മദ്ധ്യവയസ്കയായൊരിന്ത്യക്കാരിയാണു് എന്നെ സ്വാഗതം ചെയ്തതു്. അവരുടെ ഹിന്ദിച്ചോദ്യങ്ങൾക്കെല്ലാം എനിക്കിംഗ്ലീഷിൽത്തന്നെ മറുപടി പറയേണ്ടതായി വന്നു. വാടകയ്ക്കു താമസിക്കുവാൻ വന്നതാണെന്നറിഞ്ഞപ്പോൾ അവർ അകത്തുപോയി ശ്രീ. ബനാർസിയെത്തന്നെ എന്റെ അടുത്തേയ്ക്കയച്ചു. കാഴ്ചയിൽ പടച്ചുയരം കുറഞ്ഞൊരു വിനീതനായ സാധു മനുഷ്യൻ. ഏതാണ്ടു നാല്പതു വയസ്സു തോന്നും. ഒരു മുഷിഞ്ഞ ഓവർക്കോട്ടാണിട്ടിട്ടുള്ളതു്. ബനാർസിക്കിവിടെ നാലഞ്ചു വീടുകളുണ്ടു്. എല്ലാം ഇന്ത്യക്കാൎക്കു വാടകയ്ക്കു കൊടുത്തിരിക്കയാണു്. പുതുതായി പണി ചെയ്തിട്ടുള്ളൊരു ചെറിയ കെട്ടിടം അടുത്തുതന്നെയുണ്ടു

ന്നും അതിൽ ഒന്നുരണ്ടു മുറികൾ ഒഴിവുണ്ടെന്നും അയാൾ പറഞ്ഞു. അതു കാണിച്ചുതരുവാൻ തയ്യാറായിപ്പുറപ്പെട്ടു.

ചുവട്ടിലും മുകളിലും ഈരണ്ടു മുറികളോടുകൂടിയ വളരെ ചെറിയൊരു വീടാണതു്. ചെന്നു കയറുന്നതു് ഒരു വരാന്തയിലേയ്ക്കാണു്. അതിൽനിന്നു മുറികളിലേയ്ക്കു കടക്കാം. വരാന്തയുടെ ഒരു ഭാഗത്തു ഗ്യാസ്സു കത്തിക്കുന്ന അടുപ്പോടുകൂടിയ തട്ടുകളും മറുവശത്തു കുളിമുറിയും മറവുമാണു്. ചുടുവെള്ളവും പച്ചവെള്ളവും കിട്ടുവാൻ കുഴലുകളോടുകൂടിയ ബെയ്സിനുകൾ രണ്ടെണ്ണമുണ്ടു്. മുറികൾ ചെറിയതാണെങ്കിലും കട്ടിൽ, കിടയ്ക്ക, മേശ, കസാലകൾ, അലമാറ, ഷെൽഫ്, കണ്ണാടികൾ തുടങ്ങി ആവശ്യമുള്ളതെല്ലാമുണ്ടു്. ആഴ്ചയിൽ രണ്ടുദിവസം മാത്രമേ കിടയ്ക്ക വിരിക്കുവാനും മുറി വൃത്തിയാക്കുവാനും വേലക്കാർ വരികയുള്ളു. മറ്റെല്ലാം തനിയേ വേണം. പ്രാതലിനുള്ള പാലും, കോൺഫ്ളേക്കും, റൊട്ടിയും, വെണ്ണയും മററും ദിവസേന വീട്ടിൽ കൊണ്ടുവന്നു വെയ്ക്കും. പാകം ചെയ്യുന്നതെല്ലാം തനിയേ വേണം. വൈകുന്നേരം ആറര മണിക്കാണു ഡിന്നർ; അതിന്നു് ആദ്യം കയറിച്ചെന്ന വലിയ വീട്ടിലേയ്ക്കു പോകണം. ഇന്ത്യൻരീതിയിലുള്ള സസ്യഭക്ഷണം മാത്രമാണവിടെ കിട്ടുക. ചപ്പാത്തി, പരിപ്പു്, ചോറു്, ഉരുളക്കിഴങ്ങുകറി മുതലായതെല്ലാമുണ്ടാകും. ചോറും കറിയും കിട്ടുമെന്നറിഞ്ഞപ്പോൾത്തന്നെ എനിക്കു വലിയ സമാധാനമായി. പക്ഷേ, താമസസ്ഥലത്തിന്നു ലണ്ടന്റെ പരിഷ്ക്കാരമൊന്നുമില്ല എന്നു തോന്നായ്കയുമില്ല. കൂട്ടിന്നൊരു മലയാളിസ്നേഹിതനെ കിട്ടിയാൽ

ഒരുവിധം കഴിച്ചുകൂട്ടാം. ഏതായാലും, "നാളെ തീർച്ചപ്പെടുത്താം," എന്നു പറഞ്ഞു ഞാൻ അവിടെനിന്നു പുറപ്പെട്ടു. തിരിച്ചു ഹോട്ടലിലെത്തിയപ്പോഴേയ്ക്കും ഡിന്നറിന്നു സമയമായി. രണ്ടു സ്പൂൺ ഉരുളക്കിഴങ്ങു വേവിച്ചതും നാലഞ്ചു റൊട്ടിക്കഷണവും മാത്രമാണെനിക്കവിടെ സസ്യഭക്ഷണമായി ലഭിച്ചതു്. കഴിയുന്നതും വേഗത്തിൽ ബനാർസിയുടെ സ്ഥലത്തേയ്ക്കു മാറുകയാണു നല്ലതെന്നു ഞാൻ തീർച്ചപ്പെടുത്തി.

മധുസൂദനൻപിള്ള താമസിക്കുന്ന ഹോട്ടലിലേയ്ക്കു ഫോൺ ചെയ്തു ചോദിച്ചപ്പോൾ സ്ഥിരതാമസത്തിനു സ്ഥലമൊന്നും കിട്ടിയിട്ടില്ലെന്നും ഇന്ത്യാഹൗസിൽനിന്നു കിട്ടിയ മേൽവിലാസങ്ങൾ നോക്കിച്ചെന്നു പരിശോധിച്ചു വീടുകളൊന്നും നല്ലതല്ലെന്നുമായിരുന്നു മറുപടി. രണ്ടുപേർകൂടി ഒന്നിച്ചൊരു വീട്ടിൽ കൂടാമെങ്കിൽ രസമാണല്ലോ. പിറ്റേന്നാൾത്തന്നെ ഞങ്ങൾ രണ്ടുപേരുംകൂടി 'ബനാർസി'യുടെ പുതിയ വീട്ടിൽ ചുവട്ടിലുള്ള രണ്ടു മുറികൾ വാടകയ്ക്കെടുത്തു. അങ്ങനെ ലണ്ടൻ നഗരത്തിൽ ഒരു ചെറിയ മലയാളിവീടുണ്ടായി.

# 1

ലണ്ടൻനഗരത്തിന്ന് രണ്ടായിരത്തിലധികം കൊല്ലത്തെ പഴക്കമുണ്ട്. ഇന്ത്യക്കാരായ നമുക്ക് അതിൽ അത്ര അത്ഭുതം തോന്നുകയില്ലായിരിക്കാം; അതിപുരാതനങ്ങളായ സംസ്കാരകേന്ദ്രങ്ങൾ ഇന്ത്യയിലുണ്ടല്ലോ. പക്ഷെ, പശ്ചിമയൂറോപ്പിലെ സ്ഥിതി അതല്ല. ഇംഗ്ലണ്ടിലെ ഏററവും പുരാതനമായ നഗരം ലണ്ടനാണ്. മാത്രമല്ല, ഏററവും പ്രാചീനകാലംമുതല്ക്ക് ക്രമേണ ഈ നഗരത്തിന്റെ പ്രാധാന്യം കൂടിക്കൂടി വരികയാണു ചെയ്തിട്ടുള്ളതും.

അന്നത്തെ ലണ്ടൻ ഇന്നത്തെമാതിരിയായിരുന്നില്ല. പണ്ടു തെംസ് നദിയുടെ തീരത്തെല്ലാം കാടുകളും ചതുപ്പുനിലങ്ങളുമായിരുന്നു. ബി. സി. 55-ാമാണ്ടിലാണ് റോമക്കാർ ജൂലിയസ് സീസറിന്റെ കാലത്ത് ആദ്യമായി ഫ്രാൻസിൽനിന്നു കടൽവഴിയായി വന്നു ലണ്ടൻ ആക്രമിച്ചത്. അന്ന് ഈ നഗരത്തിന്ന്. 'ലിൻഡിൻ' **(Llyn-din)** എന്നായിരുന്നു പേർ. റോമക്കാർ വീണ്ടും വന്നു. ക്ലാഡിയസ് ചക്രവർത്തിയുടെ കാലത്ത്, എ. ഡി. 43-ൽ പ്ലാട്ടിയസ്സിന്റെ കീഴിൽ 40,000 പട്ടാളക്കാർ 'കെൻറി'ൽ ഇറങ്ങി, ലണ്ടനിലേയ്ക്കു പുറപ്പെട്ടു. രണ്ടു മൂന്നുകൊല്ലങ്ങൾക്കുള്ളിൽ ഇംഗ്ലണ്ടിന്റെ തെക്കുഭാഗം മുഴുവനും റോമക്കാരുടെ കീഴിലായി. ലണ്ടൻ('ലൊണ്ടിനി

യം’) തലസ്ഥാനമായിരുന്നില്ലെങ്കിലും ഒരു പ്രധാനനഗരമായിത്തീൎന്നിരുന്നു. റോമൻ ആക്രമണത്തിന്റെ അവശിഷ്ടങ്ങൾ ഇന്നും ലണ്ടനിൽ അവിടവിടെക്കാണാം.

ഏ. ഡി. 61-ാമാണ്ടിൽ, ‘നീറോ’ റോമൻ ചക്രവൎത്തിയായിരുന്ന കാലത്തു്, ഇംഗ്ലണ്ടിൽ ‘ഇസനി’യിലെ റാണിയായ ‘ബോഡീഷ്യ’ റോമക്കാരോടെതിൎത്തുനോക്കി; പക്ഷെ, അവർ തോററുപോയി. ശത്രുക്കളുടെ കൈയിൽപ്പെടാതിരിക്കുവാൻ അവർ വിഷംകുടിച്ചു മരിച്ചു. ബ്രിട്ടീഷുകാരുടെ സ്വാതന്ത്ര്യേച്ഛയുടെ ഒരു നിദർശനമായി ഇന്നും ബോഡീഷ്യയെക്കരുതിവരുന്നു. തെംസ്നദിയുടെ തീരത്തു് ‘വെസ്റ്റ്മിൻസ്റ്റർ’ പാലത്തിന്റെ അററത്തായി ‘ബോഡീഷ്യ’യുടെ ഒരു പ്രതിമ ഇന്നും കാണികളെ ആകർഷിക്കുന്നുണ്ടു്.

ഏ. ഡി. 409-ാമാണ്ടോടുകൂടി ഇംഗ്ലണ്ടിലെ റോമൻഭരണമവസാനിച്ചു. ഇന്നു ‘ലണ്ടൻടവർ’ നില്ക്കുന്ന സ്ഥാനത്തു്, റോമക്കാരുടെ ഒരു കോട്ടയുണ്ടായിരുന്നുവത്രെ. ‘തെംസി’ന്നു് ആദ്യമായി ഒരു പാലം കെട്ടിയതു റോമക്കാരാണെന്നു കരുതപ്പെടുന്നു.

ഏ. ഡി. 449-ാമാണ്ടുമുതൽ ‘സാക്സൻ’കാരുടെ ആക്രമണങ്ങൾ ആയിരുന്നു. ഏതാണ്ടൊരു നൂററാണ്ടോളംകാലം ലണ്ടന്നു് വലിയ പ്രാധാന്യമൊന്നുമുണ്ടായിരുന്നില്ല. 604-ാമാണ്ടിൽ ‘ഏതൽബർട്ടു്’രാജാവിന്റെ കാലത്താണു് ലണ്ടനിൽ ആദ്യമായി ഒരു ബിഷപ്പു്—‘മെല്ലിററസ്’—നിയമിതനായതു്. ‘സെൻറ്പാൾ’ പള്ളിയും ഈ രാജാവിന്റെകാലത്താണു് ആദ്യമായുണ്ടാക്കപ്പെട്ടതു്.

ഏഴാംനൂററാണ്ടിൽ ലണ്ടൻ അടിമക്കച്ചവടത്തിനു പേരുകേട്ട ഒരു പട്ടണമായിത്തീൎന്നു. 9-ാം നൂററാണ്ടിന്റെ തുടക്കം മുതൽ 'ഡെയിൻ'കാരുടെ ആക്രമണങ്ങൾ ആരംഭിച്ചു. കുറെക്കാലത്തേയ്ക്കു് അവരും 'ആംഗ്ലോസാക്സൻ'കാരും തമ്മിലുള്ള യുദ്ധങ്ങൾക്കു് ഒരു കളമായിരുന്നു നാടെല്ലാം. ലണ്ടൻ ഡെയിൻകാരുടെ കീഴിലായിരുന്നു. മഹാനായ 'ആൽഫ്രഡ്' രാജാവാണു് ('ആൽഫ്രഡും അപ്പവും' എന്ന കഥയിലെ രാജാവുതന്നെ) ഏ. ഡി. 886-ാമാണ്ടിൽ ലണ്ടൻ വീണ്ടെടുത്തതും രാജ്യത്തിന്റെ തലസ്ഥാനമാക്കിയതും.

പിന്നെയും ഇടയ്ക്കിടയ്ക്കു ഡെയിൻകാരുടെ ആക്രമണങ്ങൾ ഉണ്ടാകാതിരുന്നില്ല. 'കാന്യൂട്ട്' രാജാവിന്റെ കാലത്താണു നാട്ടിൽനിന്നു ശത്രുക്കളെ തീരെ തോല്പിച്ചോടിച്ചതു്. സാത്വികനായ 'എഡ്വേർഡ്' രാജാവു് (Edward the Confessor) 'വെസ്റ്റ്മിൻസ്റ്റർ ആബി'യുടെ പണി തുടങ്ങിവെച്ചു; അദ്ദേഹത്തിന്റെ ശവകുടീരം ഇന്നും അവിടെക്കാണാം. ഒടുവിലത്തെ 'സാക്സൺ'രാജാവായ 'ഹാരോൾഡ്' ഏ. ഡി. 1066-ൽ 'വില്ല്യ'മിന്റെ നേതൃത്വത്തിൽവന്ന 'നോർമൻ'കാരുമായി 'ഹെസ്റ്റിങ്ങ്സി'ൽ വെച്ചുണ്ടായ യുദ്ധത്തിൽ കൊല്ലപ്പെട്ടു.

'വില്ല്യം' ഇംഗ്ലണ്ടിലെ രാജാവായി ആദ്യമായി ചെയ്തതു് 'തെംസി'ന്റെ തീരത്തിൽ നല്ലൊരു കോട്ടകെട്ടുകയായിരുന്നു. ഈ കോട്ടയാണു് 'ലണ്ടൻടവർ' ആയി പരിണമിച്ചതു്. ഏ. ഡി. 1087-ൽ 'സെൻറ്പാൾ'പള്ളി കത്തിപ്പോയപ്പോൾ വീണ്ടും അവിടെത്തന്നെ മറെറാരു പള്ളി പണിചെയ്യിച്ചതും വില്ല്യം രാജാവാ

ണു്. ഇദ്ദേഹത്തിന്റെ കാലം മുതൽ ഒന്നാം ലോകമഹായുദ്ധകാലംവരെ ലണ്ടൻനഗരത്തിനു പുറമെനിന്നുള്ള ശത്രുക്കളിൽനിന്നു യാതൊരുപദ്രവവും നേരിടുകയുണ്ടായിട്ടില്ല. ആഭ്യന്തര കലഹങ്ങൾ പലപ്പോഴും ഉണ്ടായിട്ടില്ലെന്നില്ല.

പതിനാറാം നൂററാണ്ടിൽ 'ട്യൂഡർ'രാജാക്കന്മാരുടെ കാലം മുതല്ക്കാണു ബ്രിട്ടൻ ലോകത്തിലെ ഒരു മഹാശക്തിയായിത്തീൎന്നതു്. അതോടുകൂടി തലസ്ഥാനനഗരവും പ്രധാന തുറമുഖപട്ടണവുമായ ലണ്ടനും പ്രാധാന്യം വർദ്ധിച്ചു.

'സ്ററുവാർട്ടു്'രാജാവായ 'ചാൾസ്' രണ്ടാമന്റെ കാലത്തു ലണ്ടനു പല ആപത്തുകളും നേരിട്ടു. എ. ഡി. 1665-ൽ പ്ലേഗുമൂലം ഒരു ലക്ഷത്തോളം ജനങ്ങൾ മരിച്ചുപോയി. അടുത്തകൊല്ലം നഗരത്തിനു തീപിടിച്ചു് 13,000 വീടുകൾ കത്തിപ്പോയി. ഇതിൽ 'സെന്റ്'പാൾ' പള്ളിയും വേറെ 86 പള്ളികളും മററനേകം ഒന്നാംതരം കെട്ടിടങ്ങളും ഉൾപ്പെട്ടിരുന്നു. ഇംഗ്ലണ്ടിന്റെ ഭാഗ്യത്താൽ അക്കാലത്തു് 'ക്രിസ്റ്റഫർറെൻ' എന്നൊരു ശില്പശാസ്ത്രവിദഗ്ദ്ധൻ ഉണ്ടായിരുന്നു. ഇന്നത്തെ സെന്റ് പാൾപള്ളിയും മററനേകം ഒന്നാംതരം കെട്ടിടങ്ങളും അദ്ദേഹത്തിന്റെ മേൽനോട്ടത്തിലാണു നിൎമ്മിക്കപ്പെട്ടിട്ടുള്ളതു്. ലണ്ടനിൽ ഏററവും മനോഹരങ്ങളായ കെട്ടിടങ്ങളെല്ലാം ആ കലാമൎമ്മജ്ഞന്റെ ഭാവനയിൽനിന്നുടലെടുത്തവയാണു്.

അടുത്ത രണ്ടു നൂററാണ്ടുകളിൽ 'റെ'ന്നിന്റെ മാതൃകയെ അനുകരിച്ചുള്ളതും ഗ്രീസിലെ 'ക്ലാസിക്കൽ'രീതിയി

ലുള്ളതും പഴയ 'ഗോഥിക്‌രീതി'യിലുള്ളതും മററുമായി അനേകം മഹാസൗധങ്ങൾ ലണ്ടനിൽ ഉയർന്നുവന്നു. ഇന്നത്തെ 'ബ്രിട്ടീഷ്മ്യൂസിയ'വും 'ബാങ്ക് ഓഫ് ഇംഗ്ലണ്ടും' ക്ലാസിക്കൽ രീതിയിലുള്ളവയാണു്. 'ഗോഥിക്‌രീതി'യിലുള്ളവയാണു് 'പാർലിമെൻറു മന്ദിര'വും അതിനു തൊട്ടുള്ള 'വെസ്റ്റ്മിൻസ്റ്റർ ആബി'യും. 'വൈററ്ഹാളി'ലെ ഗവർമ്മെണ്ടുമന്ദിരങ്ങൾ 'റിനയിസൻസ്' രീതിയിലുള്ളവയാണു്. പല വലിയ കെട്ടിടങ്ങളും നിർമ്മിച്ചു ലണ്ടനെ പരിഷ്കരിച്ച ശില്പജ്ഞന്മാരിൽ, 19-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന 'ജോൺനാഷി'ൻെറ പേർ പ്രത്യേകം പ്രസ്താവ്യമാണു്.

ഒന്നാം മഹായുദ്ധത്തിനുശേഷമുണ്ടായിട്ടുള്ള വലിയ കെട്ടിടങ്ങൾ 'അമേരിക്കൻ മോഡൽ' ആണെന്നു പറയാം. 'യൂണിവേഴ്സിററിസെനററ്'കെട്ടിടം, 'ഡെയ്‌ലി ടെലഗ്രാഫ്' കെട്ടിടം, 'ബി. ബി. സി.' കെട്ടിടം മുതലായതെല്ലാം അമേരിക്കൻ മോഡലിൽത്തന്നെ.

ഒന്നാംലോകമഹായുദ്ധത്തിൽ ചില ജർമ്മൻബോംബുകൾ ലണ്ടനിൽ വീഴുകയുണ്ടായി. പക്ഷെ, വലിയ നാശങ്ങളൊന്നും അന്നു സംഭവിക്കയുണ്ടായില്ല. യുദ്ധാനന്തരം വീണ്ടും ലണ്ടൻ വികസിക്കുവാൻ തുടങ്ങി. ലണ്ടൻെറ പരിസരപ്രദേശങ്ങളിൽ ധാരാളം കെട്ടിടങ്ങൾ ഉയർന്നുവന്നു.

രണ്ടാം ലോകമഹായുദ്ധത്തിലാണു ലണ്ടനു വലിയ അടി പററിയതു്. 1940 ആഗസ്റ്റ് 24-ാംതീയതിയാണു് ആദ്യത്തെ വിമാനാക്രമണം. അനന്തരം 1945 വരെ ലണ്ടനു ജർമ്മൻകാരിൽനിന്നു തുരുതുരെ ബോംബുവർഷ

ങ്ങൾ ലഭിച്ചുകൊണ്ടിരുന്നു. 1944 ജൂൺ 13-ാംതീയതി, പറക്കുന്ന ബോംബുകളുടെ വരവു തുടങ്ങി. സെപ്തംബർ 8-ാംതീയതി 'V-2' റോക്കററുകളും പുറപ്പെട്ടു. ഇതിന്റെയെല്ലാം ഫലമായി ലണ്ടൻനഗരത്തിനുണ്ടായ നാശനഷ്ടങ്ങൾക്ക് ഒരു കയ്യും കണക്കുമില്ല. അനേകം ജനങ്ങൾ മരിച്ചു. വളരെ കെട്ടിടങ്ങൾ നശിച്ചുപോയി. ജനങ്ങളുടെ ധൈര്യം മാത്രം നശിച്ചില്ല.

1940 ഡിസംബർ 29-ാംതീയതിയുണ്ടായ ബോംബുവർഷത്തിൽ ഇരുന്നൂറുപേർ കൊല്ലപ്പെട്ടു. അറുപതു കെട്ടിടങ്ങളിൽ തീ പിടിച്ചു. പല പള്ളികളും നശിച്ചു. 'സെൻറ്പാൾ' മാത്രം രക്ഷപ്പെട്ടു. 'ഗിൽഡ്ഹാളി'ൻെറ മേൽഭാഗം തകന്നു. 1941 ഏപ്രിൽ 16-ാംതീയതി ഒരു ലക്ഷത്തോളം ബോംബുകളാണു ലണ്ടനിൽ വീണതു്. 1944 ജൂണിൽ പറക്കുന്ന ബോംബുകൾമൂലം രണ്ടാഴ്ച്ചകളിൽ നാലുലക്ഷം വീടുകൾക്കു കേടുപററി; നാലഞ്ചു ലക്ഷം ജനങ്ങൾക്കു രാത്രി മുഴുവൻ ഷെൽററുകളിൽ ജീവിക്കേണ്ടിവന്നു. 1944 നവംബർ 26-ാംതീയതി ഒരു 'വൂൾവത്ത്' ഷാപ്പിൽ നിറച്ചാളുകളുള്ളപ്പോൾ 'V-2' റോക്കററു വീണു് 174 പേർ കൊല്ലപ്പെട്ടു.

ആകെ ലണ്ടനിൽ പതിനാറരലക്ഷം കെട്ടിടങ്ങൾക്കു കേടുപററി. ഒരു ലക്ഷത്തോളം കെട്ടിടങ്ങൾ നശിച്ചു. ഇന്നു യുദ്ധം കഴിഞ്ഞിട്ടു് അഞ്ചെട്ടു കൊല്ലമായെങ്കിലും ലണ്ടനിൽ ഏതു ഭാഗത്തു നോക്കിയാലും ബോംബുവീണു തകന്ന കെട്ടിടങ്ങളുടെ അവശിഷ്ടങ്ങൾ കാണാം. അതിൻെറ ഫലമായി പല ദിക്കിലും കാറുകൾക്കു പാർക്കു ചെയ്യുവാൻ സ്ഥലമുണ്ടായി. 'സെൻറ്പാൾ' പള്ളിയുടെ നാലു ഭാഗ

ത്തുമുള്ള കെട്ടിടങ്ങളെല്ലാം തകർന്നുപോയി. നടുവിൽ പള്ളിയുടെ 'ഡോം' ഇപ്പോഴും തലയുയർത്തി നില്ക്കുകതന്നെയാണു്.

യുദ്ധത്തിനു മുമ്പു ലണ്ടനിലെ കെട്ടിടങ്ങളുടെ വിസ്താരം ആകെ 460 ഏക്കറായിരുന്നു. ഇതിൽ 164 ഏക്കർ കെട്ടിടങ്ങൾ ജർമ്മൻ ആക്രമണം മൂലം നശിച്ചുപോയി.

ലണ്ടനിൽ വീണ്ടും തെരുതെരെ കെട്ടിടങ്ങൾ ഉയർന്നുവരുന്നു. എങ്കിലും യുദ്ധത്തിന്റെ മുറിവുകൾ ഉണങ്ങുവാൻ ഇനിയും കുറേക്കാലംകൂടി കഴിയേണ്ടിവരുമെന്നു തോന്നുന്നു.

ദേശാഭിമാനത്തിന്റെയും ധീരതയുടെയും വിളനിലമായ ലണ്ടൻപട്ടണം ഇന്നും മുറകളുള്ള വക്ഷ മാത്രം കാണിച്ചുകൊണ്ടങ്ങനെ നില്ക്കുകയാണു്. എന്റെ ജന്മദേശം അതിദൂരത്തുനിന്നിതാ ലണ്ടൻപട്ടണത്തിനു വന്ദനം പറയുന്നു.

## 2

ലണ്ടനിലെ കാഴ്ചസ്ഥലങ്ങളിൽ പ്രധാനമായ ഒന്നാണു് 'ലണ്ടൻടവർ.'[1] അതു് അനേകം സന്ദർശകന്മാരെ ഇന്നും ആകർഷിച്ചുകൊണ്ടിരിക്കുന്നു. കല്ലിൽ പടുത്തുകെട്ടിയ ബ്രിട്ടീഷ് ചരിത്രമാണു് ഈ കോട്ടയെന്നു പറഞ്ഞാൽ അതിൽ വലിയ അതിശയോക്തിയൊന്നുമില്ല. സംഭവബഹുലമായ ബ്രിട്ടീഷ് ചരിത്രത്തിന്റെ പല ഭയാനകരംഗങ്ങളും ഇവിടെവെച്ചാണു നടന്നിട്ടുള്ളതു്.

തെംസ് നദിയുടെ ഉത്തരതീരത്തു സ്ഥിതിചെയ്യുന്ന പുരാതനമായൊരു കോട്ടയാണിതു്. റോമൻചക്രവർത്തിമാരുടെ കാലത്താണു് ഇവിടെ ആദ്യമായൊരു കോട്ടയുണ്ടാക്കപ്പെട്ടതു് എന്നാണു് ഐതിഹ്യം. റോമക്കാരുണ്ടാക്കിയ ചില കോട്ടമതിലുകളുടെ അവശിഷ്ടങ്ങൾ ഇന്നും അങ്ങിങ്ങ് കാണ്മാനുണ്ടു്. ഷേക്സ്പിയരുടെ 'റിച്ചാർഡ് III' എന്ന നാടകത്തിലും റോമൻചക്രവർത്തിയായ ജൂലിയസ് സീസറാണു് ഇവിടെ ആദ്യമായി കോട്ട കെട്ടിയതു് എന്ന ഐതിഹ്യത്തെ എടുത്തു പറഞ്ഞിട്ടുണ്ടു്.

Prince Edward:

"I do not like the tower of any place
Did Julius Caesar build that place, my lord?"

Buckingham:

"He did, my gracious lord, begin that place,
Which, since succeeding ages, have re-edified."

ഏതായാലും ഇന്നുകാണുന്ന ടവറിന്റെ ഏററവും പുരാതനമായ ഭാഗം നോർമൻരാജാവായ വില്യമിന്റെ കാലം (ഏ. ഡി. 1078) മുതല്ക്കാണു തുടങ്ങുന്നതു്. ഏ. ഡി. 1560-ാമാണ്ടുവരെ ബ്രിട്ടീഷ്‌രാജാക്കന്മാരുടെ താമസം സുരക്ഷിതമായ ഈ കോട്ടയ്ക്കുള്ളിലായിരുന്നു. പ്രധാനപ്പെട്ട ശത്രുക്കളെ തടവിലിടുവാനുള്ള കാരാഗൃഹമായും അതിക്രൂരമായ വിധത്തിൽ അവരെ മർദ്ദിക്കുവാനുള്ള സ്ഥലമായും വന്യമൃഗങ്ങളെ കൂട്ടിലിടുവാനുള്ള മൃഗശാലയായും മററും പലവിധത്തിൽ ഈ ടവർ ചരിത്രത്തിൽ പങ്കെടുക്കയുണ്ടായിട്ടുണ്ടു്. ഇന്നതൊരു വെറും കാഴ്ചബംഗ്ലാവു മാത്രമാണു്.

ചുററും അഗാധമായ കിടങ്ങും വലിയ കോട്ടമതിലും ഇതിനുണ്ടായിരുന്നു. പ്രബലന്മാരായ പ്രഭുക്കന്മാരോടോ മററാ യുദ്ധത്തിൽ തോററാൽ ഓടിവന്നു കോട്ടയ്ക്കുള്ളിൽ എത്തിയാൽ മതി, പിന്നീടൊന്നും ഭയപ്പെടുവാനില്ല. കിടങ്ങിനു മീതെയുള്ള പാലം ഇടുവാനും ഉയർത്തി നീക്കുവാനും കോട്ടയ്ക്കകത്തു നില്ക്കുന്നവർക്കു സാധിച്ചിരുന്നതുകൊണ്ടു് ശത്രുക്കൾ അകത്തു കടക്കാതെ രക്ഷിക്കുവാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല. യുദ്ധം ചെയ്തു് ഈ കോട്ട പിടിക്കുവാൻ ആർക്കും സാധിച്ചിട്ടില്ലത്രെ. കിടങ്ങു നികത്തിയിട്ടു പത്തുനൂറു കൊല്ലത്തിലധികമായി. ഇവിടം പട്ടാളക്കാർക്കു കവാത്തിനുള്ള സ്ഥലമായി മാറിയിരിക്കുകയാണിപ്പോൾ. പണ്ടു പാലമുണ്ടായിരുന്ന സ്ഥാനത്തിനടുത്താണു് കല്ലുകൊണ്ടു പടുത്തുകെട്ടിയ ഒരുവഴി ഉള്ളതു്.

പാലം കടന്നകത്തെത്തിയാൽ ആദ്യമായുണ്ടായിരുന്നതു് അർദ്ധചന്ദ്രാകൃതിയിൽ കോട്ടമതിലിനോടനുബന്ധിച്ചുകൊണ്ടുണ്ടാക്കപ്പെട്ട ‘സിംഹമേട’ (Lion Tower) ആയിരുന്നു. ഹെൻറി ഒന്നാമൻ രാജാവായിരുന്ന കാലത്തു് ഇതിലാണത്രെ സിംഹങ്ങളെ വളർത്തിയിരുന്നതു്. എ. ഡി. 1834-ാമാണ്ടുവരെ ബ്രിട്ടീഷ് രാജാക്കന്മാരുടെ മൃഗശാല ഈ ടവറിനുള്ളിൽത്തന്നെയായിരുന്നു. പണ്ടു മൃഗശാലയുണ്ടായിരുന്ന സ്ഥാനത്താണു് ഇന്നു സന്ദർശകന്മാർക്കുള്ള ലഘുഭക്ഷണശാല.

ഇവിടെനിന്നു രണ്ടു പാലംകൂടി കടന്നാൽ മാത്രമേ ശരിയായ കോട്ടവാതില്ക്കൽ എത്തുകയുള്ളു. ഈ വാതിൽ

കടന്നകത്തുവരണമെങ്കിൽ 'അടയാളവാക്ക്' (By word)
പറയേണ്ടിയിരുന്നതുകൊണ്ടാണത്രെ ഇതിന്ന് 'ബൈ
വേഡ് ടവർ' എന്ന പേർ വന്നതു്. ഇന്നും രാത്രി മൂന്നു മ
ണിമുതൽ ആറു മണിവരെ ഈ വാതിൽ തുറക്കുകയില്ല.

വീണ്ടും അകത്തേയ്ക്കു പ്രവേശിച്ചാൽ 'ബെൽ ടവർ'
ആയി. റിച്ചാർഡ് ഒന്നാമൻ എ. ഡി. 1190-ൽ നിർമ്മി
ച്ചതാണിതു്. ഇവിടെ കാരാഗൃഹവാസമനുഭവിച്ചവരിൽ
സർ തോമസ് മൂർ, എലിസബത്ത് രാജകുമാരി മുതലായ
വർകൂടി ഉൾപ്പെടും. എലിസബത്ത് രാജ്ഞിയായതിന്നു
ശേഷം 'കാതറൈൻഗ്രേ'യേയും അവളുടെ ഭർത്താവായ
'ഹെർട്ട്ഫോഡ് പ്രഭു'വിനേയും ഇവിടെയാണത്രെ തടവി
ലിട്ടതു്. അവർക്കു കുട്ടിയുണ്ടായാൽ രാജ്യത്തിന്ന് അവകാ
ശവാദം പുറപ്പെടുമെന്നു ഭയപ്പെട്ട് ഭാര്യാഭർത്താക്കന്മാരെ
ഒന്നിച്ചുകാണുവാൻ അനുവദിക്കാതെ പ്രത്യേകം മുറിക
ളിലാണു തടവിലിട്ടിരുന്നതു്. എന്നിട്ടും രണ്ടുതവണ 'കാ
തറൈൻ' പ്രസവിച്ചു. കോപാകുലയായ രാജ്ഞി ടവർ
ഉദ്യോഗസ്ഥനേയും തടവിലിട്ടു.

കുറച്ചുകൂടി ചെല്ലുന്നാൽ 'ട്രെയ്റ്റേഴ്സ് ഗേറ്റും' 'സെൻ്റ്
തോമസ് ടവറും' ആയി. പണ്ടു രാജദ്രോഹികളായ പ്ര
ഭുക്കന്മാരെ കരവഴി ലണ്ടനിൽക്കൂടി ടവറിലേയ്ക്കു കൊ
ണ്ടുപോകുമ്പോൾ വഴിക്കുവെച്ചു നാട്ടുകാർ പലപ്പോഴും
അവരെ രക്ഷപ്പെടുത്തിയിരുന്നതുകൊണ്ട് തെംസ്നദി
വഴിയായിത്തന്നെ തടവുകാരെ ടവറിലേയ്ക്കു നേരിട്ടു
കൊണ്ടുപോകുവാൻ 'ഹെൻറി മൂന്നാമൻ' ഉണ്ടാക്കിച്ച
താണു് 'ട്രെയ്റ്റേഴ്സ് ഗേറ്റ്.' ഈ 'രാജദ്രോഹികളുടെ

വാതിൽ'വഴി അകത്തു കടന്നവർക്കാർക്കും മടങ്ങിപ്പോകേണ്ടിവരാറില്ല. ഈ വഴിയായി ടവറിലേക്കു വന്നവരാണു് സർ തോമസ് മൂർ, ഹെൻറി എട്ടാമന്റെ ഭാര്യമാരായ ആൻബൊളിൻ, കാതറൈൻ ഹവേർഡ്, ജേൻഗ്രേ എന്നീ രാജ്ഞിമാർ, ആറേഴു ബിഷപ്പുമാർ, മോൺമത്തു് പ്രഭു, എലിസബത്തു് രാജകുമാരി തുടങ്ങിയവർ. ഇവരിൽ എലിസബത്തു് മാത്രമേ ടവറിൽനിന്നു തിരിച്ചുപോരുകയുണ്ടായിട്ടുള്ളു.

സെൻതോമസ് ടവറും ഹെൻറി മൂന്നാമന്റെ കാലത്തുതന്നെ(ഏ. ഡി. 1242-ൽ)യാണു് നിർമ്മിക്കപ്പെട്ടതു്. പണിയുന്നതിന്നിടയിൽ അതു രണ്ടുതവണ തകർന്നുവീണുവെന്നും 'തോമസ് ബെക്കററി'ന്റെ സ്മാരകമാക്കി 'സെൻതോമസ് ടവർ' എന്ന പേർ കൊടുത്തതിന്നു ശേഷമാണു് ഇതു മുഴുമിക്കുവാൻ സാധിച്ചതെന്നും പറയപ്പെടുന്നു. ഇന്നും ആ കെട്ടിടത്തിന്നു് വലിയ കേടൊന്നുമില്ല. 'സർ വാൾട്ടർറാലി'യെ ആദ്യം ഇവിടെയാണു തടവിലിട്ടതു്. എലിസബത്തു് ത്രോഗ്മോർട്ടനുമായുള്ള അദ്ദേഹത്തിന്റെ വിവാഹവും ഈ ടവറിലെ പള്ളിയിൽവെച്ചു തന്നെയാണു് ഉണ്ടായതു്.

നേരെ കുറച്ചുകൂടി നടന്നു് ഇടത്തോട്ടു തിരിഞ്ഞാൽ കോട്ടയുടെ നടുവിലുള്ള 'വൈററ് ടവർ' ആയി. ഇതാണു് കോട്ടയുടെ ഏററവും പുരാതനമായ ഭാഗം. നോർമ്മൻ രാജാവായ വില്ല്യം ഒന്നാമനാണിതു പണിചെയ്യിച്ചതു്. ഏതാണ്ടു് ചതുരത്തിലുള്ള ഒരു വലിയ കെട്ടിടമാണിതു്. (ഓരോ ഭാഗത്തിന്നും ഓരോ നീളമാണുള്ളതു്!) മൂന്നു നിലകളുള്ള ഈ കെട്ടിടത്തിന്റെ അടിയിലെ ചുമ

രിന്റെ പതിനഞ്ചടിയും മുകളിലേതിന്ന് പതിനൊന്നടിയുമാണ്ട് വണ്ണം.

ഇംഗ്ലണ്ടിൽ പുരാതനകാലം മുതല്ക്ക് അടുത്തകാലം വരെ ഉപയോഗിച്ചിരുന്ന യുദ്ധസാമഗ്രികൾ പലതും ഇവിടെ പ്രദർശനത്തിന്നുവെച്ചിട്ടുണ്ട്. ഒരു ഭാഗത്തു മുഴുവൻ വാളുകളും കഠാരികളും, മറെറാരിടത്ത് കുന്തങ്ങൾ, മഴുകൾ മുതലായവയും പലതരത്തിലുള്ള വില്ലുകളും കവണകളും; ഒരു ഹാൾ മുഴുവൻ അനേകം വ്യത്യസ്തമോഡലുകളിലുള്ള തോക്കുകൾ. ദേഹം മുഴുവൻ മറച്ചുകൊണ്ടുള്ള ലോഹനിർമ്മിതമായ പലതരം പോർച്ചട്ടകളും അവിടെക്കാണാം. അധികവും ട്യൂഡർ രാജാക്കന്മാരുടെ കാലത്തുണ്ടായിരുന്നതാണ്. യുദ്ധത്തിന്ന കോപ്പണിഞ്ഞു നില്ക്കുന്ന കുതിരകളുടെ പ്രതിരൂപങ്ങളും അവിടെയുണ്ട്. നിലവറയിലാണ് പീരങ്കികളും മററും ഇന്നു കാഴ്ചയ്ക്കു വെച്ചിട്ടുള്ളത്. തടവുകാരെ മർദ്ദിക്കുവാനുപയോഗിച്ചിരുന്ന പലതരത്തിലുള്ള ഉപകരണങ്ങളും, വധശിക്ഷയ്ക്കു വിധിക്കപ്പെട്ടവരുടെ കഴുത്തുവെട്ടുവാനുപയോഗിച്ച മഴുവും, കഴുത്തുവെയ്ക്കുവാനുള്ള മരപ്പലകയും ഇന്നും ഭദ്രമായി സൂക്ഷിച്ചുവെച്ചിട്ടുണ്ട്.

ഈ ടവറിന്റെ മുകളിലത്തെ നിലയിലുള്ള കൗൺസിൽ മുറിയാണ് ഷേക്സ്പിയരുടെ 'റിച്ചാഡ് III' നാടകത്തിലെ ഒരു രംഗം. എലിസബത്തു രാജ്ഞിയുടെ കാലംവരെ ഈ ടവറായിരുന്നു ഇംഗ്ലണ്ടിലെ രാജധാനി. ഇവിടെ തടവിലാക്കപ്പെട്ടവരും വധിക്കപ്പെട്ടവരും അസംഖ്യമാണ്. ഏ. ഡി. 1278-ൽ അറുനൂറിലധികം ജൂതന്മാരെ ഇതിലെ നിലവറയിൽ അടച്ചിടുകയുണ്ടായി;

പണ്ടു യുദ്ധത്തിൽ തടവുകാരായിപ്പിടിക്കുന്നവരെ പലരേയും ഇതിനുള്ളിൽ ഇടാറുണ്ടത്രെ.

വൈററ് ടവറിന്റെ വടക്കു പടിഞ്ഞാറുഭാഗത്തായി മുററത്തു് പണ്ടുണ്ടായിരുന്ന വദ്ധ്യശിലയുടെ സ്ഥാനം ഇന്നും കാണാം. രാജ്ഞിമാരെയോ വലിയ പ്രഭുക്കന്മാരെയോ കൊല്ലാറുള്ളതു് ഇവിടെവെച്ചാണ്. കോട്ടയ്ക്കു പുറത്തുള്ള 'ടവർ ഹില്ലി'ൽ വെച്ചു വധിക്കുന്നപക്ഷം ചിലപ്പോൾ നാട്ടിൽ ലഹളയുണ്ടായേയ്ക്കുമെന്നു ഭയന്നാണിങ്ങനെ ചെയ്യാറുള്ളതു്. ഇവിടെ മരിച്ചവരിൽ പ്രധാനപ്പെട്ടവർ ഹെൻറി എട്ടാമന്റെ ഭാര്യമാർതന്നെയാണ്. ആൻ ബൊലിൻ (എലിസബത്തിന്റെ അമ്മ) എ. ഡി. 1536-ലും കാതറൈൻ ഹൊവർഡ് 1542-ലും കൊല്ലപ്പെട്ടു. മഴുകൊണ്ടു വെട്ടുന്നതിനുപകരം വാളുകൊണ്ടുതന്നെ വെട്ടണമെന്ന ആൻബൊലിന്റെ അപേക്ഷ നിരസിക്കത്തക്ക കഠിനഹൃദയനായിരുന്നില്ലത്രെ ഹെൻറി. ഒമ്പതു ദിവസം രാജ്ഞിയായ 'ജെൻഗ്രേ'യ്ക്കും 1554-ൽ ഇവിടെവെച്ചുതന്നെ മരിക്കേണ്ടിവന്നു.

'വൈററ് ടവർ' കഴിഞ്ഞാൽ പിന്നീട് ക്രൂരതയ്ക്കു മുഖ്യസ്ഥാനം 'ബ്ലഡി ടവ'റാണ്. എ. ഡി. 1483-ൽ രണ്ടു രാജകുമാരന്മാരെ—എഡ്വേഡ് അഞ്ചാമനെയും അനുജൻ യോർക്കിലെ പ്രഭുവിനെയും—യോർക്കിലെ പ്രഭു (പിന്നീട് റിച്ചാർഡ് മൂന്നാമനായി) കൊല്ലിച്ചതു് ഇവിടെവെച്ചാണത്രെ. ഉറങ്ങിക്കിടക്കുന്ന ആ കുട്ടികളെക്കൊന്നു ശവം ഭിത്തിയിൽ കുഴിച്ചിടുകയാണത്രെ ഉണ്ടായതു്. പത്തിരുനൂറുകൊല്ലം കഴിഞ്ഞതിനുശേഷമാണ് അവരുടെ എല്ലുകളും കണ്ടുകിട്ടിയതു്.

ആർച്ച്ബിഷപ്പ് ക്രാൻമറും, റിഡ്‌ലി, ലാററിമർ എന്നീ ബിഷപ്പുമാരും എ. ഡി. 1555-ൽ അവിശ്വാസികളെന്ന കുററത്തിന് ഇതിലേയ്ക്കു തള്ളപ്പെട്ടു. കത്തോലിക്കമതം ഉപേക്ഷിക്കുവാൻ കൂട്ടാക്കാത്തതുകൊണ്ട് അവർ തീയിൽകിടന്നു മരിക്കേണ്ടിവന്നു.

സർ വാൾട്ടർ റാലിക്ക് പത്തുപതിമ്മൂന്നു കൊല്ലത്തോളം ഈ ടവറിൽ കാരാഗൃഹവാസമനുഭവിക്കേണ്ടിവന്നിട്ടുണ്ട്. ഇവിടെവെച്ചാണദ്ദേഹം 'ലോകചരിത്രം' എഴുതിയത്. ആ പുസ്തകത്തിന്റെ ഒരു പ്രതി ഇന്നവിടെ കാഴ്ചയ്ക്കുവെച്ചിട്ടുണ്ട്. അവസാനം 1618-ൽ അദ്ദേഹവും വധശിക്ഷയ്ക്കു വിധേയനായി. വേറെയും അനേകം പ്രബലന്മാർ ഇവിടെ ബന്ദികളായിട്ടുണ്ട്. ഒടുവിലത്തെ തടവുകാരൻ 1820-ൽ എത്തിയ 'ആർതർ തിസിൽവുഡ്' ആയിരുന്നു. രാജ്യദ്രോഹകുററത്തിന് അദ്ദേഹത്തെ തൂക്കിക്കൊല്ലുകയാണുണ്ടായത്.

അനേകം തടവുകാർ കിടന്നിട്ടുള്ള ഒരു സ്ഥലമാണ് ബ്യൂഷെമ്പ്ടവറും (Beauchamp Tower) ചുമരിലെകല്ലിന്മേലും മററും തടവുകാർ പല അക്ഷരങ്ങളും കൊത്തിയിട്ടുള്ളത് ഇപ്പോഴും തെളിഞ്ഞുകാണാം. Jane എന്ന പേർ രണ്ടു ദിക്കിൽ ഉണ്ട്. 'ജേൻഗ്രെ' കൊത്തിയതാണോ അതെന്നറിഞ്ഞുകൂടാ. അവരെ മാത്രമല്ല, അവരുടെ പിതാവിനേയും സഹോദരന്മാരേയും ലണ്ടൻടവറിൽ തടവിലിടുകയുണ്ടായിട്ടുണ്ട്. ടവർഹില്ലിൽവെച്ചു തലവെട്ടിക്കളഞ്ഞ ഭർത്താവിന്റെ ഉടൽ കൊട്ടയ്ക്കുള്ളിലേയ്ക്കു കൊണ്ടുവരുന്നതവർ കാണുകയുണ്ടായത്രെ. അ

വരെ കോട്ടയ്ക്കകത്തുള്ള വധ്യശിലയിൽവെച്ചാണ് കൊ
ന്നതെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ബ്ലൂക്കമ്പ് ടവ
റിലല്ല ജെൻഗ്രേ കിടന്നിരുന്നതെന്നാണ് പറയപ്പെടു
ന്നതു്.

ലണ്ടൻ ടവറിനുള്ളിൽ നാലഞ്ചു റാവൻ പക്ഷിക
ളെ വളർത്തുന്നുണ്ടു്. ലണ്ടനിൽ ഈ പക്ഷികളില്ലാതാ
യാൽ ഇംഗ്ലണ്ടും ബ്രിട്ടീഷു സാമ്രാജ്യവും നശിക്കുമെന്നാണ
ത്രെ പഴയ വിശ്വാസം. കണ്ടാൽ വലിയ കാക്കകളാ
ണെന്നേ തോന്നുകയുള്ളൂ. വലിയ വിലകൊടുത്തു വാങ്ങി
ക്കൊണ്ടുവന്നതാണിവ. ഒന്നു ചത്താൽ ഉടനെ മറെറാ
ന്നിനു് ഓർഡർ ചെയ്യുകയായി. ഇവയ്ക്കെല്ലാം സൂക്ഷി
പ്പുകാരനും ഡാക്ടരുമുണ്ടു്. ദൂരെപ്പറന്നുപോകാതിരിക്ക
വാൻ ഇടയ്ക്കു ചിറകുകൾ കുറെ മുറിച്ചു കളയുകയും
ചെയ്യും.

കോട്ടയ്ക്കുള്ളിലുള്ള പള്ളിയാണ് 'സെൻപീററർ
അഡ്‌വിൻകല'. ഭാഗ്യംകെട്ട പല മഹാന്മാരുടേയും ശ
വം മറവു ചെയ്തിട്ടുള്ളതിവിടെയാണ്. ഭാഗ്യവാന്മാരാ
യ രാജാക്കന്മാർക്കും മററും മരിച്ചാൽ 'വെസ്റ്റ്മിൻസ്റ്റർ'
പള്ളിയിൽ സ്ഥാനമുണ്ടു്; എന്നാൽ അവരേക്കാൾ ഒട്ടും
തന്നെ കുറയാത്ത രാജ്യസ്നേഹമുള്ള പല മഹാന്മാരേയും
നിർഭാഗ്യവശാൽ യുദ്ധത്തിൽതോററുകൊണ്ടു രാജ്യ
ദ്രോഹികളെന്ന പേരിൽ വധശിക്ഷയ്ക്കിരയാക്കി മറവു
ചെയ്തിട്ടുള്ളതിവിടെയാണ്. ഇതിനെപ്പററി 'മെക്കാ
ളെ' പറയുകയാണ്:

"In truth there is no sadder spot on the earth than that little cemetery. Death is there asso-

ciated, not as in Westminster Abbey and St. Poul's with genius and virtue, with public veneration and with imperishable renoun; but with whatever is darkest in human nature and in human destiny, with the savage triumph of implacable enemies, with the inconstancy, the ingratitude, the cowardice of friends, with all the miseries of fallen greatness and of blighed fame."

ലണ്ടൻടവർ മുഴുവൻ നടന്നു കാണുകയും, അവിടവിടെ ഓരോ സ്ഥലത്തിൻെറ പ്രാധാന്യത്തെപ്പററി 'ഗൈഡി'ൻെറ പ്രസംഗം കേൾക്കുകയും, മാന്യമായനിലയിൽ ജീവിച്ചിരുന്ന പല മഹാന്മാൎക്കും അനുഭവിക്കേണ്ടിവന്ന ക്രൂരയാതനകൾ മനസ്സിലാക്കുകയും ചെയ്യുന്നതോടുകൂടി പാശ്ചാത്യപരിഷ്കാരത്തിൻെറ സംസ്കാരശൂന്യതയെപ്പററിയും ജീവിതസുഖത്തിൻെറ നിസ്സാരതയെപ്പററിയും പല പല ചിന്തകളും മനസ്സിൽ അലയടിക്കാതിരിക്കയില്ല.

ഇനി കിരീടങ്ങളും മററും സൂക്ഷിച്ചിട്ടുള്ള മുറിയിലേയ്ക്കു പോകാം. അവിടെ ക്രൂരതയുടെ പൈശാചികമായ വിളയാട്ടത്തിൻെറ സ്മാരകങ്ങൾ അത്ര വ്യക്തമായിക്കാണുകയില്ല. 'ക്രോംവെല്ലി'ൻെറ കാലത്തു് പഴയ കിരീടങ്ങളെല്ലാം ഉരുക്കി വിററുകൊണ്ടു് അതിനുശേഷമുള്ളവമാത്രമേ ഇന്നവിടെ സൂക്ഷിക്കപ്പെട്ടുകാണുന്നുള്ളു. ചാൾസ് രണ്ടാമനുണ്ടാക്കിയ കിരീടം (കല്ലിനാൽ ഇണങ്ങിയ മൂവ്വായിരം രത്നങ്ങൾ വെച്ചുപിടിപ്പിച്ചിട്ടുള്ളതാണിതു്), ഡില്ലി ദർബാറിന്നു് ജോർജ്ജ് അഞ്ചാമനുണ്ടാക്കിയ കിരീടം (ഇതിൽ ആറായിരം രത്നങ്ങൾ ഉണ്ട

ത്തു), രാജചിഹ്നമായ കനകച്ചെങ്കോലുകൾ (Sceptre), (ഇതിലൊന്നിലാണ് 'കള്ളിനാൻ' രത്നത്തിൽനിന്നു മുറിച്ചെടുത്തതും ലോകത്തിലേററവും വലിയതുമായ രത്നം പതിച്ചിട്ടുള്ളത്), സ്വർണ്ണത്തളികകൾ, രാജ്യാഭിഷേകത്തിന് എണ്ണയുടെ ആധാരങ്ങളും ഒരു പക്ഷിയുടെ ആകൃതിയിലുള്ളതുമായ പാത്രം, ഉപ്പിടാനുള്ള അനേകം സ്വർണ്ണപ്പാത്രങ്ങൾ, പ്ലേറ്റുകൾ, രത്നം പതിച്ച വാളുകൾ മുതലായി പലതും ഇവിടെ കാണുവാനുണ്ട്. ഭാരതത്തിൻെറ ഒരു പ്രസിദ്ധമായ 'കോഹിനൂർ' രത്നം പതിച്ച കിരീടം രാജ്ഞിമാർക്ക് മാത്രമുള്ളതാണത്രെ. പുരുഷന്മാർ അതു ധരിച്ചാൽ ആപത്തു വരുമെന്നാണ് വിശ്വാസം.

അടുത്തകാലത്ത് രാജാക്കന്മാരോ രാജ്ഞിമാരോ ഈ ലണ്ടൻടവറിൽ വരിക പതിവില്ല. ഇവിടെ വന്നാൽ ഭാഗ്യക്കേടുണ്ടാകുമത്രെ. എഡ്വേഡ് എട്ടാമൻ ടവർ കാണുവാൻ വന്നു; അദ്ദേഹത്തിന് രാജ്യം നഷ്ടപ്പെടുകയും ചെയ്തു! അന്ധവിശ്വാസത്തെ ആക്ഷേപിക്കുന്നവർ ലോകത്തിൽ ധാരാളമുണ്ടാകാം; ഉപേക്ഷിക്കുന്നവർ ചുരുക്കം.

ടവറിലെ വാർഡർമാരെല്ലാം പണ്ടത്തെ വേഷം തന്നെയാണിന്നും ധരിക്കുന്നത്. പ്രഭുത്വത്തിൻെറ നാടകീയമായ വിളയാട്ടം ഇവിടെ ഇപ്പോഴും കാണാം.

## 3

മെഴുകുപ്രതിമാനിർമ്മാണകലയിൽ മദാം ടുസ്സോ (Madame Tussaud)വിനോടു കിടപിടിക്കുവാൻ ആരും

സാധിച്ചിട്ടില്ല. ഇംഗ്ലണ്ടിൽ നൂററമ്പതുകൊല്ലം മുന്നു് അവർ തുടങ്ങിയ പ്രതിമാപ്രദർശനം ഇന്നും ജനങ്ങളെ ആയിരക്കണക്കായി ആകർഷിച്ചുകൊണ്ടിരിക്കുന്നു. പ്രദർശനം കാണുവാൻ ബേക്കർതെരുവിലുള്ള ആ വലിയ കെട്ടിടത്തിലേയ്ക്കു് ഞാനും ഒരു ദിവസം കയറിച്ചെന്നു.

മൂന്നു ഷില്ലിങ്ങാണു പ്രവേശനഫീസ്. ചുവട്ടിലെ മുറിയിലേയ്ക്കു പോകുവാൻ ഒമ്പതു പെൻസു വേറെയും. പ്രതിമകൾ ആരുടെയാണെന്നും മററുമുള്ള വിവരമറിയുവാൻ 'ഗൈഡു്' വാങ്ങണമെങ്കിൽ രണ്ടു ഷില്ലിങ്ങു പിന്നെയും ചെലവാക്കണം.

ടിക്കററു വാങ്ങി അകത്തു കടന്നാൽ ഹാളിൽ ഒരു ഭാഗത്തു ഗൈഡുപുസ്തകവും ചിത്രങ്ങളും മററും വെച്ചുകൊണ്ടു് ഒരു 'കൗണ്ടറി'ൽ രണ്ടു സ്ത്രീകളെക്കാണാം. ഒരാൾ കസേലമേൽ ഇരുന്നുകൊണ്ടു് എന്തോ എഴുതുകയാണു്; മററവൾ ഒരു ഗൈഡുപുസ്തകവും കയ്യിൽ നീട്ടിപ്പിടിച്ചു പുഞ്ചിരികൊണ്ടു നമ്മെ മയക്കി പുസ്തകം വാങ്ങിക്കുവാൻ ശ്രമിക്കയുമാണു്. പുസ്തകം വാങ്ങുവാൻ ഞാനങ്ങോട്ടു ചെന്നു കൈ നീട്ടി; പക്ഷേ, അവൾ തരുന്നില്ല. അതൊരു പ്രതിമയാണെന്നപ്പോഴാണെനിക്കു മനസ്സിലായതു്. ഈ രണ്ടു പ്രതിമകളും ഞാൻ ഒന്നുകൂടി സൂക്ഷിച്ചു നോക്കി. നല്ല ചൈതന്യമുള്ള പ്രതിമകൾ! അപ്പോഴേയ്ക്കും കസേലമേൽ ഇരിക്കുന്ന 'പ്രതിമ' എഴുന്നേററുവന്നു് എന്താണു വേണ്ടതെന്നു ചോദിച്ചു. അതു ജീവനുള്ള മദാമതന്നെയാണു്. ഞാൻ ഗൈഡു വാങ്ങി മുകളിലേയ്ക്കു പുറപ്പെട്ടു.

ഇതാ വാതില്ക്കൽ ഒരു പോലീസുകാരൻ! ഇവിടെ പോലീസുപാറാവിന്റെ ആവശ്യം കാണുന്നില്ലല്ലോ. ഇതുമൊരു പ്രതിമയായിരിക്കാമെന്നു കരുതി ഞാൻ ഉററു നോക്കി. തീർച്ചപ്പെടുത്തുക എളുപ്പമായിരുന്നില്ല. കുറേ കൂടി അടുത്തുചെന്നു നല്ലവണ്ണം നോക്കിയപ്പോഴാണു പ്രതിമതന്നെയാണെന്നു മനസ്സിലായതു്.

ലോകത്തിൽ പ്രസിദ്ധിനേടിയിട്ടുള്ള പല മഹാന്മാരുടെയും പ്രതിമകളും ഇവിടെയുണ്ടു്. ഇംഗ്ലണ്ടിലെ രാജകുടുംബാംഗങ്ങളെല്ലാം ഒരു ഭാഗത്തു്. മറെറാരുഭാഗത്തു ചർച്ചിൽ, ഏഡൻ മുതലായ ഇപ്പോഴത്തെ മന്ത്രിസഭാംഗങ്ങളും ചില പ്രതിപക്ഷനേതാക്കന്മാരും. പണ്ടു പ്രധാനമന്ത്രിയായിരുന്ന പിററ്, ഗ്ലാഡ്സ്റ്റൺ, ഡിസ്റേലി തുടങ്ങിയവർക്കും ഇവിടെ സ്ഥാനമുണ്ടു്. ഒരിടത്തിതാ അമേരിക്കൻ പ്രസിഡണ്ടുമാർ, അബ്രഹാംലിങ്കൺ തുടങ്ങി ട്രൂമാൻ തുടങ്ങിയവരെല്ലാം. ഐസൻഹോവറും ഇവിടെ നില്ക്കുന്നുണ്ടു്; മക്കാർത്തറുടെ കൂട്ടത്തിലാണെന്നേയുള്ളു. വിദേശങ്ങളിലെ നേതാക്കന്മാരെയും ഇവിടെ കാണാം. സ്റ്റാലിൻ, മൊളോട്ടോവ്, ഷൂക്കോ എന്നീ റഷ്യൻ നേതാക്കന്മാർ, മാർഷൽ ടിറേറാ (യുഗോസ്ലാവിയ), ഫ്രാങ്കോ (സ്പെയിൻ), ചിയാങ്ങ്കെയ്ഷെക് (നാഷനലിസ്റ്റ് ചൈന), ഹൈലിസെലാസി (അബിസീനിയ) തുടങ്ങിയ പലരും ഇവിടെ സ്ഥലം പിടിച്ചിട്ടുണ്ടു്. പേർഷ്യയിലെ മൊസ്സാഡിക്കും പുതുതായി വന്നുചേർന്നിരിക്കുന്നു. ജനറൽ നഗീബ് എത്തിക്കഴിഞ്ഞിട്ടില്ല. കോമൺവെൽത്തിൽ നിന്നു നെഹ്റു, ജിന്നാ, മലാൻ, സേനാനായകെ, മെൻസിസ് എന്നിവരെയെല്ലാം കണ്ടു. മററു പ്രതിമകളോളം

ന്നായിട്ടില്ല നെഹ്റുവിൻെറതു്; ഒരു വിഷാദച്ഛായയും ചൈതന്യക്കുറവുമാണു് ആ കണ്ണുകളിൽ നിഴലിക്കുന്നതു്. മററെല്ലാവരുടേയും പ്രതിമകൾപോലെ നെഹ്റുവിൻെറ പ്രതിമയ്ക്കും ശരിയായ ജീവൻ കാണാത്തതെന്താണെന്നാലോചിച്ചുകൊണ്ടു ഞാനാ പ്രതിമയുടെ മുമ്പിൽ സ്തംഭിച്ചു നില്ക്കുകയാണു്. രണ്ടു മദാമ്മമാർ ഗൈഡുപുസ്തകവും മലർത്തിപ്പിടിച്ചുകൊണ്ടു് എൻെറ മുഖത്തേയ്ക്കു തുറിച്ചു നോക്കുകയാണു്; ഇതേതു പ്രതിമയാണെന്നു നോക്കിയതായിരിക്കാം. ഞാൻ സചേതനനായ മനുഷ്യൻതന്നെയാണെന്നു മനസ്സിലായതോടുകൂടി അവരുടെ നോട്ടം മറെറാരിടത്തേയ്ക്കായി. യുധിഷ്ഠിരനു മയൻ തീർത്തുകൊടുത്ത കൊട്ടാരത്തിലെ സ്ഥലജലഭ്രാന്തിയേയും മററും പററി കവികൾ വർണ്ണിച്ചിട്ടുള്ളതു് അസംഭാവ്യമല്ലെന്നു് ഇവിടെ വന്നാൽത്തോന്നും.

സുപ്രസിദ്ധ സാഹിത്യകാരന്മാരെയെല്ലാം ഒരുമിച്ചു കാണണമെങ്കിൽ ഇങ്ങോട്ടു വരികയേ വേണ്ടൂ. ഷേക്സ്പിയർ, ബേക്കൺ, ഡിക്കൻസ്, കിപ്ലിങ്, ബെർണ്ണാഡ്ഷാ, വെൽസ്, മിൽട്ടൺ, ബൈറൻ തുടങ്ങിയ ഇംഗ്ലീഷ് സാഹിത്യകാരന്മാരും, വിക്തർ ഹ്യൂഗോവും, ഇംഗ്ലണ്ടിൽ ആദ്യമായി അച്ചടിയന്ത്രം സ്ഥാപിച്ച 'കാക്സ്റ്റ'ണും എല്ലാം കാലദേശവ്യത്യാസം കൂടാതെ ഒത്തൊരുമിച്ചു കൂടിയിരിക്കുന്നു.

വില്യം ഒന്നാമൻെറ കാലംമുതൽക്കുള്ള മഹാരാജാക്കന്മാരും ഇവിടെയുണ്ടു്. ആറു ഭാര്യമാരുടെ നടുവിലായി തടിച്ചുരുണ്ടു നില്ക്കുന്ന ഹെൻറി എട്ടാമനെ ഒരിക്കൽ കണ്ടാൽ മറക്കുകയില്ല. ലൂയി പതിനാറാമൻ, ജോൺ

ഓഫ് ആർക്ക്, വോൾട്ടെയർ, മേരി അന്തോയനെത്ത്, നെപ്പോളിയൻ തുടങ്ങിയ പ്രശസ്തന്മാർക്കും ഇവിടെ സ്ഥാനമുണ്ട്. മദാം തുസ്സാവിൻേറതന്നെ ഒരു പ്രതിമയും ഇവിടെക്കാണാം.

ഗാന്ധിജിയുടെയും ഒരു പ്രതിമയില്ലായ്കയില്ല. പക്ഷെ, അതും ഏതാണ്ടു നെഹ്റുവിൻേറതുപോലെത്തന്നെ മിഴിവു കുറഞ്ഞതാണെന്നു കാണപ്പെട്ടു.

ബി. ബി. സി. താരങ്ങൾക്ക് ഒരു പ്രത്യേകവിഭാഗം നീക്കിവെച്ചിട്ടുണ്ട്. സിനിമാതാരങ്ങളിൽ ചാർളി ചാപ്ലിൻ, ഗ്രീയർ ഗാർസൺ, സർ റിച്ചാർഡ്സൺ, ലാറൻസ് ഒലിവിയർ, വിവിയൻ ലെയ്, ബെററി ഡേവീസ്, ഡാനി കേ തുടങ്ങിയ പത്തുപതിനാറുപേരെയും ഇവിടെ നല്ല സൗകര്യമായി കാണാം. സ്പോർട്ട്സിൽ പ്രസിദ്ധി നേടിയവർക്കും സ്ഥാനമുണ്ട്. ടർപിൻ, ഗാഡ്നർ, ബ്രാഡ്മാൻ എന്നിവരെല്ലാം അതിൽപ്പെടും.

ഇതിനു പുറമെ ചില പ്രസിദ്ധരംഗങ്ങളും കാലത്തിനു മായ്ക്കുവാൻ കഴിയാത്ത വിധത്തിൽ ഇവിടെ പകർത്തിവെച്ചിട്ടുണ്ട്. ഇതാ എൻെറ മുമ്പിൽ സ്കോട്ടുരാജ്ഞിയായ മേരിയെ വധിക്കുന്ന രംഗം. മരിക്കുവാൻ തയ്യാറായി പലകമേൽ കഴുത്തുവെച്ചുകൊണ്ടുള്ള രാജ്ഞിയുടെ കിടപ്പും മഴുവുയർത്തിനില്ക്കുന്ന ആരാച്ചാരുടെ നിലയും ചുററും നില്ക്കുന്ന മററുള്ളവരുടെ മുഖഭാവവും എല്ലാംകൂടി ആ രംഗം ഭയങ്കരമായിരിക്കുന്നു. സുന്ദരിയായ രാജ്ഞിയുടെ വെളുത്ത കഴുത്തു തെളിഞ്ഞുമിന്നുന്നു. മഴു അങ്ങോട്ടു താഴുന്നു.

അടുത്ത രംഗം നെപ്പോളിയൻെറ മരണശയ്യയാ

ണ്ട്. നെൽസൺ മരിക്കാറായിക്കിടക്കുന്ന രംഗവും ഭംഗിയായിക്കാണിച്ചിരിക്കുന്നു. ഫ്രഞ്ചുവിപ്ലവകാലത്തു പ്രഭുക്കളേയും മററും കൊല്ലുവാൻ ഉപയോഗിച്ചിരുന്ന 'ഗില്ലററിൻകത്തി'യും ഇവിടെ പ്രദർശനത്തിൽക്കാണാം. എ. ഡി. 1604-ൽ പാർളിമെണ്ടുമന്ദിരം കത്തിച്ചുകളയുവാൻ ശ്രമിക്കുന്ന 'ഗൈ ഫാക്സി'നെ അറസ്ററുചെയ്യുന്നതാണു മറെറാരു രംഗം.

ഏററവും ചുവട്ടിലുള്ള നിലവറയിലാണ് അതിനീചന്മാരായ കൊലയാളികളേയും മററും കിടത്തിയിട്ടുള്ളതു്. മദ്ധ്യമകാലത്തു് (15-17 നൂററാണ്ടുകളിൽ) യൂറോപ്പിലെ നീതിന്യായപരിപാലനരീതികൾ ചിത്രീകരിച്ചിരിക്കുന്നതു ഗരുഡപുരാണത്തിലെ നരകവർണ്ണനയോടു കിടപിടിക്കത്തക്ക നിലയിലാണ്. മാരിആൻറൊയ്നെററ്, ലൂയി പതിനാറാമൻ എന്നിവരുടെ വെട്ടിമുറിച്ച തലയും ഇവിടെയുണ്ട്; എല്ലാം മെഴുകുകൊണ്ടുണ്ടാക്കിയവതന്നെ. ഹിററ്ലർ, മുസ്സോലീനി, ഗൊബ്ബെൽസ്, ഗൊറിങ്ങ്, റിബ്ബൻട്രോപ്പ് എന്നിവർക്കെല്ലാം ഇവിടെയാണു സ്ഥാനം. ഈ രംഗത്തിൽ ഇനി ആർക്കൊക്കെയാണു സ്ഥാനം കിട്ടുന്നതെന്നു കണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു.

അടുത്തുവരുന്ന ജൂൺമാസത്തിൽ നടക്കുവാൻപോകുന്ന കിരീടധാരണമഹോത്സവത്തിന്റെ പ്രധാനരംഗം പ്രതിമാരൂപത്തിൽ ഇവിടെയും പ്രദർശിപ്പിക്കുവാനുള്ള ശ്രമം ജാഗ്രതയോടെ നടന്നുവരികയാണത്രെ.

സ്വിററ്സർലണ്ടിൽ ഒരു പാതിരിയുടെ പുത്രിയായി എ. ഡി. 1761-ൽ ജനിച്ച മദാംതുസ്സോ ചിത്രകലയിലും മെഴുകുകൊണ്ടുള്ള പ്രതിമാനിർമ്മാണത്തിലും നല്ല

വൈദഗ്ദ്ധ്യം സമ്പാദിച്ചതിന്നുശേഷം കുറെക്കാലം പാരീസ്സിൽത്തന്നെ ഒരു പ്രദർശനം തുടങ്ങി. ഫ്രഞ്ചുവിപ്ലവത്തിന്നെല്ലാം ദൃക്സാക്ഷിയായ അവർ പ്രസിദ്ധപ്പെട്ട പലരുടെയും പ്രതിമകൾ നിർമ്മിക്കുവാൻ സൗകര്യം ലഭിച്ചു. ഗില്ലറ്റിനിൽ വീണു മുറിയുന്ന തലകളുടെ പ്രതിരൂപങ്ങൾ ഉണ്ടാക്കുവാൻ അവൎക്കു കല്പന കിട്ടി. കലാനൈപുണ്യം ഒന്നുകൊണ്ടു മാത്രമാണവർ രക്ഷപ്പെട്ടതു്. തടവിൽക്കിടന്നുകൊണ്ടുതന്നെ വേണ്ടിവന്നു മാസ്ക്കുകളുണ്ടാക്കാൻ. 1794-ൽ കാരാഗൃഹത്തിൽനിന്നു വിമുക്തയായി വീണ്ടും പഴയ ജോലിതന്നെ തുടരുവാൻ ശ്രമിച്ചു. അടുത്ത കൊല്ലം അവർ വിവാഹിതയായി. കുറച്ചുകാലംകൂടി പാരീസ്സിൽ താമസിച്ചതിന്നുശേഷം 1802-ൽ അവർ ലണ്ടനിൽ വന്നു് പ്രതിമാപ്രദർശനം ആരംഭിച്ചു. ബേക്കർ തെരുവിലുള്ള ഒരു കെട്ടിടത്തിലേയ്ക്കു പ്രദർശനം മാറ്റിയതു് 1835-ലാണു്. അനേകം മെഴുകുപ്രതിമകൾ അവർ നിർമ്മിച്ചിട്ടുണ്ടു്. സമകാലികരായ മഹതീമഹാന്മാരെ നേരിട്ടുകണ്ടു നോക്കിപ്പഠിച്ചു് പ്രതിമകൾക്കു തന്മയത്വം വരുത്തുവാൻ അവർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. 1850-ൽ അവർ മരിച്ചുപോയി.

പ്രതിമാപ്രദർശനം കുടുംബത്തൊഴിലായി സ്വീകരിച്ചവരാണു് ഇന്നും മദാം തുസ്സോവിന്റെ കുടുംബക്കാർ. ബേക്കർ തെരുവിൽ ആദ്യമുണ്ടായിരുന്ന സ്ഥലത്തുനിന്നു പ്രദർശനരംഗം ഇപ്പോഴത്തെ സ്ഥലത്താക്കിയതു് 1884-ലാണു്. 1925-ൽ ഇതിന്നു വലിയൊരപകടം പറ്റി. എക്സിബിഷനു തീപിടിച്ചു് രണ്ടുമണിക്കൂറുകൊണ്ടു് നൂററമ്പതു കൊല്ലത്തെ പരിശ്രമഫലമായുണ്ടാക്കിയ കലാശി

ള്ളങ്ങളും മിക്കതും നശിച്ചുപോയി. നശിക്കാതെ കിടന്നിരുന്ന മൂശകളിൽനിന്ന് മദാം ടുസ്സോവിൻെറ പൗത്രനും അയാളുടെ പുത്രനും കൂടി വീണ്ടും പ്രതിമകളുണ്ടാക്കി 1928-ൽ പ്രദർശനം തുടൎന്നു. കഴിഞ്ഞ യുദ്ധകാലത്ത് ചില നാശങ്ങളെല്ലാം വന്നുവെങ്കിലും അതത്ര സാരമായിരുന്നില്ല. മദാം ടുസ്സോവിൻെറ പൗത്രൻെറ പൗത്രനായ 'ബേർണ്ണാഡ്' ആണ് ഇന്നു പ്രദർശനത്തിൻെറ ഉടമസ്ഥൻ. അദ്ദേഹത്തിൻെറ കീഴിൽ അനേകം കലാകാരന്മാർ അവിടെ വേലചെയ്യുന്നുണ്ട്.

പ്രതിമകൾ കാലപ്പഴക്കംകൊണ്ടു കേടുവന്നു തുടങ്ങിയാൽ അതുപോലെ പുതിയതുണ്ടാക്കുക, അതാതു കാലത്ത് ലോകപ്രസിദ്ധരായ ജനങ്ങളുടെ പ്രതിമകൾ നിൎമ്മിച്ചു പ്രദർശനത്തിനു മാററുകൂട്ടുക, ദിനംപ്രതി പ്രതിമകളുടെ ദേഹവും വസ്ത്രവും വൃത്തിയാക്കുക, ആഴ്ചയിലൊരിക്കൽ തലമുടി കഴുകി ശരിപ്പെടുത്തുക, വസ്ത്രങ്ങൾ വല്ലാതെ പഴകിയാൽ പുതിയതുണ്ടാക്കിവെയ്ക്കുക തുടങ്ങി പല വേലകളും ഇവിടെ ചെയ്തുകൊണ്ടിരിക്കും.

പ്രതിമയുണ്ടാക്കുന്നതിനു മുമ്പായി താടി മുതൽ ചെവിവരെയുള്ള ദൂരം, ചുണ്ടിൻെറ നീളം തുടങ്ങി പത്തുപതിനാറളവുകൾ എടുക്കുന്നു. തലമുടിയുടെ തരവും തീൎച്ചപ്പെടുത്തും. പിന്നീടു പല ഭാഗത്തു നിന്നുമായി അനേകം ഫോട്ടോ എടുക്കുകയായി. ഇതിൻെറയെല്ലാം സഹായത്തോടുകൂടി ആദ്യം കളിമണ്ണുകൊണ്ടൊരു തലയുണ്ടാക്കുന്നു. ആകൃതി നല്ലവണ്ണം ശരിപ്പെട്ടു കഴിഞ്ഞാൽ 'പ്ലാസ്റ്റർ ഓഫ് പാരീസ്'കൊണ്ടു മൂശയുണ്ടാക്കുകയാണു ചെയ്യുന്നത്. ഇതു പല കഷണങ്ങളായാണ് വെച്ചുചേൎക്ക

ന്നതു്. അവയെല്ലാം വെവ്വേറെയെടുത്തു് ഒന്നിച്ചു ചേൎത്തു കെട്ടിയുണ്ടാക്കിയ മൂശയിൽ, മെഴുകും മററു ചില പദാൎത്ഥങ്ങളും ഉരുക്കിയൊഴിക്കയായി. മെഴുകിന്നുള്ളിൽ വായു ഇല്ലാതാക്കിയതിന്നുശേഷം പതുക്കെ തണുപ്പിച്ചു് മൂശയെടുത്തു കളഞ്ഞതാൽ പ്രതിമയുടെ തലയായി. മറേറാരിടത്തു് കൈയും കാലും ദേഹവും മററും ഇതുപോലെ ഉണ്ടാക്കിക്കഴിഞ്ഞിരിക്കും. ശരിക്കുള്ള മനുഷ്യന്റെ തലമുടിതന്നെയാണു് തലയിൽ ഓരോ രോമമായി കുത്തിയിറക്കുന്നതു്. ചിലൎക്കു മീശയും താടിയും! കണ്ണുകൾ വെക്കുന്നതു വളരെ പ്രയാസമുള്ള ഒന്നാണു്. പിന്നീടു് വേഷവിധാനമായി. ഇപ്പോഴും ചിലരെല്ലാം സ്വന്തം പ്രതിമക്കു വേണ്ട വസ്ത്രങ്ങളും മററും ഇവൎക്കു വെറുതെ കൊടുക്കാറുണ്ടു്.

കലാപോഷണത്തിൽ ലണ്ടന്നുള്ള സ്ഥാനം അന്യാദൃശമെന്നേ പറയാവൂ.

## 4

ലണ്ടൻപത്രങ്ങൾ പലതും പേരുകേട്ടവയാണു്. 'ടൈംസും' 'മാഞ്ചസ്റ്റർ ഗാർഡിയ'നും അറിയാത്തവർ ചുരുക്കം. ലോകത്തിന്റെ നാനാഭാഗത്തും നടക്കുന്ന പ്രധാനപ്പെട്ട വൃത്താന്തങ്ങൾ വിശദമായും നിഷ്പക്ഷമായും പ്രതിപാദിക്കുന്ന വിശ്വാസയോഗ്യമായ ഒരു പത്രമാണു് 'ടൈംസ്'. ബ്രിട്ടന്റെ ഭരണകൂടം നിയന്ത്രിക്കുന്നവരുടെ ഇടയിൽ ഇതിന്നു് അനിഷേധ്യമായ സ്ഥാനമുണ്ടു്. രാഷ്ട്രീയകാൎയ്യങ്ങളെപ്പററി സ്വതന്ത്രമായി ചിന്തിച്ചെഴുതുന്ന ലേഖനങ്ങൾക്കു പ്രസിദ്ധി കേട്ടതാണു് 'മാ

ചെസ്റ്റർ ഗാർഡിയൻ'; വായനക്കാരുടെ ചിന്താമണ്ഡലത്തിലെ മൂടൽമഞ്ഞു മാററിക്കളയുകയാണ് അതിന്റെ ഉദ്ദേശ്യം എന്ന് അതിനെപ്പററിയുള്ള ചില പരസ്യങ്ങളിൽ കാണാം. ഇതു മാഞ്ചെസ്റ്ററിൽനിന്നു പുറപ്പെടുന്ന പത്രമാണെങ്കിലും ലണ്ടനിൽ ഇതിനുള്ള നിലയും പ്രചാരവും നോക്കിയാൽ ഇതുമൊരു ലണ്ടൻ പത്രമാണെന്നു കരുതുന്നതിൽ തെററില്ല.

'ഡെയ്‌ലി എക്സ്‌പ്രസ്,' 'ഡെയ്‌ലി മെയിൽ,' 'ഡെയ്‌ലി ഹെറാൾഡ്,' 'ന്യൂസ് ക്രോണിക്കിൾ' എന്നിവയാണു സാമാന്യജനങ്ങളുടെ ഇടയിൽ അധികം പ്രചാരമുള്ള പത്രങ്ങൾ. സാധാരണക്കാർക്കു മനസ്സിലാകുന്ന വിധത്തിൽ പ്രസന്നവും ഉൽക്കടചപലവുമായ ഭാഷ, വായനക്കാരുടെ വികാരങ്ങളെ തട്ടിയുണർത്തുവാൻ പര്യാപ്തമായ പ്രതിപാദനരീതി, ഒററനോട്ടത്തിൽ കാര്യങ്ങൾ ഗ്രഹിക്കുവാൻ സൗകര്യപ്പെടുന്നതിനുള്ള 'ഹെഡ്ലൈൻസ്'തലക്കെട്ടുകൾ തുടങ്ങിയതെല്ലാം ഈ പത്രങ്ങളുടെ സാമാന്യസ്വഭാവമാണ്. ഈ 'അമേരിക്കൻ' സമ്പ്രദായത്തിൽ തുടങ്ങിയ ആദ്യത്തെ ലണ്ടൻ പത്രം 'ഡെയ്‌ലി മെയി'ലാണ്. നോർത്ത് ക്ലിഫ് പ്രഭു ഏ. ഡി. 1890-ാമാണ്ടിലാണിതു സ്ഥാപിച്ചത്. അക്ഷരാഭ്യാസം സിദ്ധിച്ചുകഴിഞ്ഞവരും കാര്യങ്ങൾ നല്ലവണ്ണം മനസ്സിലാക്കത്തക്ക പഠിപ്പു ലഭിച്ചിട്ടില്ലാത്തവരുമായ സാമാന്യജനങ്ങൾക്കുവേണ്ടിയാണിതാരംഭിച്ചത്. ഇതിനോടനുബന്ധിച്ചുകൊണ്ടു തന്നെ 'ഈവ്‌നിങ് ന്യൂസ്' എന്ന സായന്തനപത്രവും 'ഡെയ്‌ലി മിറർ' എന്ന ചിത്രങ്ങൾ നിറഞ്ഞ പത്രവും അദ്ദേഹം നടത്തിവന്നു. ഒന്നാംലോകമഹായുദ്ധകാലത്തു

ലോയ്ഡ് ജോർജിന്റെ വലംകയ്യായി നിന്നു ഭരണനയരൂപീകരണത്തിൽ വലിയൊരു പങ്കാണദ്ദേഹം നിർവ്വഹിച്ചതു്. ഇപ്പോഴും ഈ പത്രങ്ങളെല്ലാം 'റോതർമീർ' പ്രഭുവിന്റെ അദ്ധ്യക്ഷതയിലുള്ള 'അസോസിയേറ്റഡ് ന്യൂസ് പേപ്പേഴ്സി'ന്റെ കീഴിലാണു്. 'ഡെയ്‌ലി ഗ്രാഫിക്' എന്ന ചിത്രങ്ങളോടുകൂടിയ ദിനപ്പത്രത്തിന്റെ ഉടമസ്ഥതയും ഇവർ അടുത്തകാലത്തു വാങ്ങുകയുണ്ടായി.

ഇന്നു ലണ്ടനിൽ ഏറ്റവും അധികം പ്രചാരമുള്ള ദിനപ്പത്രം 'ബീവർബ്രൂക്ക്'പ്രഭുവിന്റെ 'ഡെയ്‌ലി എക്സ്പ്രസ്' ആണു്; ദിവസേന നാല്പതു ലക്ഷത്തിലധികം പ്രതികളാണു ചെലവാകുന്നതു്. ഇക്കഴിഞ്ഞ മഹായുദ്ധകാലത്തു ചർച്ചിലിന്റെ മന്ത്രിസഭയിലെ ഒരു പ്രമുഖാംഗമായിരുന്ന ബീവർബ്രൂക്കപ്രഭു ഭരണകാര്യങ്ങളിൽ നല്ലവണ്ണം കൈകടത്തുന്ന സമ്പ്രദായക്കാരനാണു്. ആരെയും കൂട്ടാക്കാത്ത സ്വഭാവവും 'കുസൃതി'യും ഈ പത്രത്തിൽ കാണാം. 'മെയിൽ'പോലെതന്നെ 'എക്സ്പ്രസ്സും' യാഥാസ്ഥിതികകക്ഷിക്കാരുടെ ഒരു ദിനപ്പത്രമാണു്, പക്ഷെ, ഗവൺമെന്റിനെ പിന്താങ്ങുകയല്ല, നേർവഴിക്കു നയിക്കുകയാണു സ്വന്തം ധർമ്മമെന്നു വിശ്വസിക്കുന്ന കൂട്ടത്തിലാണു ബീവർബ്രൂക്ക്പ്രഭു. അദ്ദേഹം ഇന്നും പഴയ ബ്രിട്ടീഷ്സാമ്രാജ്യം സ്വപ്നം കണ്ടുകൊണ്ടിരിക്കുന്നു. കോമൺവെൽത്തു രാജ്യങ്ങൾക്ക് അമേരിക്കയുടെ മുമ്പിൽ ഇരക്കേണ്ടിവരുന്ന നില മാറുവാൻ 'ഇമ്പീരിയൽ പ്രിഫറൻസ്' ആവശ്യമാണെന്നു വാദിക്കുവാൻ അദ്ദേഹത്തിനു മടിയില്ല. ഇന്ത്യയെയും നെഹ്റുവിനെയും തരം കിട്ടിയാൽ ആക്ഷേപിക്കാതെ വിടുകയില്ല. ബ്രിട്ടീഷ്

കൗൺസിൽ, ആർട്ട് കൗൺസിൽ മുതലായ സാംസ്കാരികപ്രവർത്തനരംഗങ്ങളും അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ വെറും പാഴ്ച്ചെലവിനുള്ള മാർഗ്ഗങ്ങൾ മാത്രമാണ്. ബ്രിട്ടൻ 'യുനെസ്കോ'വിൽനിന്ന് ഒഴിഞ്ഞുപോരണമെന്നുപദേശിക്കുവാൻപോലും അദ്ദേഹത്തിന്റെ പത്രത്തിനു മടിയില്ല.

ലേബർപാർട്ടിക്കാരുടെ ഒരേയൊരു ദിനപ്പത്രമാണ് 'ഡെയ്‌ലി ഹെറാൾഡ്.' നാലാമത്തെ പത്രം 'ന്യൂസ് ക്രോണിക്കിൾ' ആണ്; ഇതു ലിബറൽ കക്ഷിക്കാരുടെയാണെന്നു പറയാം. പണ്ടു 'ഡിക്കൻസ്' പ്രസിദ്ധപ്പെടുത്തിയിരുന്ന 'ഡെയ്‌ലി ന്യൂസും' മറ്റൊരു നല്ല പത്രമായ 'ഡെയ്‌ലി ക്രോണിക്കിളും' മറ്റും ഒന്നിച്ചുചേർന്നാണ് 1920-ൽ ഈ പത്രമാരംഭിച്ചത്. ഈ പത്രങ്ങളെല്ലാം പ്രചാരം കൂട്ടുവാൻവേണ്ടി അതിശയോക്തി കലർന്ന ഭാഷയിൽ എന്തും വികാരഭരിതമാക്കി പ്രദർശിപ്പിക്കുവാൻ സാമർത്ഥ്യമുള്ളവയാണ്.

ലണ്ടനിലെ സായന്തനപത്രങ്ങൾ പ്രധാനമായി മൂന്നെണ്ണമാണ്. 'സ്റ്റാർ,' 'ന്യൂസ് ക്രോണിക്കിളി'ന്റെ കീഴിലുള്ളതാണ്. 'ഈവ്നിങ് ന്യൂസ്' 'ഡെയ്‌ലി മെയി'ലിന്റെ അധീനത്തിൽപ്പെട്ടതാണെന്നു മുമ്പു പറഞ്ഞുവല്ലോ. ബീവർബ്രൂക്ക്പ്രഭുവിന്റെ പത്രമാണ് 'ഈവ്നിങ് സ്റ്റാൻഡേർഡ്.' ഇവയെല്ലാം രണ്ടും മൂന്നും പതിപ്പുകളുണ്ടായിരിക്കും. ഉച്ചയ്ക്കു വരുന്ന ആദ്യത്തെ പതിപ്പിൽ പന്തയങ്ങളെപ്പറ്റി പല വിവരവും കാണും; വൈകുന്നേരത്തേതിൽ കളികളുടെയും പന്തയങ്ങളുടെയും മറ്റും ഫലങ്ങളും കണ്ടേക്കും.

ലണ്ടനിലെ സാമാന്യജനങ്ങൾ എല്ലാം ജോലിക്കാരാണ്. കാലത്ത് എട്ടര മണിമുതൽ വൈകുന്നേരം അഞ്ചഞ്ചര മണിവരെ ജോലിചെയ്യേണ്ടിവരും. അവർക്ക് സാവധാനത്തിൽ 'ടൈംസോ' 'ഗാർഡിയനോ' വായിക്കുവാൻ ഇടയില്ല. തൊഴിലിനു പോകുമ്പോഴും തിരിച്ചു വരുമ്പോഴും അങ്ങ് തൊഴിലാളികളുടെ വായന എല്ലാം ബസ്സിലോ തീവണ്ടിയിലോ വെച്ചുതന്നെ കഴിയും. പത്രം വായിക്കാത്ത തൊഴിലാളിയോ മുതലാളിയോ ലണ്ടൻ പട്ടണത്തിലില്ല.

മനുഷ്യന്റെ വികാരങ്ങളെ തട്ടിയുണർത്തുന്ന തരത്തിലാണു പ്രതിപാദനം. സാമാന്യജനങ്ങൾക്കുള്ള പത്രങ്ങളെക്കുറിച്ച് ബ്രിട്ടീഷ്പാർലിമെണ്ടിലെ ഒരു വനിതാമെമ്പർ, മിസിസ് ബാർബറാ കാസിൽ ഒരിക്കൽ ബ്രിട്ടീഷ്കൗൺസിലിൽവെച്ചു ഞങ്ങളോടു പറയുകയുണ്ടായി, "ഈ പത്രറിപ്പോർട്ടർമാരെക്കൊണ്ടൊരു കാര്യവുമില്ല. ഗൗരവപ്പെട്ട സാമ്പത്തികവും രാഷ്ട്രീയവുമായ പ്രശ്നങ്ങളെപ്പറ്റി ഞങ്ങൾ ഗാഢമായി ചിന്തിച്ചു വല്ല അഭിപ്രായവും പാർലിമെണ്ടിൽ പറയുകയാണെങ്കിൽ ഇവർക്കതിൽ തീരെ താല്പര്യമില്ല. ഒരുദിവസം നല്ലൊരു തൊപ്പി വെച്ചു പാർലിമെണ്ടിൽച്ചെന്നാൽ അടുത്തദിവസം പത്രങ്ങളിൽ കാണാം, 'വനിതാമെമ്പറുടെ പുതിയ തൊപ്പി.'

കോമൺവെൽത്തു പ്രധാനമന്ത്രിമാരുടെ സമ്മേളനത്തിനു ലണ്ടനിൽ വന്നുചേർന്നവർക്ക് 'ഗിൽഡ്ഹാളി'ൽ വെച്ച് ഹൈക്കമ്മീഷണർമാർ ഒരു സ്വീകരണം നല്കുകയുണ്ടായി. അതിനെപ്പറ്റിയുള്ള റിപ്പോർട്ടിന്റെ തലക്കെട്ട് 'നാസിമുദീൻ അനർഘവസ്ത്രങ്ങൾ കാണുവാൻ വന്ന

പ്പോഴും സമയം തെററി' എന്നായിരുന്നു. അതിഥികൾക്ക കാണുവാൻ പ്രദർശിപ്പിച്ചിരുന്ന വിലപിടിച്ച വസ്തുക്കളെല്ലാം രാത്രി 11 മണിയായപ്പോൾ എടുത്തു നീക്കം ചെയ്തു; പാകിസ്ഥാൻ പ്രധാനമന്ത്രി പതുക്കെ 11½ മണിയോടുകൂടി അതു കാണുവാൻ വന്നപ്പോൾ ഒഴിഞ്ഞ സ്ഥാനം മാത്രമാണെന്നു കണ്ടു"!' റിപ്പോർട്ടിലെ മറെറാരു വർത്തമാനം ഫീൽഡുമാർഷൽ വില്യംസ്സിം സിലോൺ ഹൈക്കമ്മീഷണരുടെ പത്നിയായ മിസിസ് വിജയരത്നായ്ക്ക് 'ഷേയ്ക്ക്ഹാൻഡ്' ചെയ്യുവാൻ കൈനീട്ടിയപ്പോൾ അവർ അതു സ്വീകരിക്കാതെ പൗരസ്ത്യരീതിയിൽ തൊഴുകയാണു ചെയ്തതു് എന്നാണു്. ആ രംഗത്തിൻെറ ഒരു ചിത്രവും പത്രക്കാർ എങ്ങനെയോ സമ്പാദിച്ചു.

സാമാന്യജനങ്ങളുടെ പത്രപ്രവർത്തകരുടെ നോട്ടത്തിൽ, **'If a dog bites a man, it is no news; but if the man bites the dog, it is news.'** മിസിസ് ബാർബറാകാസിലിൻെറ അഭിപ്രായത്തിൽ ഇത്തരക്കാരെക്കൊണ്ടു നാട്ടിന്നൊരു പ്രയോജനവുമില്ല.

'ടൈംസി'ൻെറ വഴിയേ പോകുന്ന ഒന്നാണു് 'ഡെയ്‌ലി ടെലഗ്രാഫ്.' ടൈംസ് വായിക്കുവാൻ വേണ്ടിടത്തോളം സമയവും സൗകര്യവും ഇല്ലാത്തവർക്കു് ഒരുവിധം വിശദമായി കാര്യങ്ങൾ മനസ്സിലാക്കിക്കൊടുക്കുകയാണു് ഇതിൻെറ ഉദ്ദേശ്യം. ഇതിനു വലിയപ്രചാരമുണ്ടെന്നു പറഞ്ഞുകൂടാ. എല്ലാ പത്രങ്ങളിലും ധാരാളം ചിത്രങ്ങളുണ്ടായിരിക്കും. ചിത്രങ്ങൾക്ക പ്രാധാന്യം കൊടുത്തുകൊണ്ടുള്ള രണ്ടു പത്രങ്ങളാണു് 'ഡെയ്‌ലിമിറ'റും, 'ഡെയ്‌ലിഗ്രാഫിക്കും.' സ്ത്രീകളുടെ ആവശ്യത്തിനായി നോർത്ത്'

ക്ലിഫ് പ്രഭു തുടങ്ങിയ ഡെയ്‌ലിമിറർ നല്ല പ്രചാരമുള്ള ഒരു പത്രമാണ്. അതിശയോക്തി കലർന്ന വലിയ തലക്കെട്ടുകളും അർദ്ധനഗ്നമായ ചിത്രങ്ങളുംകൊണ്ട് ഒരുകാലത്തു പേരുകേട്ടതായിരുന്നു ഇത്.

ലണ്ടനിലും ഒരു കമ്യൂണിസ്റ്റ് പത്രമുണ്ട്, 'ഡെയ്‌ലി വർക്കർ.' ഇതിനു പ്രചാരം കുറവാണ്. ലോകത്തിൽ നടക്കുന്ന സംഭവങ്ങളെല്ലാം കമ്യൂണിസ്റ്റുകണ്ണാടിയിൽക്കൂടി പ്രതിഫലിപ്പിച്ച് അതിൽ കാണാം. അമേരിക്കയേയും ബ്രിട്ടനിലെ ടോറിഗവൺമെന്റിനേയും നിശിതമായി വിമർശിച്ചുകൊണ്ടുള്ള ലേഖനങ്ങൾ ഇതിൽ ധാരാളമാണ്. സാധാരണക്കാർ ഇതും ഒരു നേരമ്പോക്കായേ കരുതുന്നുള്ളൂ; ഇടതുപക്ഷക്കാർക്കിവിടെ സ്ഥാനം കുറവാണ്. ഒരിംഗ്ലീഷുകാരൻ എന്നോടു പറയുകയുണ്ടായി, "ഇവിടെ ഇടതുപക്ഷത്തോടുള്ള പ്രതിപത്തി റോഡുകളിലെ വാഹനങ്ങൾക്കു മാത്രമേയുള്ളൂ," എന്ന്.

ദിനപത്രങ്ങളൊന്നും തന്നെ ഞായറാഴ്ച പുറപ്പെടുന്നില്ല. ഞായറാഴ്ചപ്പത്രങ്ങളിൽ പ്രധാനപ്പെട്ടവ 'സൺഡെടൈംസും' 'ഒബ്‌സർവറു'മാണ്. ഗ്രന്ഥനിരൂപണങ്ങൾ, നാടകങ്ങളുടെയും സിനിമകളുടെയും മറ്റും വിമർശനങ്ങൾ എന്നിവ ഞായറാഴ്ചപ്പത്രങ്ങളിലാണ് കാണാറുള്ളത്. 'സൺഡെ ഡിസ്പാച്' 'സൺഡെ പിക്ടോറിയൽ,' 'ന്യൂസ് ഓഫ് ദ വേൾഡ്,' 'സൺഡെ സ്റ്റാൻഡേർഡ്' എന്നിവയും ഞായറാഴ്ചപ്പത്രങ്ങളാണ്.

'ന്യൂ സ്റ്റേറ്റ്സ്മാൻ ആൻഡ് നേഷൻ,' 'ട്രൈബ്യൂൺ,' 'ടൈം ആൻഡ് ടൈഡ്' തുടങ്ങിയ പല നല്ല

വാരികകളും ലണ്ടനിലുണ്ട്. ബി. ബി. സി. പ്രക്ഷേപണകേന്ദ്രത്തിൽനിന്നുള്ള പ്രസിദ്ധീകരണമാണ് 'ലിസനർ.' ചിത്രങ്ങൾക്കു പ്രാധാന്യം കൊടുത്തുകൊണ്ടുള്ള നല്ല വാരികകളാണ് 'പിക്ചർപോസ്റ്റും' 'ഇല്ലസ്ട്രേറ്റഡ് ലണ്ടൻ ന്യൂസും'. മാസികകളും അസംഖ്യമാണ്.

ലണ്ടൻപൗരന്മാരുടെ ദിനചര്യകളിൽ പത്രപാരായണം ഒഴിച്ചുവിടുവാൻ പാടില്ലാത്ത ഒന്നായിത്തീർന്നിട്ടുണ്ടെന്നുള്ളത് പരമാർത്ഥം തന്നെയാണ്. നമ്മുടെ രാഷ്ട്രീയം ആശാസ്യമായവിധത്തിൽ മുന്നേറണമെങ്കിൽ ആ നിലയിൽ എത്തിയേ മതിയാകൂ. ജനപദങ്ങളെ നോക്കുമ്പോൾ അവിടെ നാമെത്തിയിട്ടില്ലെന്നു കാണാം.

## 5

തണുപ്പുകാലം സത്യംതന്നെ ഇംഗ്ലണ്ടിൽ അസഹ്യമായ ഒന്നാണ്. ശരിയായ തണുപ്പ് എന്തെന്നറിഞ്ഞിട്ടില്ലാത്ത നമുക്ക് അവിടെച്ചെന്നാൽ ആദ്യത്തെ 'വിൻറർ' കഴിച്ചുകൂട്ടുവാൻ വളരെ വിഷമം തോന്നാതിരിക്കയില്ല. ബനിയൻ, പുൾഓവർ, ഷർട്ട്, വെയ്സ്റ്റ്കോട്ട്, കോട്ട് തുടങ്ങി നാലഞ്ചു മേൽക്കുപ്പായങ്ങളിട്ട് അതിന്മീതെ ഓവർകോട്ടുംധരിച്ചുവേണം പുറത്തിറങ്ങുവാൻ. ഷൂസിനുള്ളിൽക്കൂടി തണുപ്പുകയറി കാൽ പൊള്ളുന്നതുപോലെ തോന്നും. ഗ്ലൗസിട്ട കൈപ്പടംപോലും പോക്കററിൽനിന്നു പുറത്തെടുത്താൽ തണുത്തു വിറങ്ങലിക്കയായി. കഴുത്തിൽ മഫ്ളറും തലയിൽ തൊപ്പിയുമുള്ളതു വലിയ രക്ഷയാണ്. എന്നാൽ മൂക്കിനും ചെവിക്കും തണുപ്പുമുഴുവനും സഹിക്കതന്നെ വേണം. രാവും പകലും മുറിയിൽ

തീയിട്ടുകൊണ്ടുതന്നെയായിരുന്നു താമസം. കോളേജിലെല്ലാം മററുമുള്ള യാത്ര അധികവും ഭൂമിക്കടിയിൽ ഉള്ള 'ട്യൂബ്'റെയിൽവെ'യിൽക്കൂടിയാണു്; അവിടെ തണുപ്പിന്നല്പം കുറവുണ്ടു്. തീവണ്ടിയിലും ബസ്സിലും മററുമെല്ലാം സീററുകൾ പ്രത്യേകം ചൂടുപിടിപ്പിച്ചിരിക്കും. കോളേജിലും ലൈബ്രറികളിലും മററുമെല്ലാം തണുപ്പുനിവാരിക്കുവാൻ ഏർപ്പാടുകളുണ്ടു്.

1952 ഡിസംബർ ലണ്ടനിൽ പതിവിലധികം ഭയങ്കരമായിരുന്നുവെന്നു തോന്നുന്നു. രണ്ടുമൂന്നു ദിവസം മുഴുവൻ ലണ്ടൻനഗരം കനത്ത മൂടൽമഞ്ഞുകൊണ്ടു് നിറഞ്ഞിരുന്നു. ഫാക്ടറിക്കുഴലുകളിൽനിന്നും വീടുകളിലെ ചിമ്മിനികളിൽനിന്നും നിരന്തരം പ്രവഹിച്ചുകൊണ്ടിരിക്കുന്ന പുകയും മഞ്ഞിനോടുചേർന്നു, മേല്പോട്ടുപോകാതെ നിലത്തുതന്നെ കെട്ടുകയാണു്. ഇതിനിവിടെ 'സ്മോഗ്' (Smog) എന്നാണു പേർ.

റോഡുകളിലും മററും രണ്ടുനാലടിക്കപ്പുറത്തുള്ള യാതൊന്നും വ്യക്തമായിക്കാണുവാൻ സാധിക്കയില്ല. രാവും പകലും ഒരുപോലെ വിളക്കുകളുടെ നാളം മാത്രം അങ്ങിങ്ങു മങ്ങിക്കാണാം. റോഡുകളിൽ കാറുകളും ബസ്സുകളും തീരെയില്ലെന്നു പറയാം. ഗതാഗതംതന്നെ ഏതാണ്ടു നിലച്ചമാതിരിയാണു്. ഇത്ര ശക്തിയായി മൂടൽമഞ്ഞിന്റെ ആക്രമണം ലണ്ടൻനഗരത്തിൽ പതിനഞ്ചു കൊല്ലത്തിനിടയ്ക്കുണ്ടായിട്ടില്ലത്രെ. ഗതാഗതമെല്ലാം 'ട്യൂബ്'റെയിൽവെ' വഴിയാണു്. ആപ്പീസുകൾ മുറയ്ക്കു പ്രവർത്തിച്ചുകൊണ്ടിരുന്നു. കളികളും കച്ചവടവും സ്തബ്ധമായി. ഇടയ്ക്കൊരുദിവസം സൂര്യനെയൊന്നു കാണുകയു

ങ്ങളായി. വിളർത്തുമങ്ങി ചന്ദ്രനെക്കാൾ നിഷ്പ്രഭനായിട്ടായിരുന്നു സൂര്യന്റെ നില.

ഭൂമിയോടു തൊട്ടടുത്തുള്ള വായുമണ്ഡലത്തിലാണു് ഇത്തരം മൂടൽമഞ്ഞുണ്ടാകുന്നതു്. അറുന്നൂറടിയിലധികം മേല്പോട്ടു പോയാൽ എല്ലാം ശുദ്ധമായിരിക്കും. ഇവിടെ ലണ്ടനിൽ ഞങ്ങൾ തപ്പിത്തപ്പിയും ചുമച്ചുകൊണ്ടും നടന്നിരുന്ന സമയത്തുതന്നെ, പതിനഞ്ചു നാഴിക അകലെ ഒരു കുന്നിന്റെ മുകളിൽ നല്ല വെയിലായിരുന്നുവത്രെ. ഭൂമിയോടടുത്തുള്ള വായുവിന്റെ ചൂടു് മുകൾഭാഗത്തുള്ളതിനെക്കാൾ വളരെ കുറഞ്ഞുവരുമ്പോൾ വായുവിലെ ജലാംശമെല്ലാം തണുത്തു മഞ്ഞായി മാറുന്നു. ചൂടു കൂടിയതും ഘനം കുറഞ്ഞതുമായ മുകൾത്തട്ടിലെ വായു ഈ മഞ്ഞിനും പുകയ്ക്കും മേല്പോട്ടുപോകുവാൻ അനുവദിക്കാത്ത ഒരടപ്പുപോലെ നില്ക്കുന്നതുകൊണ്ടു് മഞ്ഞും പുകയും ഒന്നിച്ചുകൂടികലർന്നു നിലത്തോടു തൊട്ടു് അങ്ങിങ്ങു പരന്നുകൊണ്ടിരിക്കയാണു ചെയ്യുന്നതു്. ഈ അശുദ്ധമായ മഞ്ഞത്തു് ശ്വസിക്കുവാൻതന്നെ കുറെ പ്രയാസമാണു്. ഇടയ്ക്കിടെ ചുമച്ചുകൊണ്ടിരിക്കും. ഒരു ക്യൂബിക് സെന്റിമീറ്റർ മഞ്ഞിനുള്ളിൽ അറുപതിനായിരത്തിലധികം കരിയുടെ തരികൾ ഉണ്ടായിരിക്കുമത്രെ.

കൃത്രിമമായി മേഘങ്ങളിൽനിന്നു മഴ പെയ്യിക്കുന്നതുപോലെ ഈ മൂടൽമഞ്ഞിൽനിന്നു വെള്ളത്തുള്ളികളെ ആകർഷിക്കുവാൻ ‘കാർബൺഡയോക്സൈഡ്,’ ‘സിൽവർ അയോഡൈഡ്’ തുടങ്ങിയ ബാഷ്പാകർഷകവസ്തുക്കൾക്കു് (Hydroscopic Nuclei) സാധിക്കയില്ലേ? ലണ്ടൻ വിമാനത്താവളത്തിൽ ചില പരീക്ഷണങ്ങളെ

ല്ലാം ചെയ്തുനോക്കി; പക്ഷേ, അതു ശരിയാകുന്നതിനു വേണ്ടിടത്തോളം തണുപ്പു മഞ്ഞിനുണ്ടായിരുന്നില്ലത്രെ. ഈ മൂടൽമഞ്ഞിന്റെ ഫലമായി പത്തുനാന്നൂറുപേർ മരിച്ചു; നാല്പതുലക്ഷത്തിലധികം പവൻ കച്ചവടത്തിലും മററും ആയി നഷ്ടംവന്നു എന്നൊക്കെ പത്രങ്ങളിൽ കാണുകയുണ്ടായി. മൂടൽമഞ്ഞിൽ ഒന്നും കാണാതെ വിഷമിച്ചിരുന്ന പലരെയും കൂട്ടിക്കൊണ്ടുപോയി രക്ഷപ്പെടുത്തുവാൻ ഒരു കുരുടനു സന്ദർഭം വിശേഷവുമുണ്ടായില്ലത്രെ! മൂന്നു ദിവസംകൊണ്ടു മൂടൽമഞ്ഞിന്റെ ബാധ ശമിച്ചു.

* * * *

മൂടൽമഞ്ഞിന്റെ ഉപദ്രവം മാറി രണ്ടാഴ്ചയോളം കഴിഞ്ഞതിനു ശേഷമാണ് ലണ്ടനിൽ ഹിമവർഷത്തിന്റെ ആരംഭം. വെളുത്ത മഞ്ഞുതുള്ളികൾ ആകാശത്തുനിന്നു വെള്ളിമഴപോലെ മന്ദം മന്ദം ഉതിർന്നുവീഴുന്നതു കാണുവാൻ നല്ല രസമാണ്. കാററത്തു പഞ്ഞിപാറുകയാണെന്നു പ്രഥമദൃഷ്ടിയിൽ തോന്നിപ്പോകും. മുററത്തും റോഡിലും വീടുകളുടെ മേൽഭാഗത്തും കാറുകളുടെ ടോപ്പിന്മേലും ഇലകളില്ലാതെ നില്ക്കുന്ന വൃക്ഷങ്ങളുടെ ചില്ലകളിന്മേലും മററുമെല്ലാം സർവ്വത്ര വെള്ളിപൂശിയതായി കാണപ്പെട്ടുതുടങ്ങുകയായി. നിലത്തെല്ലാം രണ്ടുനാലിഞ്ചു കനത്തിൽ മഞ്ഞുതുള്ളികൾ കൂടിക്കിടക്കുന്നു. വെള്ളമണൽ വിരിച്ചതുപോലെയിരിക്കുന്നു. എന്തൊരു മാർദ്ദവമാണെന്നോ ഈ ഹിമശകലങ്ങൾക്ക്! ഇംഗ്ലണ്ടിലും മററും കുട്ടികൾ കൈകൊണ്ടു മഞ്ഞുതുള്ളികൾ വാരിയെടുത്തുരുട്ടി പരസ്പരം എറിഞ്ഞുകളിക്കുന്നതു കാണാം.

അസഹ്യമായ തണുപ്പ് നമുക്കുമാത്രമേ അനുഭവപ്പെടുന്നുള്ളൂ എന്നു തോന്നിപ്പോകും.

യാത്രക്കാരുടെ പാദപ്രഹരമേററും വാഹനങ്ങളുടെ ചക്രസമ്മർദ്ദംകൊണ്ടും ഈ മഞ്ഞുതുള്ളികൾ മാർദ്ദവമെല്ലാം വിട്ട് അമർന്നു കട്ടയായിത്തീർന്നുകഴിഞ്ഞാൽ അങ്ങിങ്ങു വഴുതൽ തുടങ്ങുകയായി. മഞ്ഞുകൊണ്ടു വെള്ളവിരിച്ച രാജമാർഗ്ഗത്തിൽക്കൂടി പാഞ്ഞുപോകുന്ന വാഹനങ്ങൾ നിയന്ത്രണാധീനമല്ലാതായിത്തീരുന്നു. ബ്രേക്കുപിടിച്ചാലും ചക്രങ്ങൾ വഴുതി വാഹനം മുന്നോട്ടുപോകും. ഇങ്ങനെ അല്ലാറ്റും ചില കൂട്ടിമുട്ടലുകളും അപകടങ്ങളുമെല്ലാം ഉണ്ടാകാതിരുന്നില്ല. എങ്കിലും മൂടൽമഞ്ഞിലെന്നതുപോലെ ഇക്കാര്യത്തിൽ ശാസ്ത്രജ്ഞന്മാർ നിസ്സഹായരായിരുന്നില്ല. മഞ്ഞുരുകി വെള്ളമാകുവാൻ വേണ്ടത്ര ചൂടില്ലാത്തതുകൊണ്ടാണല്ലോ അതങ്ങനെതന്നെ കിടക്കുന്നതു്. ഉപ്പും മണലും കൂട്ടിക്കലർത്തി അതു വിതറുകയാണത്രെ പ്രതിവിധി. പ്രധാനപ്പെട്ട റോഡുകളിലെല്ലാം ഇതാണു ചെയ്തിരുന്നതു്. മഞ്ഞുരുകുവാൻ 32 ഡിഗ്രി ചൂടുവേണമെങ്കിലും ഉപ്പുചേർന്നാൽ 26 ഡിഗ്രിയിലധികം ചൂടുണ്ടെങ്കിൽത്തന്നെ അതുരുകി വെള്ളമായിക്കൊള്ളും. വാഹനങ്ങളുടെ ചക്രം വഴുതിപ്പോകാതിരിക്കുവാൻ മണൽത്തരികളും സഹായിക്കുന്നു. മഞ്ഞു് കട്ടപിടിക്കുന്നതിനുമുമ്പാണിതു വിതറേണ്ടതു്. ഫുട്പാത്തിലെ മഞ്ഞെല്ലാം കൂലിക്കാർ കൈക്കോട്ടുകൊണ്ടുതന്നെ നീക്കംചെയ്യുന്നതാണു കണ്ടതു്.

സ്കോട്ട്ലണ്ടിലുംമററും ഹിമവർഷത്തിന്റെ ഉപദ്രവം ഇതിലും വളരെ അധികമായിരുന്നുവത്രെ. രണ്ടുനാലടി

യോളം കനത്തിൽ പലദിക്കിലും മഞ്ഞുവർഷിക്കയുണ്ടായി. ലണ്ടനിൽ അത്രവലിയ തണുപ്പ് ഇപ്പോൾ ഉണ്ടാകാറില്ലത്രെ. പണ്ട് 'തെംസ്' നദിതന്നെ ചിലപ്പോൾ ഐസ്പലകകൊണ്ട് മൂടപ്പെടാറുണ്ടത്രെ. 'ഹൈഡ്പാർക്കി'ലുള്ള 'സർപ്പൻറൈൻ' തടാകം ഇപ്പോഴും നല്ല തണുപ്പുള്ള കൊല്ലങ്ങളിൽ കുറച്ചുദിവസത്തേയ്ക്ക് ഐസ്പലകകൊണ്ട് മൂടപ്പെട്ടിരിക്കും. ഐസ് നല്ലവണ്ണം ഉറച്ചുവെങ്കിൽ പലരും അതിന്മേൽക്കൂടി 'സ്കേറ്റ്' (Skate) ചെയ്യുന്നതും കാണാം.

ട്രഫൽഗാർ സ്ക്വയറിലും മററുമുള്ള ഫൗണ്ടനിൽ വെള്ളത്തുള്ളികൾ കട്ടയായിത്തീർന്നു തൂങ്ങിക്കിടക്കുന്നതും (icicle) രസകരമായ ഒരു കാഴ്ചതന്നെയാണ്.

## 6

ക്രിസ്തുമസ്സ് വലിയൊരാഘോഷത്തോടുകൂടിയാണ് ലണ്ടനിൽ കൊണ്ടാടുന്നത്. നിത്യജീവിതത്തിൽനിന്നും തീരെ അകന്നുനിന്ന് കഷ്ടപ്പാടുകളെല്ലാം മറന്ന് യഥേഷ്ടം ആനന്ദിക്കുവാനുള്ളോരവസരമായി ജനങ്ങൾ ഇതിനെ കണക്കാക്കുന്നു. ക്രിസ്തുവിന്റെ ജനനദിവസത്തെ സൂചിപ്പിക്കുന്ന പെരുനാളായിട്ടാണതിനെക്കരുതിവരുന്നതെങ്കിലും മതപരമായ ആദ്ധ്യാത്മികതയൊന്നും ഈ മഹോത്സവത്തിൽ അത്ര പ്രകടമായിക്കാണുകയില്ല. നമ്മുടെ ഓണംപോലെയുള്ളോരു സന്ദർഭമാണിതെന്നു പറയാം.

ചരിത്രപരമായി നോക്കുമ്പോൾ ക്രിസ്തുമസ്സാഘോഷത്തിന് ക്രിസ്തുവിന്റെ ജനനത്തെക്കാൾ പഴക്കമുണ്ട

ത്രെ! സൂര്യൻ ദക്ഷിണായനത്തിൽ ഏററവും തെക്കേ അററത്തെത്തുന്ന ദിവസമാണല്ലോ യൂറോപ്പിൽ ഏററവും നീണ്ട രാത്രിയുണ്ടാകുന്നതു്. ആ ദിനം 'സാററർനാലിയ' എന്നപേരിൽ പണ്ടു റോമക്കാർ ആഘോഷിച്ചിരുന്നുവത്രെ. അതിനെ ക്രിസ്തുവിൻെറ ജനനവുമായി ബന്ധപ്പെടുത്തി അതു ഡിസംബർ 25-ാംതീയതിയാണെന്നു തീർച്ചപ്പെടുത്തിയതു് എ. ഡി. 351-ലാണു്. ജൂലിയസ് മാർപ്പാപ്പ ഇങ്ങനെ ഏർപ്പെടുത്തുന്നതിനുമുമ്പു് ക്രിസ്തുവിൻെറ ജനനദിനത്തെപ്പററി ആരും അത്ര ഗൗനിച്ചിരുന്നില്ല. ക്രിസ്തുവിൻെറ മരണദിനത്തിനായിരുന്നു ജനങ്ങൾ പ്രാധാന്യം കല്പിച്ചിരുന്നതു്.

ഇംഗ്ലണ്ടിൽ ക്രിസ്തുമസ്സാഘോഷിക്കുവാൻ തുടങ്ങിയതു് 'ആർതർ'രാജാവിൻെറ കാലത്താണെന്നു പറയപ്പെടുന്നു. ഷേക്സ്പിയരുടെകാലത്തു് അതൊരു വലിയ മഹോത്സവദിനമായിക്കഴിഞ്ഞിരുന്നു. 'ക്രോംവെൽ' ഭരണാധികാരിയായതോടുകൂടി അതിനുകവിഞ്ഞാഘോഷിക്കുവാൻ തടസ്സങ്ങൾ നേരിട്ടു. പിന്നീട് വീണ്ടുമതു പഴയപടിതന്നെ വളർന്നുവന്നു. കുടിയും തീനും ആട്ടവും പാട്ടുമായി മതിമറന്നാഘോഷിക്കുവാനുള്ളൊരു സന്ദർഭമായിട്ടാണിന്നതു നിലനില്ക്കുന്നതു്.

മംഗളാശംസകളടങ്ങിയ ക്രിസ്തുമസ്സുകാർഡുകൾ സ്നേഹിതന്മാർ പരസ്പരം അയയ്ക്കുന്നതു് ഇതിൻെറ ഒരു പ്രധാനചടങ്ങാണു്. ഇംഗ്ലണ്ടിൽ 1953-ൽ അറുപത്തിമൂന്നുകോടി ക്രിസ്തുമസ്സുകാർഡുകൾ പോസ്റ്റാഫീസുവഴി അയയ്ക്കപ്പെടുകയുണ്ടായത്രെ. പരസ്പരം സമ്മാനങ്ങളും അയയ്ക്കാറുണ്ടു്. പോസ്റ്റാഫീസുകൾ ഇതിനെല്ലാം പ്ര

ത്യേകം ചുരുങ്ങിയ നിരക്കുകൾ ഏർപ്പെടുത്തുന്നു. എഴുത്തുകളും മററും ശരിക്കു തരംതിരിച്ചു് അതാതിടങ്ങളിലെത്തിക്കുവാൻ വേണ്ട സൗകര്യങ്ങൾ ഉണ്ടു്. ഇക്കാര്യത്തിൽ സഹായിക്കുവാൻ പോസ്റ്റാഫീസുകാർ പലരേയും പ്രത്യേകമായി നിയമിക്കാറുണ്ടു്. വിദേശങ്ങളിൽനിന്നു വരുന്ന പല വിദ്യാർത്ഥികളും വെക്കേഷൻകാലത്തു പത്തുനൂറുറുപ്പികയെങ്കിലും സമ്പാദിക്കുവാൻ ഈ സന്ദർഭം ഉപയോഗിക്കാറില്ലെന്നില്ല. ക്രിസ്തുമസ്സുസമ്മാനങ്ങൾ കൊണ്ടുപോകുന്നതിന്നു പോസ്റ്റ്ശിപായിയുടെകൂടെ 'ലാറി' കൾതന്നെയുണ്ടായിരിക്കും.

"കാണം വിററും ഓണം ഉണ്ണണം," എന്ന ചൊല്ലു് ക്രിസ്തുമസ്സിനെക്കുറിച്ചും ഏറെക്കുറെ വാസ്തവമാണു്. ക്രിസ്തുമസ്സിന്നുള്ള 'ഷോപ്പിങ്ങ്' ഡിസംബർ ആദ്യംമുതല്ക്കുതന്നെ തുടങ്ങുമെങ്കിലും അതിന്റെ തിരക്കു മൂർദ്ധന്യത്തിലെത്തുന്നതു് ഡിസംബർ 20-ാംതീയതിക്കുശേഷമാണു്. പ്രധാന 'ഷാപ്പിങ്ങ്സെൻററാ'യ 'ഓക്സ്ഫോഡ്' തെരുവിൽ ഒന്നരണ്ടുനാഴിക നീളം ഇരുവശവുമുള്ള വിസ്തൃതമായ കാലടിപ്പാതകൾ ജനങ്ങൾ നിറഞ്ഞു കാണപ്പെട്ടു. Selfridges' തുടങ്ങിയ പല ഷാപ്പുകളിലും കൂടുതൽ തിരക്കുണ്ടാകും. ഒരു ഫർലോങ്ങിലധികം നീളവും അരഫർലോങ്ങോളം വീതിയും അഞ്ചാറുനിലകളുമുള്ള ഒരു കൂററൻഷാപ്പാണു് 'സെൽഫ്റിഡ്ജസ്.' സാമാനങ്ങളൊന്നും വാങ്ങുവാനല്ലെങ്കിലും പ്രദർശനശാലകളിലെന്നതുപോലെ എല്ലാം കാണുവാൻ വരുന്നവരും ധാരാളമുണ്ടാകും. മഴയും മഞ്ഞുംകൂടാതെ തണുപ്പുകുറഞ്ഞ ദിവസമാണെങ്കിൽ തിരക്കുകൂടും.

‘ട്രഫാംഗാർ സ്ക്വയറി’ൽ ‘നെൽസൺ സ്തംഭ’ത്തിന്റെ ചുവട്ടിൽ അതിഭംഗിയായി വൈദ്യുതദീപങ്ങൾ കൊണ്ടലങ്കരിച്ചിട്ടുള്ള ‘ക്രിസ്തുമസ്‌വൃക്ഷ’ത്തിന്നു മുമ്പിൽ ഡിസംബർ 24-ാംതീയതി വൈകുന്നേരം അനേകം ജനങ്ങൾ ഒത്തുചേർന്ന് ‘കരോൾ’പാട്ടുകൾ പാടുക പതിവാണ്. ക്രിസ്തുവിനെ സ്വാഗതം ചെയ്തുകൊണ്ടും ആ ദേവന്റെ അവതാരകഥയെ സ്മരിച്ചുകൊണ്ടും ഉള്ള പാട്ടുകളാണധികവും. എല്ലാ ജനങ്ങളും ഒത്തുചേർന്ന് ഒന്നിച്ചു പാടുകയാണ്. പല രാജ്യങ്ങളിൽനിന്നും വന്നിട്ടുള്ള അനേകം സ്ത്രീപുരുഷന്മാർ അവിടെക്കൂടിയിട്ടുണ്ട്; മദ്യലഹരികൊണ്ടു മതിമറന്നവരാണു മിക്കവരും. അങ്ങിങ്ങു ചില നൃത്തങ്ങളും ആലിംഗനങ്ങളും ചുംബനങ്ങളുമെല്ലാം നടക്കുന്നുണ്ട്.

ട്രഫാംഗാർ സ്ക്വയറിൽ സ്ഥാപിച്ചിട്ടുള്ള ക്രിസ്തുമസ്‌വൃക്ഷത്തിന്നു പത്തിരുപത്തഞ്ച് അടി ഉയരമുണ്ട്. ഇതു് ‘നോർവേ’ രാജ്യനിവാസികൾ സമ്മാനമായയച്ചുകൊടുത്തിട്ടുള്ളതാണ്. മഞ്ഞുനിറഞ്ഞ ശീതകാലത്തു സാമാന്യമായി എല്ലാ വൃക്ഷങ്ങളും ഇലകൾ കൊഴിഞ്ഞു കൊമ്പും ചില്ലകളും മാത്രമായി കാണപ്പെടുന്ന സന്ദർഭത്തിൽ ചെറിയ പച്ചിലകൾ നിറഞ്ഞു മനോഹരമായ ക്രിസ്തുമസ്സ്‌വൃക്ഷം വസന്തകാലത്തിന്റെ വരവിനെ ഓർമ്മിപ്പിക്കുന്ന ഒരു സന്ദേശവാഹകനെന്ന നിലയിൽ ജനങ്ങൾ ആരാധിക്കുന്നതിൽ അത്ഭുതമില്ല. യൂറോപ്പിലെ ശീതപ്രദേശങ്ങളിലാണു ക്രിസ്തുമസ്സ്‌വൃക്ഷം അലങ്കരിച്ചാരാധിക്കുന്ന സമ്പ്രദായം ആദ്യം തുടങ്ങിയതു്. ‘ലൂതർ’ ആണു് ഇതാ

രംഭിച്ചതെന്നു പറയപ്പെടുന്നു. ഇപ്പോൾ ഇംഗ്ലണ്ടിലും സർവ്വസാധാരണമായൊരു ചടങ്ങാണു ക്രിസ്തുമസ് വൃക്ഷം വിളക്കുകൾകൊണ്ടും മററും അലങ്കരിച്ച് അതിനു ചുററും നിന്നു 'കരോൾ'പാട്ടുകൾ പാടുന്നതു്.

ഡിസംബർ 24-ാംതീയതി രാത്രി പന്ത്രണ്ടുമണിക്ക് എല്ലാ പള്ളികളിലും പ്രത്യേകം കർബ്ബാനകൾ ഉണ്ടായിരിക്കും. 'വെസ്റ്റ്മിൻസ്റ്റർ,' 'സെൻറ് പാൾസ്' തുടങ്ങിയ മിക്ക പള്ളികളിലും നല്ല തിരക്കും കാണും.

ക്രിസ്തുമസ്ദിനവും അടുത്ത 'ബോക്സിങ്'ദിനവും ഒഴിവുദിവസങ്ങളാണു്. സ്വന്തം വീടുകളിൽ എല്ലാ അംഗങ്ങളും ഒന്നിച്ചു ചേർന്നാനന്ദിക്കേണ്ട സന്ദർഭമാണതു്. സദ്യയ്ക്കു ടർക്കിപ്പക്ഷി ഒഴിച്ചുകൂടാത്ത ഒന്നാണത്രെ. ക്രിസ്തുമസ്സിനു ചെലവാകുന്ന ടർക്കിപ്പക്ഷികളുടെ കണക്കെടുത്തിട്ടില്ലെന്നാണു തോന്നുന്നതു്. മദ്യം കുടിക്കുന്നതും ഒരു ചടങ്ങുപോലെയായിത്തീർന്നിട്ടുണ്ടു്.

ഈ രണ്ടു ദിവസവും പട്ടണത്തിലെ ആഘോഷങ്ങൾ എന്തെല്ലാമാണെന്നറിയുവാൻ പുറപ്പെട്ട ഞങ്ങൾക്കു നിർജ്ജീവമായൊരു നഗരം മാത്രമെ കാണുവാൻ സാധിച്ചുള്ളൂ. ഷാപ്പുകളെല്ലാം തന്നെ അടച്ചിരിക്കയാണു്. ദിനപത്രങ്ങൾ പോലും രണ്ടു ദിവസത്തേയ്ക്കുണ്ടായിരുന്നില്ല. ബസ്സുകളും തീവണ്ടികളുമെല്ലാം വളരെ ചുരുക്കമായിരുന്നു. തെരുവുകളിൽ അങ്ങിങ്ങ് ഓരോരുത്തരെ ഇടയ്ക്കു കാണാം, അത്രതന്നെ. സാധാരണമായി കാണപ്പെടുന്ന നഗരമൊന്നുമല്ല ഇതു്. നടന്നു ക്ഷീണിച്ചപ്പോൾ കാപ്പി കിട്ടുമോ എന്നായി ചിലരുടെ അന്വേഷണം. പ

ലഭിക്കിലും നടന്നു് ഒടുവിൽ 'പിക്കഡില്ലി'ക്കടുത്തുള്ള 'ലയൺസ് കോർണറി'ൽ അഭയം കിട്ടി; കുറെനേരം 'ക്യൂ'വിൽ നിന്നതിന്നുശേഷമേ കാപ്പി ലഭിച്ചുള്ളു.

ഇരുപത്താറാം തീയതി 'ബോക്സിങ്ങ്ദിനം' ഏതാണ്ടു നമ്മുടെ വിഷുപോലെയാണത്രെ. പാല്ക്കാരൻ, പോസ്റ്റ്ശിപായി, ദിനപ്പത്രം കൊണ്ടുവരുന്നവൻ തുടങ്ങി ഓരോരുത്തരായി വന്നുകൊണ്ടിരിക്കും. എല്ലാവർക്കും 'ക്രിസ്തുമസ് വിഷുക്കട്ടം' കൊടുക്കണം. 'അരക്രൗൺ' ആണു സാമാന്യമായി കൊടുക്കുന്നതു്. ഇതൊന്നും വാടകയ്ക്കു താമസിക്കുന്ന വിദേശീയർക്കു ബാധകമല്ലാത്തതിനാൽ ഞങ്ങൾക്കു പ്രത്യേകം ചെലവൊന്നും വേണ്ടിവന്നില്ല.

* * *

പുതുവത്സരപ്പിറവിയും വലിയ ഉത്സാഹത്തോടുകൂടിത്തന്നെയാണു് ആഘോഷിക്കപ്പെടുന്നതു്. ഡിസംബർ 31-ാംതീയതി രാത്രി പത്തരമണിയായപ്പോഴയ്ക്കും നഗരത്തിന്റെ നാനാഭാഗത്തുനിന്നും ജനങ്ങൾ ലണ്ടന്റെ കേന്ദ്രസ്ഥാനമായ 'പിക്കഡില്ലിസർക്കസ്സി'ൽ വന്നു നിറഞ്ഞു. തണുപ്പു് അല്പം കുറവായതുകൊണ്ടു് എല്ലാവർക്കും നല്ല ഉത്സാഹം കാണുമാറുണ്ടു്. ഇംഗ്ലീഷുകാർ മാത്രമല്ല, മററു യൂറോപ്യൻ രാജ്യക്കാരും ആഫ്രിക്കക്കാരും അമേരിക്കക്കാരും ഇന്ത്യക്കാരും മററുമെല്ലാം തിക്കിത്തിരക്കി നടക്കുകയാണു്. മദ്യലഹരികൊണ്ടു തലയ്ക്കു നല്ല വെളിവില്ലാത്തവരാണു പലരും. വെള്ളക്കാരെല്ലാം ഓരോ സ്നേഹിതന്മാരെയും കൂട്ടിക്കൊണ്ടാണു വന്നിട്ടുള്ളതു്. പല നീഗ്രോക്കാർക്കും വെള്ളസ്നേഹിതകളെ കിട്ടിയിട്ടുണ്ടു്. ഇവിടെ എന്തെല്ലാമാണു നടക്കുന്നതെന്നു കണ്ടറിയുവാൻ വന്നിട്ടു

ള്ളവരും ധാരാളമാണു്. മുഖംമൂടി ധരിച്ചവർ, പോലീസുകാരുടേതുപോലുള്ള കടലാസുതൊപ്പികൾ ധരിച്ചവർ, വിവിധവൎണ്ണങ്ങളിലുള്ള ബലൂണുകൾ ഹൈഡ്രജൻ നിറച്ചു കെട്ടി ആകാശത്തുകൂടി പറപ്പിച്ചുകൊണ്ടു നടക്കുന്നവർ, 'Kiss Me Babe' എന്നും മററും വലിയ അക്ഷരത്തിൽ എഴുതിപ്പിടിപ്പിച്ചിട്ടുള്ള കടലാസുതൊപ്പി ധരിച്ച യുവതികൾ—എല്ലാം ആണും പെണ്ണും ഭേദമില്ലാതെ തിക്കിത്തിരക്കി മറിച്ചുനടക്കയാണു്. 'Kiss Me' തൊപ്പികൾ ധരിച്ച പെൺകിടാങ്ങൾ രണ്ടും നാലുമായി കുടിച്ചു മതിമറന്നു പാട്ടുപാടി ബഹളം കൂട്ടിക്കൊണ്ടു് അങ്ങുമിങ്ങും തിക്കിത്തിരക്കി നടക്കുന്നതും മററും ഞങ്ങൾക്കു കാണുവാൻ കഴിഞ്ഞു. ഒരിടത്തു പത്തിരുപതു സ്ത്രീപുരുഷന്മാർ ഇടകലൎന്നു വട്ടത്തിൽനിന്നു കൈകോൎത്തു പാട്ടുപാടി തുള്ളിക്കളിക്കുന്നു; പാട്ടവസാനിച്ചതോടെ പുരുഷന്മാർ ഓരോ സ്ത്രീകളെയും മാറിമാറി ചുംബിച്ചു നവവത്സരാശംസകൾ നല്കുന്നു. വിലോചനോത്സവജനകമായ ഈ മഹോത്സവം കണ്ടുകണ്ടു ഞങ്ങൾ ആനന്ദംകൊണ്ടു മതിമറന്നു അങ്ങനെ നില്ക്കതന്നെ ചെയ്തുപോയി. ഒരുത്തൻ പെട്ടെന്നു വന്നു ഞങ്ങളുടെ മുമ്പിൽനിന്നിരുന്ന ഒരു കിഴവിയെ പിടിച്ചു് അവളുടെതടസ്സം വകവെയ്ക്കാതെ ചുംബിക്കുന്നതും ഞങ്ങൾ കണ്ടു. നവവത്സരത്തെ സ്വാഗതം ചെയ്യുവാൻ തയ്യാറായി നില്ക്കുന്നവരാണെല്ലാം. സമാധാനസ്ഥാപകരായ ലണ്ടൻ പോലീസുകാർ അവിടവിടെ ധാരാളം നില്ക്കുന്നുണ്ടു്; ആ സൎവ്വസാക്ഷികൾ നിൎവ്വികാരമായി എല്ലാം നോക്കിക്കൊണ്ടു നില്ക്കുന്നതേയുള്ളു. മററുള്ളവൎക്കുപദ്രവം തട്ടുതകൎക്കവിധം ബഹളം കൂടിവരുന്ന അപൂൎവ്വം ചില സന്ദൎഭങ്ങളിൽ മാത്രമേ അവർ ഇടപെടുന്നുള്ളു.

മാളികമുകളിലെ ജനലയ്ക്കൽ നില്ക്കുന്ന യുവതികൾ യാതൊരു ലോഭവും കൂടാതെ 'flying kiss'കൾ താഴത്തേക്കെറിഞ്ഞു കൊടുക്കുന്നതും കാണുമാറുണ്ട്.

പന്ത്രണ്ടുമണിയായപ്പോഴേയ്ക്കും നവവത്സരസ്വാഗതം കഴിഞ്ഞു; ജനങ്ങൾ കുറേശ്ശെയായി മടങ്ങുവാൻ തുടങ്ങി. തീവണ്ടിയുടെ സമയം തെററി. ബസ്സുകളും വളരെ കുറവാണ്; ക്യൂവിന്നു വലിയ നീളവും. ടാക്സികൾ തന്നെ കിട്ടുവാൻ പ്രയാസം. ഞങ്ങൾ നടക്കുവാൻ തീർച്ചപ്പെടുത്തി. വഴിയിലെല്ലാം നല്ല തിരക്കുണ്ടായിരുന്നു. രണ്ടുമൂന്നു നാഴിക നടന്നപ്പോഴേയ്ക്കും ഞങ്ങൾ ഒരൊഴിഞ്ഞ ടാക്സി കണ്ടെത്തി, അതിൽ കയറി രണ്ടുമണിയോടുകൂടി 'ഹാംസ്റ്റഡ്ഹീത്തി'ലുള്ള ഞങ്ങളുടെ വീട്ടിലെത്തിച്ചേർന്നു. 1954 ജനുവരി ഒന്നാംതീയതി ഉണർന്നെഴുന്നേററതു കാലത്തു പതിനൊന്നുമണിക്കാണ്.

## 7

ഇതാ 'ടേററ് ഗാലറി'യിൽ മെക്സിക്കൻ കലാപ്രദർശനം ആരംഭിച്ചിരിക്കുന്നു. 'സ്റ്റോക്ഹോമി'ലും 'പാരീസി'ലും മററും അനേകം കലാപ്രണയികളെ ആകർഷിച്ചതിന്നുശേഷം ഇപ്പോൾ ലണ്ടനിലും മെക്സിക്കോ ഗവൺമെണ്ടിന്റെ നേതൃത്വത്തിൽ തുടങ്ങിയിട്ടുള്ള ആ പ്രദർശനം ധാരാളമായി ജനങ്ങളെ ആകർഷിച്ചുവരുന്നു. പുരാതന കലാശില്പങ്ങൾ മാത്രമല്ല, ആലേഖ്യാദികളും പ്രദർശനത്തിലുണ്ട്.

പാശ്ചാത്യർ അമേരിക്ക കണ്ടുപിടിച്ചകാലത്തുതന്നെ മെക്സിക്കോവിൽ രണ്ടായിരത്തിലധികം കൊല്ലം

പഴക്കമുള്ള പരിഷ്കൃതസമുദായം നിലവിലുണ്ടായിരുന്നു. പാശ്ചാത്യപരിഷ്കാരത്തിന്റെ അളവുകോൽവെച്ചു നോക്കി തനിക്കാടന്മാരെന്നു പറഞ്ഞു തള്ളിക്കളയുവാൻ പ്രയാസമാകത്തവിധത്തിൽ അത്രത്തോളം കലാപരമായ വളർച്ചയിലെത്തിക്കഴിഞ്ഞിരുന്നു അന്നാട്ടുകാർ. അന്നത്തെ നാടൻകലകളെയെല്ലാം നശിപ്പിച്ചു പകരം സ്പാനിഷ് കലകൾ നട്ടുവളർത്തുവാൻ ഒരു ശ്രമം കൊളമ്പസ്സിന്റെ കാലത്തിനുശേഷം നടക്കുകയുണ്ടായെങ്കിലും പിന്നീട് അവിടത്തെ കലകൾ പുരാതനപരിഷ്കാരത്തിന്റെ പ്രചോദനംതട്ടി ഒരു പ്രത്യേകമാറ്റത്തിന്കൂടിയാണു വളർന്നുവന്നതു്. ഇന്നത്തെ മെക്സിക്കൻകലകളിൽ പുരാതനകാലത്തെ കലകളുടെ പ്രതിഫലനമാണു് പ്രകടമായി തെളിഞ്ഞുകാണുന്നതു്.

സൗന്ദര്യത്തെക്കാൾ കൂടുതൽ ശക്തിയും ചൈതന്യവുമാണു് മെക്സിക്കൻകലകളിൽ വ്യക്തമായി കാണുക. ഉഗ്രമൂർത്തികളായ ദേവന്മാരുടെയും ദേവിമാരുടെയും വിഗ്രഹങ്ങൾ ഭയങ്കരങ്ങളായിത്തന്നെ പ്രദർശനശാലയിൽ പ്രത്യക്ഷപ്പെടുന്നു. തന്മയത്വത്തോടും 'ജീവ'നോടുംകൂടി ചിത്രീകരിക്കുവാൻ ആ പുരാതനകലാകാരന്മാർ സാധിച്ചിട്ടുള്ളതുകൊണ്ടു് ഏറെക്കൂടി ആ വിഗ്രഹങ്ങൾ നമ്മെ ആകർഷിച്ചിട്ടുണ്ടു്. പാമ്പുകളെക്കൊണ്ടു മെടഞ്ഞുതീർത്തിട്ടുള്ള ഉടുപ്പണിഞ്ഞു്, തലയോടുകളും കൈപ്പടങ്ങളും ദേഹത്തിൽ ധരിച്ചു്, ഏട്ടടി ഉയരത്തിൽനില്ക്കുന്ന മരണദേവൻ 'കോട്ലിക്'ന്റെ മുഖം രണ്ടു സർപ്പങ്ങളാണു്! ആ ദേവന്റെ മറെറാരവതാരത്തിൽ തലയോടുകൾകൊണ്ടുള്ളൊരു കിരീടമാണു് അണിഞ്ഞുകാണുന്നതു്. മലന്ന

കിടക്കുന്ന വർഷദേവൻ 'ചാവ്മൂൾ'ന്റെ വയററത്തുള്ള കുഴി ഒരുകാലത്തു ബലികഴിക്കപ്പെട്ട മനുഷ്യരുടെ രക്തം വീണതായിരിക്കാം; ഇന്നതിൽ കാഴ്ചക്കാർ ചില്ലറനാണ്യങ്ങൾ വഴിപാടായി ഇടുന്നു! കാമദേവൻ 'ക്സോച്ചിപ്പിള്ളി'പോലും ഒരു ഭയങ്കരമൂർത്തിയായിട്ടാണു് കാണപ്പെടുന്നതു്. അത്തരം പുരാതനവിഗ്രഹങ്ങൾ കാണുമ്പോഴും പഴക്കമുള്ള ദേവാലയത്തിൽ പ്രവേശിക്കുമ്പോഴുണ്ടാകുന്ന ഒരനുഭവം ഉണ്ടാകാതിരിക്കയില്ല.

മെക്സിക്കോവിൽ വില്പനയ്ക്കുവെച്ചിരിക്കുന്ന ചില പലഹാരങ്ങൾ തലയോട്ടികളുടെ ആകൃതിയിലുള്ളവയാണു്. മരണം അന്നാട്ടുകാർക്കൊരിക്കലും ഭയങ്കരമായിരുന്നില്ല എന്നുവേണം വിചാരിക്കുവാൻ. യുദ്ധത്തിൽ ശത്രുക്കളെ തടവുകാരാക്കിപ്പിടിച്ചു് അവരുടെ ഹൃദയം ദേവനു ബലിയർപ്പിക്കുന്നതു് വലിയൊരു പുണ്യകർമ്മമായാണവർ കരുതിയിരുന്നതു്. ഹൃദയത്തിൽ കുത്തിയിറക്കുവാൻ അവർ ഉപയോഗിച്ചിരുന്ന കഠാരിയുടെ പിടി ഒരു പക്ഷിയുടെ ആകൃതിയിലാണു്; അതിശക്തിയും മൂർച്ചയുമുള്ള മുന ഒരുതരം കല്ലുകൊണ്ടുള്ളതുമാണു്.

ഇത്തരം ഭയങ്കരങ്ങളായ വിഗ്രഹാദികൾ 'ആസ്റ്റെക്'വർഗ്ഗക്കാരുടെ കാലത്തേതാണു്. അതിനു മുമ്പുള്ള 'ടോൾട്ടെക്ക്'പരിഷ്കാരകാലത്തും 'മയ'പരിഷ്കാരകാലത്തും മററുമുള്ള കലാകാരന്മാർ മതപരമായ വിഷയങ്ങളല്ലാതെ സാമുദായികജീവിതത്തിൽനിന്നുതന്നെ കലയ്ക്കു വിഷയം കണ്ടെത്തിയിരുന്നു. പലതരത്തിലുള്ള പാത്രങ്ങൾ, മൃഗങ്ങളുടേയും മററും പ്രതിരൂപങ്ങൾ, മനുഷ്യരു

ടെ പലതരത്തിലുള്ള പ്രതിമകൾ എന്നിവയെല്ലാം അവിടെ സ്ഥാനമുണ്ട്. ചെറുപാത്രങ്ങൾ നിർമ്മിക്കുന്നതിൽ അവർ കാണിക്കുന്ന കലാബോധം അത്ഭുതാവഹമാണ്. പലതരത്തിൽ മനുഷ്യാകൃതിയിലുള്ള കപ്പുകൾ ധാരാളമുണ്ട്; ചിലതിൽ 'പിടി'യുടെ സ്ഥാനം ചെവിയായിരിക്കും, ചിലതിൽ കൈകളായിരിക്കും. വായ പൊളിച്ചുകൊണ്ടുള്ള മത്സ്യത്തിന്റെ ആകൃതിയിൽ, ചില പക്ഷികളുടെ രൂപത്തിൽ, ആമയുടെ രൂപത്തിൽ, തലയോടിന്റെ ആകൃതിയിൽ—ഇങ്ങനെ പലപല രൂപത്തിലാണ് പാത്രങ്ങൾ. കൃത്രിമമുഖങ്ങളും അനേകതരത്തിലുണ്ട്. തനിസ്വർണ്ണംകൊണ്ടുള്ള ആഭരണങ്ങളാണ് ഒരു ഭാഗത്തു നിറയെ. അവിടെയും പലതരത്തിലുള്ള രൂപങ്ങളും 'തലയോട്'കളുമെല്ലാം കാണാം.

പല ചരിത്രകഥകളും ജ്യോതിശ്ശാസ്ത്രപരമായ പല വിശ്വാസങ്ങളും ചിത്രരൂപേണ പ്രദർശിപ്പിച്ചിട്ടുള്ളതായിക്കാണാനുണ്ട്. അതൊരുതരം ഭാഷയാണെന്നുതന്നെ പറയാം. അധികവും സിംബോളിക് ചിത്രങ്ങളാണ്. ഗൈഡിന്റെ സഹായമില്ലെങ്കിൽ അതിന്റെ അർത്ഥമൊന്നും വ്യക്തമാവുകയില്ല. ഓരോ കഥയും പത്തുനൂറു ചിത്രങ്ങൾകൊണ്ടാണ് മുഴമിക്കുക.

സ്പെയിൻകാർ മെക്സിക്കോവിലെത്തിയതിനുശേഷം കുറച്ചുകാലത്തേയ്ക്കുണ്ടായിട്ടുള്ള കലകളെല്ലാം പാശ്ചാത്യരീതിയിലാണ്; അവയുടെ വിഷയം മുഴുവനും ക്രിസ്തുമതത്തെ സംബന്ധിച്ചതുമാണ്.

ആധുനികകാലത്തെ കലാകാരന്മാരുടെ ചിത്രങ്ങ

ളാണു് രണ്ടുനാലുററാണ്ടു് നിറയെ. പാശ്ചാത്യരുടെ പല മാതൃകകളും അവർ സ്വീകരിച്ചിട്ടുണ്ടെങ്കിലും മെക്സിക്കൻ ചിത്രങ്ങളിൽ ഒരു പ്രത്യേകത കാണാം. കമരേന, റിവേറ, ടമേയോ തുടങ്ങിയ കലാകാരന്മാരുടെ പല ചിത്രങ്ങളും പ്രത്യേകം എടുത്തുപറയേണ്ടതുണ്ടു്. ശൃംഗാരരസത്തിന്നു് ഒരിടത്തും പ്രാധാന്യം കാണമാനില്ല. എല്ലാററിനും സവിശേഷമായ ഏതോ ചില ഉദ്ദേശ്യമുണ്ടെന്നു തോന്നും.

ഏതായാലും പുരാതനസംസ്കാരവും ഇതരസംസ്കാരങ്ങളുടെ കൂട്ടുകെട്ടുകൊണ്ടു് അധഃപതിക്കയല്ല, കൂടുതൽ പരിഷ്കൃതമാവുകയാണു ചെയ്യുന്നതെന്നു് ഈ മെക്സിക്കൻപ്രദർശനം വെളിപ്പെടുത്തുന്നുണ്ടു്.

# 8

ജീവിതാശ മനുഷ്യസഹജമാണു്. മനുഷ്യജാതി ജീവിതകാലം നീട്ടിക്കിട്ടുവാൻ ശ്രമംതുടങ്ങിയതു് എന്നു മുതല്ക്കാണെന്നറിഞ്ഞുകൂടാ. ശരീരസംരക്ഷണത്തിന്നുവേണ്ടി കണ്ടുപിടിക്കപ്പെട്ട നിയമങ്ങളും ശാസ്ത്രങ്ങളും ആ ജീവിതാശയുടെ ഫലങ്ങളാണെന്നുള്ളതിൽ പക്ഷാന്തരമില്ല. അതിനാൽ ആരോഗ്യവകുപ്പിന്നു് മററുവകുപ്പിനെക്കാളും പ്രാധാന്യമേറും എന്നു ബ്രിട്ടീഷുകാർ കാലേ മനസ്സിലാക്കി. അതിനെ പ്രായോഗികമായി പൂർണ്ണതയിലെത്തിക്കുവാൻ ലേബർപാർട്ടിയുടെ ഭരണകാലത്തു് ബിവാൻെറ നേതൃത്വത്തിൽ ഏർപ്പെടുത്തിയിട്ടുള്ളതാണു് 'നാഷനൽ ഹെൽത്തു്സർവ്വീസ്.' അതിനെപ്പററി കുറെയൊന്നു പറഞ്ഞല്ലാതെ വിശ്രമിക്കുവാൻ തുവലി

ന്നു സമ്മതമില്ല. നാഷനൽ ഹെൽത്ത് സർവ്വീസ് ആംഗല ജനതയ്ക്കും ബ്രിട്ടനിലെത്തുന്ന വൈദേശികർക്കും ചെയ്തു പോരുന്ന അനുഗ്രഹത്തിന്റെ മഹത്വം അസാധാരണമാണു്.

ഈ സർവ്വീസിൽപെട്ട ഡാക്ടർമാർ രാജ്യത്തെല്ലാ ഭാഗത്തുമുണ്ടായിരിക്കും. ബ്രിട്ടനിലെത്തിച്ചേരുന്ന ഉടൻതന്നെ താമസസ്ഥലത്തിനടുത്തുള്ള ഒരു ഡാക്ടരെ സമീപിച്ചു് പേർ റജിസ്റ്റർചെയ്താൽ മതി; അദ്ദേഹം നമ്മുടെ സ്വന്തം ഡാക്ടരായിത്തീരുന്നു. ശമ്പളം കൊടുക്കേണ്ട ചുമതല ഗവർമ്മെന്റു നിർവ്വഹിച്ചുകൊള്ളും. ഡാക്ടരുടെ റജിസ്റ്ററിലുള്ള ജനങ്ങളുടെ സംഖ്യയനുസരിച്ചാണു് ശമ്പളം. ഒരു ക്ലിപ്തസംഖ്യയിൽക്കൂടുതൽ ജനങ്ങളെ ഒരു ഡാക്ടർക്കു സ്വീകരിക്കുവാൻ പാടില്ലെന്നു നിയമവുമുണ്ടു്.

ദിവസേന കാലത്തും വൈകുന്നേരവും ഒന്നുരണ്ടു മണിക്കൂർ രോഗികളെക്കാണുവാൻ ഡാക്ടർമാർ നീക്കിവെച്ചിരിക്കും. ഇഷ്ടംപോലെ ചെല്ലാം. എത്ര സാരമില്ലാത്ത സുഖക്കേടാണെങ്കിലും ഉടനെ മരുന്നെഴുതിത്തരികയായി. ജനങ്ങളിൽനിന്നാവലാതികൾ ഉണ്ടായാൽ ഡാക്ടർക്കു വലിയ കുഴപ്പമാണു്; അതിനാൽ രോഗികളെ സമാധാനിപ്പിക്കുന്ന കാര്യത്തിൽ നല്ല ശുഷ്കാന്തിയുണ്ടായിരിക്കും. കുറച്ചധികം സുഖക്കേടുണ്ടെങ്കിൽ ഫോണിൽ വിളിച്ചുപറഞ്ഞാൽ ഡാക്ടർ നമ്മുടെവീട്ടിലേയ്ക്കുതന്നെ വരും. നല്ലവണ്ണം പരിശോധിച്ചുനോക്കേണ്ട വല്ല രോഗവുമാണെന്നു തോന്നിയാൽ 'സ്പെഷലിസ്റ്റു'കളുടെ പരിശോധനയ്ക്കു് ആസ്പത്രിയിലേയ്ക്കു് എഴുത്തുംതന്നയയ്ക്കുകയായി.

നമുക്കു ഡാക്ടരെ പിടിച്ചില്ലെങ്കിൽ മറെറാരു ഡാക്ടരുടെ അടുത്തുപോയി റജിസ്റ്റർചെയ്യുവാനും വിരോധമില്ല. താമസസ്ഥലം മാറേറണ്ടിവരുമ്പോഴും ഡാക്ടരെയും മാറുകയാണു പതിവ്; ഡാക്ടർ അടുത്തുണ്ടാകുന്നതാണല്ലോ നല്ലതു്. പുതിയ ഡാക്ടരുടെ അടുത്തുചെന്നു് റജിസ്റ്റർ ചെയ്യുമ്പോഴും പഴയ ഡാക്ടരുടെ പേരും മേൽവിലാസവും അറിയിക്കണം; രണ്ടാഴ്ചക്കുള്ളിൽ ഹെൽത്തു ഡിപ്പാർട്ടുമെൻറിൽനിന്നു് പുതിയ 'നാഷനൽ ഹെൽത്ത് സർവ്വീസ് കാർഡ്' നമുക്കു കിട്ടുകയും ചെയ്യും.

ഈ സർവ്വീസിൽ റജിസ്റ്റർചെയ്തിട്ടുള്ള അനേകം മരുന്നുഷാപ്പുകളിൽ ഏതെങ്കിലും ഡാക്ടരുടെ 'പ്രസ്ക്രിപ്ഷൻ' കൊണ്ടുചെന്നാൽ മരുന്നുകൾ വെറുതെ കൊടുക്കണമെന്നായിരുന്നു തുടക്കത്തിൽ നിയമം. ജനങ്ങൾ ആവശ്യമില്ലാതെ വിലപിടിച്ച മരുന്നുകൾ വാങ്ങി ദുരുപയോഗപ്പെടുത്താതിരിക്കുവാൻവേണ്ടി പിന്നീട് ചർച്ചിൽഗവമ്മെൻറ് ഓരോ 'പ്രസ്ക്രിപ്ഷ'നും ഓരോ ഷില്ലിങ്ങ്വീതം വാങ്ങുവാൻ തീരുമാനിച്ചു. ഒരു ഷില്ലിങ്ങ്കൊടുത്ത് ഏതു വിലപിടിച്ച മരുന്നുകളും ഷാപ്പിൽനിന്നു കിട്ടും; ഒരു ഷില്ലിങ്ങ് കഴിച്ചു ബാക്കിയുള്ള വില ഷാപ്പുകാർക്ക് ഗവമ്മെൻറു നേരിട്ടു കൊടുത്തുകൊള്ളും.

ഈ 'സർവ്വീസ്' തുടങ്ങിയ കാലത്തു് ആവശ്യക്കാർക്കെല്ലാം പുതിയ കണ്ണടയും കൃത്രിമപ്പല്ലുകളും സൗജന്യമായിരുന്നു. അന്യരാജ്യങ്ങളിൽനിന്നു വരുന്ന സന്ദർശകർ ഈ സൗകര്യം ദുരുപയോഗപ്പെടുത്തിയതുകൊണ്ടോ മറേറാ, ഇന്നു ചെലവിൽ ഒരു പങ്ക് ആവശ്യക്കാർ തന്നെ കൊടുക്കണമെന്നാണു നിയമം. കണ്ണു പരിശോധിക്കുന്നതിനു പ്രത്യേകം ചെലവൊന്നുമില്ല; കണ്ണടയുടെ വില

യിൽ ഒരു പവൻ മാത്രമേ കൊടുക്കേണ്ടതുമുള്ളു. ഒരു വൈദ്യന്റെ അടുക്കൽ റജിസ്റ്റർ ചെയ്യുന്നതിനും ഒരു പവനാണു ഫീസ്സ്.

നാഷനൽ ഹെൽത്ത് സർവ്വീസിന്റെ ചെലവിന്നു വേണ്ടിവരുന്ന നാല്പതുകോടിപ്പവൻ പ്രത്യേകം നികുതി പിരിച്ചുണ്ടാക്കുന്നതാണ്. ഇത്തരത്തിലുള്ളൊരു സർവ്വീസ്സ് നമ്മുടെ നാട്ടിൽ ഉണ്ടാകുമോ ആവോ?

## 9

1953 ജൂൺ 2-ാം തീയതിയാണു ബ്രിട്ടനിലെ എലിസബെത്ത് മഹാരാജ്ഞിയുടെ കിരീടധാരണമഹോത്സവം ആഘോഷിക്കപ്പെട്ടതു്. പഴമയിലും പാരമ്പര്യത്തിലും അമിതമായ അഭിമാനംകൊള്ളുന്ന ആംഗലേയർ രാജ്ഞിയോടും രാജകുടുംബാംഗങ്ങളോടും വലിയ ഭക്തിയും ബഹുമാനവും പ്രദർശിപ്പിച്ചു വരുന്നവരാണ്. അവർക്ക് 1953-ലെ പ്രധാന സംഭവം രാജ്ഞിയുടെ കിരീടധാരണമഹോത്സവംതന്നെയാണ്. എന്തൊരാവേശവും ഉത്സാഹവുമായിരുന്നുവെന്നോ ജനങ്ങൾക്ക്! മഹാരാജ്ഞിയുടെ കിരീടധാരണമഹോത്സവാവസരത്തിൽ ലണ്ടനിൽ ജീവിക്കുവാൻ സാധിച്ച മഹാഭാഗ്യത്തിന്ന് എന്നെ അനുമോദിക്കാത്ത ഇംഗ്ലീഷുകാർ വിരളമായിരുന്നു. ഇന്ത്യ ഒരു സ്വതന്ത്രറിപ്പബ്ലിക്കായിക്കഴിഞ്ഞതിനാൽ എലിസബെത്ത് രാജ്ഞി ഇന്നു നമ്മുടെ ചക്രവർത്തിനിയല്ല; എങ്കിലും ബ്രിട്ടീഷ്കോമൺവെൽത്തിൽ നാം ഇന്നും അംഗമാണല്ലോ. ബ്രിട്ടീഷുകാരുടെ ആഹ്ലാദത്തിൽ നമുക്കും പങ്കുകൊള്ളാം.

ലണ്ടനിൽ ഞാൻ ചെന്നപ്പോൾ മുതൽ കേട്ടുതുടങ്ങി 'കോറണേഷനെ'പ്പററിയുള്ള പ്രസ്താവനങ്ങൾ. ജനങ്ങളുടെ ആവേശം വർദ്ധിപ്പിക്കുവാൻ പത്രങ്ങളും മത്സരിച്ചു പ്രവർത്തിച്ചുകൊണ്ടിരുന്നു. ഒരവസരത്തിൽ പ്രൊഫസറോടു ഞാൻ പറഞ്ഞു: "കോറണേഷൻ ഞങ്ങളുടെ നാട്ടിലുമുണ്ട്; എന്റെ കുടുംബത്തിലെ കാരണവർതന്നെ 'അരിയിട്ടുവാഴ്ച' കഴിഞ്ഞ 'കുക്കോട്ടു കാരണവപ്പാട്" എന്ന സ്ഥാനം ലഭിക്കയുള്ളു. ബ്രിട്ടീഷ് രാജ്ഞിയുടെ കിരീടധാരണോത്സവത്തോളം അത്ര വലിയ ആഘോഷമൊന്നുമുണ്ടാകയില്ല; ചടങ്ങുകൾക്കും കുറെ വ്യത്യാസങ്ങൾ കണ്ടേയ്ക്കും. കാര്യമെല്ലാം ഏതാണ്ടൊന്നുതന്നെ." "കുറച്ചു ഭേദമെണ്ണത്തിൽ വർണ്ണത്തിലുമത്രമാത്രം."

രണ്ടുമൂന്നു മാസം കഴിഞ്ഞപ്പോഴേയ്ക്കും ജനങ്ങളുടെ ആവേശം എന്നെ കുറേശ്ശെ ബാധിക്കുവാൻ തുടങ്ങി. ന്യൂസ് തീയേറററുകളിലെ വാർത്താപംക്തികളിൽ സദാ കാണപ്പെട്ടിരുന്ന എലിസബത്ത് രാജ്ഞിയുടെ പ്രസന്നമായ മുഖവും തറവാടിത്തം തികഞ്ഞ പെരുമാററവും എന്നെ ക്രമേണ അവരുടെ വിനീതാരാധകന്മാരിലൊരാളാക്കിത്തീർത്തു. അവർ റോഡിൽക്കൂടി പോകുന്നതു കാണുവാൻ രാജഭക്തരായ ആംഗലേയരോടൊപ്പം ഞാൻ ഒരു രണ്ടുതവണ വഴിയരികിൽ തിരക്കി നില്ക്കുകയുണ്ടായി. കോറണേഷൻ കാണണമെന്നു ഞാൻ തീർച്ചപ്പെടുത്തി.

ബക്കിങ്ങാംപാലസ്സിൽനിന്നു പുറപ്പെട്ടു രാജ്യാഭിഷേകത്തിന് 'വെസ്റ്റ്മിൻസ്റ്റർ ആബി'യിലേയ്ക്കു പോകുവാനുള്ള വഴിയും 'കോറണേഷൻ' കഴിഞ്ഞു പ്രധാനപ്പെ

ട്ട തെരുവീഥികളിൽക്കൂടിയെല്ലാം ചുററി വീണ്ടും പാലസ്സിലേയ്ക്കു തിരിച്ചു വരുവാനുള്ള വഴിയും മുൻകൂട്ടിത്തന്നെ അലങ്കരിച്ചുതുടങ്ങി. പുകകൊണ്ടു കരിപിടിച്ചിരുന്ന കെട്ടിടങ്ങളെല്ലാം കഴുകി വെളുപ്പിച്ചു. പാലസ്സിൻെറ മുൻവശത്തുള്ള 'മാൾ' തെരുവിൻെറ ഇരുവശത്തും കാഴ്ചക്കാർക്കിരുന്നു കാണുവാൻ ഗ്യാലറികൾ കെട്ടിയുറപ്പിച്ചു കഴിഞ്ഞു. മററു റോഡുകളിലും ഒഴിഞ്ഞ സ്ഥലമുള്ള ദിക്കിലെല്ലാം ഗ്യാലറികളുണ്ട്. ഇവിടെയെല്ലാം സീററൊന്നിന് അഞ്ചും പത്തും പവനാണത്രെ കോറണേഷൻ ദിവസത്തേയ്ക്കു വാടക. വെസ്റ്റ്മിൻസ്റ്റർ ആബിയുയുടെ പുറം കെട്ടിയിട്ടുള്ള ഗ്യാലറികൾ ഓരോ രാജ്യക്കാർക്ക് പ്രത്യേകം തിരിച്ചുവെച്ചിട്ടുണ്ട്. കോമൺവെൽത്തിലെ എല്ലാ രാജ്യക്കാർക്കും ഇതിൽ സ്ഥാനമുണ്ട്. പ്രൊസഷൻ പോകുന്ന വഴിയിലുള്ള വീടുകൾക്കും വലിയ വാടകതന്നെ. ഞാൻ അഞ്ചുപത്തുപവൻ കൊടുത്തു സീററു വാങ്ങുവാൻ ഇഷ്ടപ്പെട്ടില്ല. സാമാന്യജനങ്ങളോടൊപ്പം തിരക്കിൽ നിന്നുകൊണ്ടുതന്നെ ഘോഷയാത്ര കാണുവാനാണു ഞാൻ തീർച്ചപ്പെടുത്തിയതു്.

വഴിയെല്ലാം തോരണങ്ങൾ കൊണ്ടലങ്കരിച്ചിട്ടുണ്ട്. 'മാൾ' ആർച്ചുകൾകൊണ്ടും തോരണാദികൾകൊണ്ടും പ്രത്യേകം തിളങ്ങുന്നു. ഓക്സ്ഫോർഡ് സ്ട്രീററിലെ 'Selfridges'നു മുമ്പിലുള്ള അലങ്കാരങ്ങൾ കോറണേഷന് ഒരുമാസം മുമ്പുമുതൽക്കുതന്നെ ജനങ്ങളെ ആകർഷിച്ചുതുടങ്ങി. യൂറോപ്പിൽനിന്നും അമേരിക്കയിൽനിന്നും മററും വന്നുചേർന്നിട്ടുള്ള കാണികളുടെ സംഖ്യയ്ക്കററമില്ല.

മധുസൂദനൻപിള്ള തിരക്കിലേയ്ക്കില്ലെന്നും ടെലവിഷനു മുമ്പിലിരുന്നു കാണുവാനാണു തീർച്ചപ്പെടുത്തിയിട്ടുള്ളതെന്നും മുൻകൂട്ടിത്തന്നെ പറഞ്ഞുകഴിഞ്ഞു. രണ്ടുദിവസം മുമ്പുതന്നെ കാംബ്രിഡ്ജിൽനിന്നു വന്നുചേർന്നിട്ടുള്ള ഉണ്ണിത്താനാണ് എനിക്കു കൂട്ട്. ജൂൺ ഒന്നാംതീയതി വൈകുന്നേരം ഞങ്ങളെല്ലാവരും 'പ്രൊസഷൻവഴി'യിൽക്കൂടി അങ്ങുമിങ്ങും നടന്ന് ആകപ്പാടെയുള്ള തിക്കും തിരക്കും അനുഭവിച്ചറിഞ്ഞു.

ജൂൺ രണ്ടാംതീയതി കാലത്തു നാലു മണിക്കു ഞങ്ങൾ എഴുന്നേററു. റൊട്ടിക്കഷണങ്ങളും ആപ്പിൾപഴങ്ങളും രണ്ടുമൂന്നു കുപ്പി നാരങ്ങാവെള്ളവും സഞ്ചിയിൽ കരുതിവെച്ച് പ്രാതലിനുശേഷം ഉണ്ണിത്താനും ഞാനുംകൂടി കോറണേഷൻപ്രൊസഷൻ കാണുവാൻ പുറപ്പെട്ടു. അഞ്ചുമണിക്കു പുറപ്പെടുന്ന ആദ്യത്തെ അണ്ടർഗ്രൗണ്ടു തീവണ്ടിയിൽത്തന്നെ സ്ഥലം കിട്ടി. 'വിക്ടോറിയാ'സ്റ്റേഷനിൽ ഇറങ്ങി അരനാഴികയോളം നടന്ന് മാൾതെരുവിലെ തിരക്കിന്നിടയിൽ ഞങ്ങളും നുഴഞ്ഞുകയറി. മുൻപിൽ നില്ക്കുന്നവരുടെ തടസ്ഥം കൂടാതിരിക്കുവാൻ 'പെരിസ്കോപ്പ്'കൾ വാങ്ങി അതിൽക്കൂടി നോക്കുന്നവരും തിരക്കിൽ ധാരാളമായിരുന്നു.

ഏതാണ്ടൊമ്പതു മണിവരെ കാത്തുനില്ക്കേണ്ടിവന്നു പ്രൊസഷൻ വരുവാൻ. ഇതിനിടയ്ക്കു രണ്ടു നാലു തവണ കുറേശ്ശെ മഴ ചാറുകയും ഉണ്ടായി. കുടയെടുത്തവർ കുറവായിരുന്നു. എൻെറ കുട നാലഞ്ചുപേർക്കാശ്രയം നല്കി. പ്രൊസഷൻ തന്നെ അരമുക്കാൽ മണിക്കൂറോളം നീണ്ടുനിന്നു. ഇനി വെസ്റ്റ്മിൻസ്റ്റർ ആബിയിൽച്ചെന്നു

ചടങ്ങുകളെല്ലാം കഴിഞ്ഞു തിരിച്ചുവരുന്നതു വൈകുന്നേരം അഞ്ചുമണിയോടുകൂടിയാണ്. അതുവരെ കാത്തു നില്ക്കുവാൻ വിഷമം. ഞങ്ങൾ പുറത്തേയ്ക്കു പോന്നു. സെന്റ് ജേംസ് പാർക്കിൽ ഒരു ഭാഗത്തിരുന്നു സഞ്ചിയിൽക്കരുതിയിരുന്ന ഭക്ഷണം കഴിച്ചു.

തിരക്കിൽക്കൂടി ഞങ്ങൾ വീണ്ടും നടന്ന് 'ടോട്ടൻഹാം കോർട്ടുറോഡി'ന്നടുത്തെത്തിയപ്പോൾ ഒരു റേഡിയോ ഷോപ്പിന്റെ മുമ്പിൽ ടെലവിഷൻ വെച്ചിരിക്കുന്നതു കണ്ടു. അതിൽ നോക്കി രാജ്യാഭിഷേകത്തിന്റെ ചടങ്ങുകളും രാജ്ഞിയും പരിവാരങ്ങളും തിരിച്ചുപോരുന്ന രംഗങ്ങളും കുറെനേരം കണ്ടു.

അങ്ങനെ ബ്രിട്ടീഷുമഹാരാജ്ഞിയെ അവരുടെ കിരീടധാരണമഹോത്സവദിവസം നേരിട്ടു കാൺവാൻ സാധിച്ചു എന്നെനിക്കഭിമാനിക്കാറായി!

## 10

രാജ്ഞിയും പ്രഭുസഭയും ജനസഭയും ചേർന്നതാണ് ഇന്നത്തെ ബ്രിട്ടീഷ് പാർലിമെണ്ട്. പ്രതാപാധാടിക്കും മോടിക്കും മാത്രമാണു രാജ്ഞി. രാജ്യഭരണത്തിന്റെ അധികാരം മുഴുവൻ ജനസഭയ്ക്കാണ്. പ്രഭുസഭയ്ക്കു വലിയ അധികാരമൊന്നുമില്ല; എങ്കിലും തീരെ ഉപയോഗശൂന്യമെന്നു പറഞ്ഞുകൂടാ.

കൊല്ലംതോറും പാർലിമെണ്ട് ഉൽഘാടനം ചെയ്യുന്നതു രാജ്ഞിയാണ്. ഭാവിയിലെ നയപരിപാടികളെപ്പറ്റിയുള്ളൊരു പ്രസംഗം ആ സന്ദർഭത്തിൽ വായിക്കു

ന്നതു രാജ്ഞിയാണെങ്കിലും, അതെഴുതിക്കൊടുക്കുന്നതു മന്ത്രിസഭയാണു്. ബില്ലുകൾ നിയമമായിത്തീരണമെങ്കിൽ രാജ്ഞിയുടെ സമ്മതം വേണമെന്നാണു നിശ്ചയം. പക്ഷെ, ആ സമ്മതം ഒരിക്കലും നിഷേധിക്കപ്പെടുകയുമില്ല. ഭൂരിപക്ഷം സിദ്ധിച്ച കക്ഷിയിൽനിന്നു പ്രധാനമന്ത്രിയെ തിരഞ്ഞെടുക്കുവാനുള്ള അധികാരം രാജ്ഞിക്കാണു്. എന്നാൽ ആ കക്ഷിയിലെ നേതാവിനെത്തന്നെ തിരഞ്ഞെടുക്കുക എന്നതാണു നടപടി. പുതിയൊരു തിരഞ്ഞെടുപ്പു വേണമെന്നു പ്രധാനമന്ത്രി ആവശ്യപ്പെട്ടാൽ അതിന്നു സമ്മതം നിഷേധിക്കുവാൻ അവർക്കധികാരമുണ്ടു്; ആ അധികാരം ഒരിക്കലും ഉപയോഗിക്കാറില്ല. സാമാന്യമായി അഞ്ചുകൊല്ലം കൂടുമ്പോഴാണു തിരഞ്ഞെടുപ്പു്; പക്ഷെ, പ്രധാനമന്ത്രിക്കു വേണമെന്നു തോന്നുമ്പോൾ വീണ്ടും തിരഞ്ഞെടുപ്പു നടത്തുവാൻ സാധിക്കും.

സാധാരണ ദിവസങ്ങളിൽ ഉച്ചതിരിഞ്ഞു രണ്ടര മണിക്കാണു സഭ തുടങ്ങുന്നതു്. രാജ്ഞി സഭ ഉദ്ഘാടനം ചെയ്യുന്ന ദിവസം മാത്രം കാലത്തു പതിനൊന്നു മണിക്കുതന്നെ സഭ കൂടും. വലിയ ആഘോഷത്തോടുകൂടി, നാലുകുതിരകളെപ്പൂട്ടിയ ഒരു രഥത്തിലാണു രാജ്ഞി പാർലിമെണ്ടുമന്ദിരത്തിലേയ്ക്കു വരുന്നതു്. അവിടെ പ്രഭുസഭയിൽ വന്നു് അഗ്രാസനത്തിൽ ഇരിക്കുന്നു. പ്രഭുക്കൾ പലരും ഹാജരായിരിക്കും. ജനപ്രതിനിധികളെ കാണാത്തതിൽ അത്ഭുതം നടിച്ചു് അവരെ ഉടനെ വിളിച്ചുകൊണ്ടുവരുവാൻ രാജ്ഞി കല്പിക്കയായി. 'വെള്ളിവടിക്കാരൻ' ജനസഭയിലേയ്ക്കു പോകുന്നു. അവിടെ ജന

പ്രതിനിധികളെല്ലാം ഒത്തുചേൎന്നിട്ടുണ്ടു്. രാജ്ഞിയുടെ ദൂതൻ വാതില്ക്കൽ എത്തുമ്പോഴേയ്ക്കും വാതിൽ അയാളുടെ മുഖത്തു കൊട്ടിയടയ്ക്കപ്പെടുന്നു! ജനങ്ങളുടെ സ്വാതന്ത്ര്യ പ്രഖ്യാപനത്തിന്റെ ഒരടയാളമാണത്രെ ഈ ചടങ്ങു്. രാജദൂതനുപോലും ജനസഭയിലേയ്ക്കു് അനുവാദം കൂടാതെ കടന്നുവരുവാനധികാരമില്ല. മൂന്നു തവണ വെള്ളിവടികൊണ്ടു ദൂതൻ വാതില്ക്കൽ മുട്ടിയതിനു ശേഷമേ അതു തുറക്കപ്പെടുകയുള്ളു. രാജ്ഞിയുടെ ക്ഷണമനുസരിച്ചു ജനസഭാമെമ്പൎമാർ പ്രഭുസഭയിലേയ്ക്കു ചെല്ലുന്നു. അവൎക്കവിടെയിരിക്കുവാൻ അധികാരമില്ല. 'രാജ്ഞിയുടെ ഉൽഘാടനപ്രസംഗം മുഴുവൻ നിന്നുകൊണ്ടുതന്നെ അവർ കേൾക്കുന്നു. ഉടനെ അവർ ജനസഭാഹാളിലേയ്ക്കു തന്നെ മടങ്ങിപ്പോകയായി. അനന്തരം രാജ്ഞിയുടെ പ്രസംഗത്തെപ്പറ്റിയുള്ള ചൎച്ചയ്ക്കു മുമ്പായി 'ഔട്ട്ലാടികളെ അമൎച്ചചെയ്യുവാൻ' ഉള്ള ഒരു ബില്ലാണു് അവർ ആദ്യമായി വായിക്കുന്നതു്. ഇതും ഇഷ്ടമുള്ള കാൎയ്യങ്ങളെപ്പറ്റി ചൎച്ചചെയ്യുവാൻ ജനപ്രതിനിധികൾക്കുള്ള അവകാശത്തെയാണത്രെ കാണിക്കുന്നതു്'!

ക്യാബിനറ്റു സമ്പ്രദായം നടപ്പിൽവന്നതു് പതിനെട്ടാംനൂറ്റാണ്ടോടുകൂടിയാണു്, പണ്ടു മന്ത്രിമാരെല്ലാവരും രാജാവിന്റെ ഉപദേശകന്മാർ മാത്രമായിരുന്നു. മന്ത്രിസഭയുടെ അദ്ധ്യക്ഷൻ രാജാവുതന്നെ. എ. ഡി. 1714-ൽ ജൎമ്മൻകാരനായ ജോർജ്ജ് ഒന്നാമൻ ബ്രിട്ടീഷുരാജാവായി വന്നപ്പോൾ, രാജാവിന്നു് ഇംഗ്ലീഷും മന്ത്രിമാൎക്കു ജൎമ്മനും അറിഞ്ഞുകൂടാ എന്ന നിലയായിരുന്നു. അവർ പരസ്പരം കാൎയ്യങ്ങൾ അറിയിക്കുവാൻ ലാറ്റിൻഭാഷയുടെ

സഹായം തേടേണ്ടിവന്നു. സുഖലോലുപനായ രാജാവു് രാജ്യകാൎയ്യങ്ങളിൽ ശ്രദ്ധാലുവായിരുന്നില്ല; അതിനാൽ മന്ത്രിമാരുടെ യോഗത്തിൽ അദ്ധ്യക്ഷത വഹിക്കുവാൻ പലപ്പോഴും അദ്ദേഹം വരാതെയായി. മന്ത്രിമാരിൽ തന്റേടവും പ്രാപ്തിയും തികഞ്ഞ 'വാൾപ്പോൾ' ഇത്തരം യോഗങ്ങളിൽ ആദ്ധ്യക്ഷ്യം വഹിക്കുവാനും തുടങ്ങി. അങ്ങനെ വളൎന്നതാണു് ഇന്നത്തെ പ്രധാനമന്ത്രിക്കുള്ള സൎവ്വാധികാരിത്വം.

ജനപ്രതിനിധികളുടെ ഉച്ഛൃംഖലമായ ഗതിയെ നിയന്ത്രിക്കുവാൻ അറിവും തഴക്കവും സിദ്ധിച്ച പണ്ഡിതന്മാരുടെ സഭയാണു് പ്രഭുസഭ എന്നു കരുതപ്പെടുന്നു. ഇന്നുള്ള 840 മെമ്പർമാരിൽ അറുനൂറിലധികവും പത്തൊമ്പതാം നൂററാണ്ടിൽ പുതുതായി സൃഷ്ടിക്കപ്പെട്ട പ്രഭുക്കന്മാരാണു്; പ്രാചീനകാലംമുതല്ക്കേ നിലനിന്നുപോന്നിട്ടുള്ള പ്രഭുകുടുംബങ്ങൾ കുറച്ചുമാത്രമേയുള്ളു. രാജകുടുംബത്തിലെ ഒരു സ്ത്രീക്കു രാജ്ഞിയാകാം; എന്നാൽ പ്രഭുകുടുംബത്തിലെ ഒരു സ്ത്രീക്കു് പ്രഭുസഭയിൽ മെമ്പറാകുവാനവകാശമില്ല. കുടുംബങ്ങളിൽ ഏററവും പ്രായംചെന്നവൎക്കുമാത്രമേ പ്രഭുസ്ഥാനത്തിന്നവകാശമുള്ളു; അതിനാൽ പ്രഭുസഭയിൽ മിക്കവരും വൃദ്ധന്മാരായിരിക്കും. ആകെയുള്ള 840 മെമ്പർമാരിൽ പത്തുപതു മെമ്പർമാരിലധികം സഭയുടെ നടപടികളിൽ പങ്കെടുക്കാറില്ല. ഏതു മെമ്പൎക്കും ഇഷ്ടംപോലെ എന്തും പ്രസംഗിക്കുവാൻ ഇവിടെ അധികാരമുണ്ടു്. ജനസഭയിലെന്നതുപോലെയുള്ള അച്ചടക്കനടപടികളൊന്നും ഇവിടെയില്ല. പ്രഭുസഭയ്ക്കു് ഒരു സ്പീക്കർതന്നെയില്ല. ഒരു തിരഞ്ഞെടുപ്പിന്നു

നില്ക്കേണ്ട ആവശ്യകമാന്നുമില്ലാത്തതുകൊണ്ട് ജനങ്ങളുടെ അപ്രീതിയെപ്പററി ഭയപ്പെടാതെയും അവരുടെ അഭിപ്രായം നോക്കാതെയും കാൎയ്യങ്ങൾ തുറന്നു പറയുവാൻ പ്രഭുക്കന്മാൎക്കു സൗകൎയ്യമുണ്ട്. രാജ്യഭാരത്തിന്റെ ചുമതലയൊന്നുമില്ലാത്തതുകൊണ്ട് ബില്ലുകൾ നിഷ്പക്ഷമായി ചർച്ചചെയ്യുവാൻ അവൎക്കു സാധിക്കും. ധനസംബന്ധമായ യാതൊരു ബില്ലും ചർച്ചചെയ്യുവാൻ അവൎക്കധികാരമില്ല. മററു ബില്ലുകളിൽ ചില്ലറ ചില ഭേദഗതികൾ വരുത്തുവാൻ ശുപാർശചെയ്യുവാനോ, അവയെ അററം ഒരു കൊല്ലത്തോളം നീട്ടിക്കൊണ്ടുപോകുവാനോ മാത്രമേ അവൎക്കു കഴികയുള്ളൂ. ബ്രിട്ടനിലെ സുപ്രീംകോടതിയും പ്രഭുസഭയാണ്; ന്യായാധിപതിയായും മററും നല്ല തഴക്കം സിദ്ധിച്ച പ്രഭുക്കന്മാർ മാത്രമേ ന്യായവിചാരണചെയ്യുമ്പോൾ സഭയിൽ പങ്കെടുക്കാറുള്ളൂ.

* * * *

പാർളിമെണ്ടു സമ്പ്രദായത്തിലുള്ള ഭരണത്തിൽ ജനങ്ങൾക്കു കൂടുതൽ അഭിരുചിയും അറിവുമുണ്ടാക്കുവാൻ വേണ്ടി സ്ഥാപിക്കപ്പെട്ടിട്ടുള്ള ഒരു ‘സൊസൈററി’യാണ് ‘ഹാൻസാർഡു സൊസൈററി.’ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നുമായി ആയിരത്തോളം മെമ്പർമാർമാത്രമേ ഈ സൊസൈററിയിലുള്ളൂ. ഓരോ രാജ്യങ്ങളിലെയും പാർളിമെണ്ടുകളുടെ പ്രവൎത്തനങ്ങളെപ്പററിയുള്ള വിവരങ്ങൾ നല്കിക്കൊണ്ടുള്ള പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുക, ഇത്തരം ലേഖനങ്ങളും ഗ്രന്ഥനിരൂപണങ്ങളുമടങ്ങിയ ‘Parliamentary Affairs’ എന്ന ത്രൈമാ

സികം നടത്തിവരിക എന്നിവയാണു് ഈ സൊസൈററി ചെയ്തുവരുന്നതു്.

‘ഹാൻസാർഡു സൊസൈററി’യും ‘ഹാൻസാർഡും’ തമ്മിൽ വലിയ ബന്ധമൊന്നുമില്ല. ബ്രിട്ടീഷ് പാർലമെണ്ടിൽ നടക്കുന്ന വാദപ്രതിവാദങ്ങളും പ്രസംഗങ്ങളുമെല്ലാം ഒരക്ഷരം പോലും വിടാതെ പ്രസിദ്ധപ്പെടുത്തുന്ന പുസ്തകമാണു് ‘ഹാൻസാർഡ്’.’ ഇപ്പോൾ ഇതു ഗവൺമെണ്ടിൽനിന്നു നേരിട്ടാണു പ്രസിദ്ധപ്പെടുത്തുന്നതു്. തലേന്നാൾ വൈകുന്നേരം പാർലമെണ്ടിൽവെച്ചുനടന്ന സകല പ്രസംഗങ്ങളും, അച്ചടിച്ചു പുസ്തകത്തിൽനിന്നുതന്നെ, പ്രാതൽകഴിക്കുന്നതോടൊപ്പം വായിച്ചു മനസ്സിലാക്കുവാൻ സൗകര്യപ്പെടത്തക്കവിധം വലിയ ശുഷ്കാന്തിയോടുകൂടിയാണു് ഇതിന്റെ പ്രസിദ്ധീകരണം. കാര്യങ്ങളെല്ലാം ‘ഹാൻസാർഡു’നോക്കി മനസ്സിലാക്കാമല്ലോ എന്നു കരുതിയാണു മിക്ക മെമ്പർമാരും പ്രസംഗങ്ങൾ ശ്രദ്ധിച്ചു കേൾക്കുന്ന കാര്യത്തിൽ വൈമുഖ്യം കാണിക്കുന്നതു്. ‘ഹാൻസാർഡു’ വായിക്കുവാൻ ജനങ്ങളെ പ്രേരിപ്പിക്കുന്നതിനുള്ള ‘സൊസൈററി’ എന്ന നിലയ്ക്കു തുടങ്ങിയതുകൊണ്ടാണു് ഈ സമിതിക്കു ‘ഹാൻസാർഡു സൊസൈററി’ എന്ന പേർ സിദ്ധിച്ചതു്. എ. ഡി. 1803 മുതൽ 1952 വരെ ബ്രിട്ടീഷ്പാർലമെണ്ടിൽ നടന്നിട്ടുള്ള എല്ലാ വാദപ്രതിവാദങ്ങളുടെയും പ്രസംഗങ്ങളുടെയും പകർപ്പുകൾ അനേകം വാല്യങ്ങളായി ഈ സമിതിയുടെ ആപ്പീസിൽ നിരത്തിവെച്ചിട്ടുള്ളതു ഞാൻ കാണുകയുണ്ടായി.

പുരാതനകാലത്തു് ബ്രിട്ടനിൽ ജനപ്രതിനിധിസഭ

യുടെ പ്രവൎത്തനം രാജാവിന്നെതിരെയുള്ളൊരു ഗൂഢാലോചനയുടെ ഛായയിലായിരുന്നതുകൊണ്ട് പ്രസംഗങ്ങൾ പ്രസിദ്ധീകരിക്കുവാൻ ആരും ധൈര്യപ്പെട്ടിരുന്നില്ല. അനന്തരകാലങ്ങളിൽ ചില പ്രധാനപ്പെട്ട പ്രസംഗങ്ങളുടെ റിപ്പോർട്ടു പത്രങ്ങളിൽ വന്നുതുടങ്ങി. 'ജോൺസൺ' ടോറികളെ അനുകൂലിച്ചുകൊണ്ടുള്ള പാർലിമെണ്ടുപ്രസംഗറിപ്പോർട്ടുകൾ എഴുതാറുണ്ടത്രെ. എ. ഡി. 1803-ൽ വില്യം കോബിററ് ആണ് നിയമസഭാനടപടികൾ നിഷ്പക്ഷമായെഴുതുവാൻ ആദ്യമായാരംഭിച്ചത്; അന്നതു പ്രസിദ്ധീകരിച്ചത്, 'ഹാൻസാർഡ്' ആയിരുന്നു. അങ്ങനെയാണ് ബ്രിട്ടീഷ് പാർലിമെണ്ടുപ്രസംഗറിപ്പോർട്ടിന്ന് 'ഹാൻസാർഡ്' എന്ന പേർ വന്നത്.

* * *

## 11

ലണ്ടൻപട്ടണത്തിലെ ഇരുളും വെളിച്ചവുംകണ്ടു ജീവിക്കുവാൻ രസമുണ്ട്. പക്ഷെ, അതിന്നിതാ തെല്ലൊരു തടസ്സം നേരിട്ടിരിക്കുന്നു. ഞങ്ങൾ താമസിക്കുന്ന വീടൊന്നു മാറിയേ കഴിയൂ. ജൂലൈ ആദ്യം വെക്കേഷൻ തുടങ്ങുന്നതോടുകൂടി കേംബ്രിഡ്ജിൽനിന്ന് ഉണ്ണിത്താനും ബെർമിങ്ങാമിൽനിന്ന് എൻ. പി. പിള്ളയും ലണ്ടനിലേയ്ക്കു വരികയാണ്. ഉണ്ണിത്താൻ രണ്ടുമാസമേ ലണ്ടനിൽത്താമസമുള്ളൂ; പിള്ളസ്സാർ ഇനി ലണ്ടനിൽത്തന്നെ കൂടുവാനാണു നിശ്ചയിച്ചിട്ടുള്ളത്. ബെർമിങ്ങാംയൂണിവേഴ്സിററിക്കുള്ള തീസിസ് ലണ്ടനിൽവെച്ച് എഴുതി മുഴുമിച്ചാൽ മതിയെന്ന പ്രൊഫസരുടെ സമ്മതംവാങ്ങി വരി

കയാണു്. ഇവരെ രണ്ടുപേരെയും ഇവിടെ ഞങ്ങളുടെകൂടെ താമസിപ്പിക്കുവാൻ സൗകര്യമില്ല. അതിനാൽ നാലുപേർക്കുംകൂടി താമസിക്കുവാൻ പററിയൊരു വീടന്വേഷിക്കണം.

ലണ്ടനിൽ സ്വന്തമായിത്താമസിക്കുവാൻ വേണ്ടത്ര സൗകര്യമുള്ളൊരു സ്ഥലം കിട്ടുന്നകാര്യം വളരെ പ്രയാസമുള്ളൊരു 'പ്രശ്ന'മായി ഞാനൊരിക്കലും കരുതിയിരുന്നില്ല. സായന്തനപത്രപംക്തികളിൽ തെരുതെരെ കാണപ്പെട്ടിരുന്ന പരസ്യങ്ങളിൽനിന്നും, അങ്ങിങ്ങു് ഓരോ മുക്കിലും മൂലയിലും ചില ചെറുകടകളുടെ ഉമ്മറത്തും മററും വെച്ചിരിക്കുന്ന വലിയ ബോർഡിൽ പതിച്ചിട്ടുള്ള കാർഡുകളിൽ മഷികൊണ്ടെഴുതിയോ ടൈപ്പുചെയ്തോ കാണപ്പെട്ടിരുന്ന ചെറുപരസ്യങ്ങളിൽനിന്നും, ഒരു സാധാരണക്കാരനു തോന്നുക ആ നഗരത്തിൽ വിവിധ സൗകര്യങ്ങളോടുകൂടിയ മുറികളും 'ഫ്ളാററു'കളും 'ഫ്ളാററ്ലററു'കളും വീടുകളുമെല്ലാം ധാരാളമായി ഒഴിഞ്ഞുകിടക്കുന്നുണ്ടെന്നും താമസസ്ഥലം അന്വേഷിച്ചു ചെല്ലുന്നവരെ ഹാർദ്ദമായി സ്വാഗതം ചെയ്യുവാൻ വീട്ടുടമസ്ഥകർ കാത്തിരിക്കയാണെന്നും മററുമാണു്. ശരിയായ ഉള്ളുകള്ളികൾ മനസ്സിലാകുന്നതു് വീടന്വേഷിച്ചു നടന്നുനോക്കുമ്പോഴാണു്.

ഒരു ഞായറാഴ്ചകാലത്തു് ഞാനും സ്നേഹിതൻ മധുവുംകൂടി 'ഹാംസ്റ്റഡി'ലുള്ള പഴയ താമസസ്ഥലത്തുനിന്നു് വീടന്വേഷിച്ചു പുറപ്പെട്ടു. 'ഇന്ത്യാഹൗസി'ൽനിന്നും 'ബ്രിട്ടീഷ്കൗൺസി'ലിൽനിന്നും പത്രങ്ങളിലെ പരസ്യങ്ങളിൽനിന്നുംമററും കിട്ടിയ കുറെ മേൽവിലാസങ്ങളും ലണ്ടൻതെരുവുകളുടെ വിശദവിവരങ്ങളടങ്ങിയ 'മ്യാപ്പും'

കൈയിൽക്കരുതിയിട്ടുണ്ട്. 'മ്യാപ്പ്' നോക്കിപ്പുറപ്പെട്ടാൽ ലണ്ടൻതെരുവുകളെപ്പററിയുള്ള നമ്മുടെ അജ്ഞത മററുള്ളവരെ അറിയിക്കാതെ കഴിക്കാം.

ഞങ്ങൾക്ക് അനേകം സ്ഥലങ്ങളിൽ കയറിയിറങ്ങേണ്ടിവന്നു. മിക്കവീടുകളിലും ഒഴിവുള്ള മുറികളില്ല. ചില ദിക്കിൽ ഒന്നോ രണ്ടോ മുറികളുണ്ടായിരിക്കും; പക്ഷെ, വാടക വളരെ അധികമാണ്. പരസ്യത്തിൽക്കാണുന്നതും വാസ്തവത്തിലുള്ളതും തമ്മിൽ പല വ്യത്യാസങ്ങളും ഉണ്ട്. ഒന്നാംതരം 'ഫ്ളാററ്‌ലററ്' എന്ന പരസ്യത്തിലുള്ളത് വാസ്തവത്തിൽ ചെറിയൊരു മുറിമാത്രമായിരിക്കും. ചിലപ്പോൾ 'സർവ്വീസ്‌റൂംസ്' എന്നു കേൾക്കുമ്പോൾ, വിളിപ്പുറത്തുതന്നെ എന്തും ചെയ്യുവാൻ തയ്യാറായി വേലക്കാരുണ്ടാകുമെന്നു നമ്മൾ വിചാരിച്ചാൽ അതു നമ്മുടെ കുററംതന്നെയാണ്; ദിവസേന, അല്ലെങ്കിൽ ആഴ്ചയിൽ രണ്ടുതവണ, മുറി അടിച്ചുവാരും എന്നേ വീട്ടുടമസ്ഥ 'സർവ്വീസ്' പദത്തിന് അർത്ഥം ഉദ്ദേശിച്ചിട്ടുള്ളു. തന്നെത്താൻ ഭക്ഷണം പാകം ചെയ്യുവാനുള്ള സൗകര്യങ്ങളെല്ലാം (Cooking facilities) ഉണ്ടെന്നു പരസ്യത്തിൽക്കണ്ടേയ്ക്കാം; പക്ഷെ, മുറികളിൽ ഒരു ചെറിയ 'ഗ്യാസ്‌റിങ്ങ്' മാത്രമാണുണ്ടായിരിക്കുക. എണ്ണയിൽ എന്തെങ്കിലും വറുത്താൽ അടുത്തമുറിയിലുള്ളവർക്കുപദ്രവമാകുമെന്നും ചായ ഉണ്ടാക്കുവാനോ പാൽ ചൂടാക്കുവാനോ മാത്രമേ അടുപ്പ് ഉപയോഗിക്കാവൂ എന്നും വീട്ടുടമസ്ഥ പ്രത്യേകം താക്കീതു നല്കും. ചിലദിക്കിൽ നിലവറയിലെ അടുപ്പ് വേണമെങ്കിൽ ഉപയോഗിക്കാമെന്ന് അനുവാദം ലഭിച്ചേയ്ക്കും. ഓരോതവണയും നാലാംനിലയിലെ

ലയോ അഞ്ചാംനിലയിലേയോ മുറിയിൽനിന്നു താഴത്തിറങ്ങി വരേണ്ടതായി വരും. കാപ്പിയുണ്ടാക്കുവാൻ വേണ്ട സാമാനങ്ങളെല്ലാം എടുത്തു താഴെച്ചെല്ലുമ്പോഴാണ് മുറിയുടെ താക്കോലെടുത്തിട്ടില്ലെന്നോർമ്മ വരിക; അതെടുത്തുകൊണ്ടുവന്നു തീപ്പിടിപ്പിക്കുവാൻ നോക്കുമ്പോൾ തീപ്പെട്ടി കണ്ടില്ലെങ്കിൽ വീണ്ടും നാലഞ്ചുനിലകൾ കയറിയിറങ്ങണം!

വീട്ടുടമസ്ഥകളിലധികവും പൊങ്ങച്ചക്കാരും [illegible]കാരും മററുമാണ്; ഇംഗ്ലീഷിൽ പറഞ്ഞാൽ നല്ലവണ്ണം മനസ്സിലാക്കുവാൻ പ്രയാസമുള്ളവരാണു മിക്കവരും എന്നു പറയാം. ഇംഗ്ലീഷ്കാരും ഇല്ലായ്കയില്ല. അമ്പതും അമ്പത്തഞ്ചും ചെന്ന പ്രൗഢകളായിരിക്കും അധികവും; അപൂർവ്വം ചില ദിക്കിൽ 'വീട്ടുടമസ്ഥൻ' ആയിരിക്കും ഉണ്ടാവുക.

ഉമ്മറത്തു ചെന്നു മണിയടിച്ചാൽ വീട്ടുടമസ്ഥ വന്നു വാതിൽ തുറക്കുകയായി, വർണ്ണവിദ്വേഷം പ്രകടമായി ഒരിടത്തും കാണപ്പെട്ടിരുന്നില്ല. ഇംഗ്ലീഷുകാർക്കിവിടെയുള്ള സ്വാതന്ത്ര്യം എല്ലാം ഞങ്ങൾക്കുമുണ്ട്. ഇന്ത്യക്കാർക്ക് സ്ഥലം കൊടുക്കുകയില്ലെന്ന് ഒരു വീട്ടുടമസ്ഥയും ഞങ്ങളോടു പറഞ്ഞിട്ടില്ല. എങ്കിലും ചിലപ്പോൾ പരസ്യം കണ്ടു ഫോൺ ചെയ്തു ചോദിക്കുമ്പോൾ സ്ഥലമുണ്ടെന്നു പറഞ്ഞവർതന്നെ, ഞങ്ങൾ വാതില്ക്കൽ ചെന്നു മുട്ടുമ്പോൾ വലിയ പ്രതീക്ഷയോടെ വാതിൽതുറന്നതിനുശേഷം ഞങ്ങളെക്കണ്ടു നിരാശയോടെ, "സ്ഥലമുണ്ടായിരുന്നതു് ഇപ്പോൾതന്നെ മററാർക്കോ കൊടുത്തുപോയി; നിർവ്യാജമായി വ്യസനിക്കുന്നു." എന്നു പറയുന്നതു കേൾക്കു

ഭമ്പാറം അതിന്നിടയിൽ കിടക്കുന്നതു ഞങ്ങളുടെ തൊലിയുടെ നിറമല്ലേ എന്നു ഞങ്ങൾക്ക സംശയം തോന്നാതിരുന്നിട്ടില്ല. സ്ഥലം കിട്ടാത്ത നിരാശകൊണ്ടു ഞങ്ങൾക്കങ്ങനെ തോന്നിയതായിരിക്കാം.

അനേകം സ്ഥലങ്ങളിൽ കയറിയിറങ്ങി നിരാശരായിത്തിരിച്ചു വന്നതിന്നുശേഷം ഞങ്ങൾ ടെലിഫോൺവഴിയാക്കി അടുത്ത ശ്രമം. പത്രങ്ങളിൽനിന്നുകിട്ടിയ ടെലിഫോൺ നമ്പറുകൾ കൈയിലുണ്ടല്ലോ. പലപല സ്വരങ്ങളിലുള്ള മറുപടികൾ ഞങ്ങൾക്ക കിട്ടി—പരുക്കൻ സ്കോട്ടിഷ് സ്വരത്തിലും തെററിത്തെറിച്ചുകൊണ്ടുള്ള കോണ്ടിനൻടൽ ഇംഗ്ലീഷിലും മധുരമായ ബി. ബി. സി. ഇംഗ്ലീഷിലും എല്ലാം. പലതും സ്ഥലം കാണുവാൻ ചെല്ലേണ്ട സമയവും മററും അറിയിച്ചു ഞങ്ങളെ ക്ഷണിച്ചു. ഞങ്ങൾ മര്യാദയ്ക്കു 'Thank you' ലോഭം കൂടാതെ കൊടുത്തുകൊണ്ടിരുന്നുവെങ്കിലും എവിടെയും പൊറുകയുണ്ടായില്ല.

ഒടുവിൽ ഒരു 'ഏജൻസി'യിൽ ഒരു പവൻ കൊടുത്തു രജിസ്റ്റർ ചെയ്തതിന്റെ ഫലമായിട്ടാണു ഞങ്ങൾക്ക് ഒരുവിധം ഭേദപ്പെട്ട സ്ഥലം കണ്ടുകിട്ടിയതു്. 'ഫിൻസ്ബറി പാർക്കിൽ' ഒരു ഗ്രന്ഥകാരന്റെ വീട്ടിൽ മുകളിലെ നിലയായിരുന്നു അതു്. ഒരു സ്വീകരണമുറിയും രണ്ടു വലിയ മുറികളും അടുക്കളയും മററുമുള്ള ആ 'ഫ്ളാററ്' ഞങ്ങൾക്ക പിടിച്ചു. ഒന്നാംതരം 'സെററി'യും കാർപ്പററുകളും മററും അവിടെയുണ്ടു്.

ഏതാണ്ടു രണ്ടു മാസത്തോളം ഞങ്ങൾ നാലു മലയാളികൾ (മധു, പിള്ളസ്സാർ, ഉണ്ണിത്താൻ, ഞാൻ) ആ വീ

ട്ടിലാണു് താമസിച്ചതു്. വീട്ടുവേലയെസ്സംബന്ധിച്ചിടത്തോളം ഞങ്ങഠം തൊഴിലാളികളാണു്; ഞങ്ങളുടെ മുതലാളികഠം ഞങ്ങഠംതന്നെ. ഭക്ഷണം പാകംചെയ്യുക മുതലായ ഓരോ പ്രവൃത്തിയും ഓരോരുത്തർ നിർവ്വഹിച്ചുപോന്നു. വീട്ടുജോലിയെസ്സംബന്ധിച്ച ക്ലേശം ഒന്നും പറയത്തക്കതായുണ്ടായിട്ടില്ല. ഹൂവർമെഷീൻ (വാക്വംക്ലീനർ) കൊണ്ടു മുറികഠം വൃത്തിയാക്കുവാൻ നാലഞ്ചു മിനിട്ടേ വേണ്ടൂ. ഗ്യാസടുപ്പുകളുള്ളതുകൊണ്ടു് പാചകവൃത്തിയും വിഷമംകൂടാതെ കഴിക്കാം. പാത്രങ്ങളിൽ കരി തീരെ പിടിക്കുകയുമില്ല. എനിക്കുവേണ്ടി സ്നേഹിതന്മാരും വീട്ടിൽ സദ്യജോലികളൊക്കതന്നെ ചെയ്യും. ഞങ്ങഠംക്കു ഞങ്ങളുടെ കാര്യം കഴിച്ചുകൂട്ടുന്നതു മാത്രമല്ല, അതിഥികളെ ക്ഷണിച്ചു സൽക്കരിക്കുന്നതും രസമായി തോന്നി. മലയാളപാകസമ്പ്രദായം ഒന്നും അറിഞ്ഞുകൂടാത്തവരും [illegible] അദ്വിതീയരായ മദാമ്മമാരും സായ്പന്മാരും മാത്രമല്ല, പ്രൊഫസർ വി. കെ. നന്ദൻമേനോൻ, തിരുവിതാംകൂർ യൂണിവേഴ്സിററിയിലെ പരമേശ്വരപ്പണിക്കർ എന്നീ മലയാളികളായ മഹാന്മാരും ഞങ്ങളുടെ ആതിഥ്യം സ്വീകരിച്ചവരാണു്.

സാമ്പാറും അവിയലും കാളനും എരിശ്ശേരിയും മററുമെല്ലാം ഞങ്ങളവിടെ മാറിമാറിയുണ്ടാക്കും. അരിയും സാമ്പാർപൊടിയും രസപ്പൊടിയും തേങ്ങാപ്പൊടിയും (dessicated cocoanut), പരിപ്പും (lentils എന്നു് ഇംഗ്ലീഷ്പേർ), തൈരും (ഇതിന്നു് ലണ്ടനിലെ പേർ yoghurt എന്നാണെന്നു മനസ്സിലാക്കുവാൻ അഞ്ചാറുമാസം വേണ്ടിവന്നു), പപ്പടവും ഉപ്പിലിട്ടതും മററുമെല്ലാം

ലണ്ടനിൽത്തന്നെ വിലയ്ക്കുവാങ്ങുവാൻ കിട്ടും. യൂണിവേഴ്സിററിയുടെ മുമ്പിൽ റസ്സൽസ്ക്വയറിന്നടുത്തുള്ള 'ലാൽജ്യോതി,' 'വാറൻസ്ട്രീററി'ന്നടുത്തുള്ള 'ബോംബെ എമ്പോറിയം' എന്നീ ഷാപ്പുകളിലാണ് ഇത്തരം സാമാനങ്ങൾ ധാരാളമുള്ളത്.

ഒരു ശനിയാഴ്ച, 'ഹാർപ്പണ്ട'നിൽ ഗവേഷണം ചെയ്തിരുന്ന ഡാക്ടർ കെ. കെ. നായരും, മിത്താപ്പൂരിൽ ടാററാകെമിക്കൽസിൽനിന്ന് ഉപരിപഠനത്തിന് ഇംഗ്ലണ്ടിലെത്തിയിരുന്ന ശ്രീമാൻ നാരായണനും ഞങ്ങളുടെ വീട്ടിലെത്തി. വീട്ടിൽ അതിഥികളായി ആരേയും രാത്രി താമസിപ്പിക്കരുതെന്ന വീട്ടുടമസ്ഥന്റെ നിയമം അത്ര കാര്യമായി ഗണിക്കാതെ ഡാക്ടർനായരേയും നാരായണനേയും അവിടെത്തന്നെ കൂടാമെന്നു പറഞ്ഞു ഞങ്ങൾ ക്ഷണിച്ചു. ഞങ്ങൾ ആറുപേരുണ്ട്. ഇന്ത്യയുടെ ദാരിദ്ര്യം, കേരളത്തിലെ രാഷ്ട്രീയനില, ഇംഗ്ലീഷുകാരുടെ സ്വഭാവം തുടങ്ങിയ പല വിഷയങ്ങളും ചർച്ചചെയ്തുകൊണ്ടു ഞങ്ങൾ സംഭാഷണത്തിൽ ഏർപ്പെട്ടു. യോഗാഭ്യാസവിദഗ്ധനായ നാരായണൻ ഇതിനിടയ്ക്കു ചില അഭ്യാസങ്ങൾ കാണിക്കുകയും പഠിപ്പിക്കുകയുമുണ്ടായി. എല്ലാ കാര്യങ്ങളിലും വലിയ ഉത്സാഹിയായ ഉണ്ണിത്താൻ ശീർഷാസനം അഭ്യസിക്കുവാൻ തുടങ്ങി. കാലു രണ്ടും ഞങ്ങൾ പിടിച്ചു മേൽപ്പോട്ടു നിർത്തിക്കൊടുക്കണം; ചിലപ്പോൾ 'പ്ധീം' എന്ന വലിയ ശബ്ദത്തോടെ നിലത്തു വീഴുകയും ചെയ്യും. രാത്രി മണി പന്ത്രണ്ടു കഴിഞ്ഞു. ഞങ്ങളൊന്നുമറിയുന്നില്ല. ചെറിയൊരു മലയാളിത്തറവാട്ടിലെ പൂമുഖത്തിരുന്നു സൊള്ളുകയാണ് ഞങ്ങൾ. രസംപി

ിച്ച വാദപ്രതിവാദങ്ങൾ കടിഞ്ഞാണില്ലാതെ മുഴങ്ങുകയാണ്.

പെട്ടെന്നതാ വാതിൽക്കൽ ഒരു മുട്ട്. തുറന്നുനോക്കിയപ്പോൾ കോപാവിഷ്ടനായ വീട്ടുടമസ്ഥനാണ്. അയാൾ ഞങ്ങളുടെ അതിഥികളെ നേരിട്ടു: "നിങ്ങൾക്കു കിടക്കുവാനൊരു വീടില്ലേ? എന്താണ് അർദ്ധരാത്രിയായിട്ടും പോകാത്തതു്?" എന്നായി കുശലപ്രശ്നവും. ആരും ഒന്നും മിണ്ടിയില്ല. വലിയൊരു നിശ്ശബ്ദത. വീട്ടുടമസ്ഥൻ തിരികെപ്പോയി. അയാളുടെ ഭാര്യക്കു സുഖമില്ലാതെ താഴത്തു കിടക്കയാണെന്ന കാര്യം ഞങ്ങൾ ഓർക്കേണ്ടതായിരുന്നു. ഞങ്ങൾ ചെറിയൊരു അപരാധബോധത്തോടെ കിടന്നുറങ്ങുവാനുള്ള ശ്രമമായി.

പിറ്റേന്നാൾ കാലത്തു ഞങ്ങൾക്കു നോട്ടീസു കിട്ടി, ഒരാഴ്ചയ്ക്കുള്ളിൽ വീടുവിട്ടു പോകണമെന്ന്. ഞങ്ങൾ കൂട്ടു പിരിഞ്ഞു. ഉണ്ണിത്താൻ 'ഇന്ത്യൻ സ്റ്റുഡൻസ് ഹോസ്റ്റലി'ലും പിള്ളസ്സാർ വടക്കെ ഇന്ത്യക്കാരനായ ഒരു കച്ചവടക്കാരന്റെ കൂടെയും താമസമാക്കി. ഇനി വീടു വാടകയ്ക്കെടുപ്പാൻ മധുവും ഞാനും മാത്രമേയുള്ളു.

ഞങ്ങൾ 'ഹൈഡ്പാർക്കി'നും 'പാഡിങ്ട'നും അടുത്തായി 'ക്വീൻസ്ഗാർഡ'നിൽ ഒരു ഫ്ളാറ്റ്ലറ്റ്' വാടകയ്ക്കെടുത്തു താമസം തുടങ്ങി. മിസിസ്സ് ബട്ലർ എന്നൊരിംഗ്ലീഷുകാരിയായിരുന്നു ഞങ്ങളുടെ പുതിയ വീട്ടുടമസ്ഥ. ഞാൻ ലണ്ടൻവിടുന്നതുവരെ ഏതാണ്ടൊരു കൊല്ലത്തോളം ഞങ്ങൾ അവരുടെ വീട്ടിൽത്തന്നെയാണു താമസിച്ചതു്. വീട്ടുടമസ്ഥമാരിലും നല്ല സംസ്കാരസമ്പന്നകളുണ്ടെന്ന് അവർ ഞങ്ങളെ മനസ്സിലാക്കി.

# 12

മററു പല മറുനാടൻ നഗരങ്ങളിലുമെന്നതുപോലെ ലണ്ടനിലും ഒരു കേരളസമാജമുണ്ട്. അൻപതു കൊല്ലത്തോളമായി നിലവിലിരിക്കുന്ന ഈ സമാജത്തിന്റെ പ്രവർത്തനം അതാതുകാലത്തെ മെമ്പർമാരിൽ കാണപ്പെടുന്ന ഉത്സാഹത്തിന്റെ ഏററക്കുറവനുസരിച്ചു ചിലപ്പോൾ ഊർജ്ജസ്വലമായും ചിലപ്പോൾ മന്ദമായും മററു ചിലപ്പോൾ നാമമാത്രമായും നടന്നുവന്നിരുന്നു. ഡാക്ടർ എം. പി. കെ. മേനോനാണ് ഇതിന്റെ സ്ഥിരം പ്രസിഡണ്ട്; കേരളത്തിന്റെ ദേശാഭിമാനികളിൽ എണ്ണപ്പെട്ട മാന്യനായിത്തന്നെയാണ് ലണ്ടനിലും അദ്ദേഹം കഴിഞ്ഞുകൂടുന്നതു് എന്നു കേരളീയർക്കു തികച്ചും അഭിമാനിക്കാം. രണ്ടുമൂന്നു കൊല്ലമായി സമാജത്തിന്റെ കാര്യദർശി അമൃതബസാർ പത്രികയുടെ ലണ്ടൻ മാനേജരായ താക്കൂർ ചന്ദ്രനാണ്; വാക്സാമർത്ഥ്യവും പ്രാപ്തിയും തികഞ്ഞ ഈ യുവാവിന്റെ നേതൃത്വത്തിൽ ലണ്ടനിലെ മലയാളിസമാജം വളർന്നുവരികയാണ്.

മലയാളികൾക്കു പരസ്പരം പരിചയപ്പെടുവാനും മാതൃഭാഷയിൽ സംസാരിക്കുവാനും മലയാളരീതിയിലുള്ള ഭക്ഷണം കഴിക്കുവാനും മററും സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുകയാണ് കേരളസമാജത്തിന്റെ പ്രധാനോദ്ദേശ്യം. വിദ്യാർത്ഥികളായും ഉദ്യോഗസ്ഥന്മാരായും ഇവിടെത്താമസിക്കുന്നവർക്കും വാണിജ്യപരമായോ മററോ ഓരോ കാര്യത്തിനായി വന്നുചേരുന്നവർക്കും ഏകോപിച്ചു പ്രവർത്തിക്കുവാൻ ഇതിൽ യാതൊരു പ്രയാസവുമില്ല. കക്ഷിവഴക്കുകൾക്കും അഭിപ്രായഭിന്നതകൾക്കും കാരണ

മാറിയേക്കാവുന്ന രാഷ്ട്രീയകാര്യങ്ങൾ ഒന്നുംതന്നെ സമാജത്തിൻെറ പ്രവൃത്തിപഥത്തിലുൾപ്പെടുന്നില്ല. കേരളത്തിലേയോ ലണ്ടനിലേയോ മററു ജീവൽപ്രശ്നങ്ങളെപ്പററിയുള്ള പ്രസംഗങ്ങളോ വാദപ്രതിവാദങ്ങളോ കേരളസമാജത്തിൻെറ നേതൃത്വത്തിൽ നടക്കാറില്ല. ഓണത്തിനു നല്ലൊരു സദ്യ, മററു ചിലപ്പോൾ ചില കാപ്പിസല്ക്കാരം, അതിനെത്തുടർന്നുകൊണ്ടു ചില നാടൻപാട്ടുകളും ശ്ലോകങ്ങളും നേരമ്പോക്കുകളും—ഇത്രമാത്രമാണവിടെ സാമാന്യമായി കാണപ്പെടുന്നതു്; ലണ്ടൻകേരളസമാജത്തിൽ കക്ഷിവഴക്കുകളില്ലാത്തതിൻെറ പ്രധാന രഹസ്യം ഗൗരവമേറിയ കാര്യങ്ങളൊന്നും അവിടെ ഒരിക്കലും ചർച്ചാവിഷയമാകാറില്ല എന്നതാണു്.

ഇരുന്നൂറിൽപ്പരം മലയാളികളുണ്ടത്രെ ലണ്ടനിൽ. ഇവർക്കെല്ലാം—വരിസംഖ്യ കൊടുത്തവർക്കും കൊടുക്കാത്തവർക്കും—സമാജത്തിൽ ഒരേസ്ഥാനംതന്നെയാണു്. ലണ്ടനിലെത്തിച്ചേരുന്ന മലയാളികൾക്കും അവരുടെ സ്നേഹിതർക്കും ഇവിടെ സ്വാഗതമുണ്ടു്. എങ്ങനെയെങ്കിലും ചന്ദ്രൻെറ ഡയറിയിൽ മേൽവിലാസത്തിനു സ്ഥാനം ലഭിച്ചുകഴിഞ്ഞാൽ, പിന്നെ മുറയ്ക്കു സദ്യയ്ക്കും കാപ്പിക്കും മററും ക്ഷണങ്ങളായി. സദ്യയ്ക്കു വരുന്നവരിൽനിന്നുതന്നെ ഭക്ഷണത്തിനുള്ള ചാർജ്ജു വാങ്ങുന്നതുകൊണ്ടു് സദ്യച്ചെലവെല്ലാം അങ്ങനെ കഴിയും. അതിനാൽ വരിസംഖ്യ കൊടുക്കാത്തവരെ തള്ളിക്കളയേണ്ട ആവശ്യം സമാജത്തിനുണ്ടാകുന്നില്ല.

കേരളസമാജത്തിൻെറ നേതൃത്വത്തിലുള്ള ഒരു സദ്യ 'കൊറനേഷൻ' മഹോത്സവത്തോടടുത്താണു് ആഘോ

ഷിക്കപ്പെട്ടതു്. വി. കെ. കൃഷ്ണമേനോനും തിരു-കൊച്ചിയിലെ ഒരു ജഡ്ജിയായ എം. ശങ്കരമേനോനും അതിഥികളായിരുന്നു. വിഭവസമൃദ്ധമായൊരു സദ്യ, അതിനുശേഷം ചില പ്രസംഗങ്ങൾ, ഫലിതംനിറഞ്ഞ പാട്ടുകളും ശ്ലോകങ്ങളും — അങ്ങനെ രസമായിക്കഴിഞ്ഞു ആ സായാഹ്നം.

വി. കെ. കൃഷ്ണമേനോൻ ഇത്തരം യോഗങ്ങളിൽ സജീവമായി പങ്കെടുക്കും. അഭിമാനം ദീക്ഷിച്ചുകൊണ്ടു ഗൗരവത്തിലിരിക്കുന്നൊരു മട്ട് അദ്ദേഹത്തിനില്ല. ഇംഗ്ലണ്ടിൽതന്നെ വിവാഹംചെയ്തു സ്ഥിരമായിക്കൂടിയിട്ടുള്ള മലയാളികൾക്കും കേരളത്തോടുള്ള അഭിമാനവും സ്നേഹവും അത്യഗാധമാണു്. എറണാകുളത്തു തോട്ടെക്കാട്ടുകുടുംബത്തിലെ ഒരംഗമായ കെ. ടി. എൻ. മേനോൻ ഇംഗ്ലണ്ടുകാരനായിട്ടു കാലം കാൽനൂറ്റാണ്ടിലധികമായി. അദ്ദേഹത്തിന്റെ മലയാളിത്തത്തിന്നു് യാതൊരു കോട്ടവും തട്ടിയിട്ടില്ല. ഫലിതമയമായിട്ടാണു സംഭാഷണം. കേരളം ഫലിതത്തിന്നു പണ്ടേ കേളികേട്ടതാണല്ലോ.

അനേകം മലയാളിസഹൃദയന്മാർ വേറെയും ലണ്ടനിലുണ്ടു്. 'ഇന്ത്യൻ സ്റ്റുഡൻസ് ബ്യൂറോ' എന്ന ഹോസ്റ്റലിന്റെ മാനേജരായ കൃഷ്ണമൂർത്തി, ഇന്ത്യൻ ഹൈക്കമ്മീഷണർ ആപ്പീസിൽ വിദ്യാഭ്യാസവകുപ്പിലെ സ്റ്റെനോഗ്രാഫറായ വർഗ്ഗീസ്, ഉപരിപഠനത്തിന്നിംഗ്ലണ്ടിൽവന്നു് അവിടെ ട്രാൻസ്പോർട്ടുഡിപ്പാർട്ടുമെണ്ടിൽ ജോലി നോക്കുന്ന ഭാസ്കരൻനായർ മുതലായി പലരും മലയാളിസമാജത്തിൽ സജീവമായി പ്രവർത്തിക്കുന്നവരാണു്.

1953 ഇൽ അവസാനത്തിൽ ഡാക്ടർ എം. പി. കെ. മേനോന്റെ വീട്ടിൽവെച്ച് ഒരു കാപ്പിസൽക്കാരം നടക്കുകയുണ്ടായി. കാപ്പിക്കുശേഷം തോട്ടത്തിൽ വട്ടമിട്ടിരുന്ന് ശ്ലോകങ്ങൾ ചൊല്ലിയും പാട്ടുപാടിയും രണ്ടു മണിക്കൂറോളം ഇരുന്നു. വി. കെ. കൃഷ്ണമേനോനും ഞങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്നു. രണ്ടു പതിറ്റാണ്ടു മുമ്പ് നാട്ടുവിട്ടു പോന്നിട്ടുള്ള പല മലയാളികളും “നാമൊരാളൊരു വല്ലികൊണ്ടു ദൃഢമായാലിംഗനം ചെയ്തു” രംഗങ്ങളും “ജലന്യമാണെ മുലമൊട്ടുകനില്ലു...... ചാരുമുഖി ചാരിയിരുന്നിട്ടുന്ന” ചിത്രങ്ങളും മറന്നിട്ടില്ലെന്ന് അവിടെ വ്യക്തമായി.

ഇതാ ഓണമായി. ഇത്തവണ കേരളസമാജം വക സദ്യ ഗംഭീരമായി. വട്ടമെല്ലാം കേരളത്തിൽ ഓണത്തിന്ന പതിവുള്ള ഇതുതന്നെ. കഴിഞ്ഞ രണ്ടു കൊല്ലമായി ഓട്ടൻതുള്ളലായിരുന്നു ഓണക്കാഴ്ചയ്ക്കു പ്രധാനമായുണ്ടായിരുന്നത്. പാശ്ചാത്യരുടെ ആചാരോപചാരങ്ങളെ കളിയാക്കിക്കൊണ്ട്,

“തോട്ടത്തിനൊക്കെ താങ്ക്യു താങ്ക്യു
ഒട്ടുമുഷിഞ്ഞാൽ സാറി സാറി.”

എന്ന മട്ടിലുള്ള തുള്ളൽ രസകരമായിരുന്നു. എങ്കിലും വൈചിത്ര്യത്തിന്നുവേണ്ടി ഇക്കൊല്ലം അതു വേണ്ടെന്നു വെച്ചു. ഓണപ്പാട്ടുകൾക്കു പുറമെ ഒരു നാടകവും വേണമെന്നാണ് തീർച്ചപ്പെടുത്തിയത്. ‘ഓണം’ എന്നൊരു നാടകം ഞാൻ എഴുതിയുണ്ടാക്കി. ചന്ദ്രന്റെ ‘അമൃതബസാർ പത്രിക’ ആപ്പീസിൽവെച്ചായിരുന്നു റിഹേഴ്സല

കളെല്ലാം. എൻ. പി. പിള്ള, ഭാസ്കരൻനായർ, മാഞ്ചേരി വെങ്കിട്ടരാമയ്യർ, ചന്ദ്രൻ എന്നിവരായിരുന്നു അഭിനയത്തിന്. പ്രോത്സാഹനത്തിന് മിസ്. കുമാരിവൎമ്മയും ഇടയ്ക്കെല്ലാം വരാറുണ്ട്. മധുവും, ഉണ്ണിത്താനും, ഫിസിക്സിൽ ഉപരിപഠനം നടത്തുന്ന ദാമോദരനും മറ്റുമെല്ലാം ഓണാഘോഷം കേമമാക്കുവാൻ സഹായത്തിനുണ്ടായിരുന്നു.

ഉണ്ണിത്താന്റെ നേതൃത്വത്തിൽ വമ്പിയൊരാൎപ്പുവിളിയോടുകൂടിയാണു പ്രദർശനം ആരംഭിച്ചതു്. ഓണത്തെപ്പറ്റി ഉണ്ണിത്താൻ തന്നെയുണ്ടാക്കിയ ഒരു വഞ്ചിപ്പാട്ട് പലരുംകൂടി പ്ലാറ്റ്ഫോറത്തിൽനിന്നു താളം പിടിച്ചു പാടി. ദാമോദരന്റെ വകയും ഒരു പാട്ടുണ്ടായി. അനന്തരം മിസ് കുമാരിവൎമ്മയുടെ ഒരു കരുണഗാനമായിരുന്നു. ചന്ദ്രന്റെ വക മാപ്പിളപ്പാട്ടുകളിലും നന്നായി. ഒടുവിലാണു നാടകമുണ്ടായതു്; അഭിനയത്തിന് ഒന്നാംസമ്മാനം നായകനായ എൻ. പി. പിള്ളയ്ക്കു കിട്ടി. ഉത്സവാഘോഷത്തിന്റെ അവസാനത്തിൽ ഞങ്ങളുടെ ബഹുമാന്യാതിഥിയായിരുന്ന ശ്രീ കെ. എം. പണിക്കരുടെ ഒരു പ്രൗഢമായ പ്രസംഗവുമുണ്ടായി.

## 13

ലണ്ടന്റെ കലാപരമായ വളർച്ച അവിടെയുള്ള 'ടേററ് ഗാലറി,' 'വിക്ടോറിയ ആൻഡ് ആൽബർട്ട് മ്യൂസിയം,' 'നാഷനൽ ഗ്യാലറി' മുതലായ ചിത്രപ്രദർശനശാലകളിൽ നിന്നുതന്നെ സ്പഷ്ടമാകുന്നുണ്ട്. അങ്ങോട്ടു തെല്ലൊന്നു കണ്ണോടിക്കുകതന്നെ.

ചിത്രമെഴുത്തുകലയ്ക്കു് ഇംഗ്ലണ്ടിൽ സ്ഥാനം ലഭിച്ചിട്ടു വളരെക്കാലമായിട്ടില്ല. പതിനെട്ടാംനൂററാണ്ടിനു മുമ്പു് ഇംഗ്ലണ്ടിൽ എണ്ണപ്പെട്ട ചിത്രകാരന്മാർ ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. ധനികരായ യുവാക്കൾ വിദേശസഞ്ചാരത്തിനിടയിൽ ഇററാലിയിൽനിന്നും മററും ചില നല്ല ചിത്രങ്ങൾ വാങ്ങിക്കൊണ്ടുവരുന്ന സമ്പ്രദായമാണുണ്ടായിരുന്നതു്. അപൂർവ്വം ചിലർ വിദേശീയകലാകാരന്മാരെ ഇങ്ങോട്ടു ക്ഷണിച്ചുവരുത്തുകയും ചെയ്തിരുന്നു. 'കോർണീലിയസ്,' 'ജാൻസൺ,' 'ക്നെല്ലർ' മുതലായവർ ഇങ്ങനെ വന്നവരാണു്.

പതിനെട്ടാംനൂററാണ്ടിലെ ഇംഗ്ലീഷ് ചിത്രകാരന്മാരിൽ പ്രധാനപ്പെട്ടവർ 'ഹൊഗാർത്ത്,' 'ഗെയിൻസ്ബറൊ,' 'റെയിനാൾഡ്സ്' എന്നിവരാണു്. ധനികരായ പ്രഭുക്കന്മാരുടെ ചിത്രം വരയ്ക്കുകയായിരുന്നു അവരുടെ പ്രധാനമായ തൊഴിൽ. 'കുടുംബാംഗങ്ങൾ ഒന്നിച്ചിരുന്നു ഭക്ഷണം കഴിക്കുന്ന രംഗങ്ങൾ' (Conversation Pieces) പലതും അവർ ചിത്രീകരിച്ചിട്ടുണ്ടു്. പ്രകൃതിയുടെ രാമണീയകം ചിത്രത്തിൽപ്പെടുത്തുവാനും ചിലർ ശ്രമിക്കാതിരുന്നില്ല; പക്ഷെ, ആ പരിശ്രമം വളരെ വിജയകരമായിരുന്നുവെന്നു പറഞ്ഞുകൂടാ. പിന്നീടു് 'കോൺസ്റ്റബി'ളും 'ടേണറും' ആണു് നാച്ചുറലിസം സ്വീകരിച്ചു പ്രകൃതിയുടെ ചിത്രങ്ങൾ ശരിയായി വരച്ചു പ്രസിദ്ധി നേടിയതു്. ഇവർ രണ്ടുപേരുമാണു് ബ്രിട്ടന്റെ ഏററവും വലിയ ചിത്രകാരന്മാർ എന്നു പറയാം.

സുപ്രസിദ്ധ കവിയും മിസ്റ്റിക്കും ചിത്രകാരനുമായ

‘വില്യം ബ്ലേക്ക്’ വരച്ച ചിത്രങ്ങൾ അധികവും ദൈവദൂതന്മാരുടെയും മററുമാണ്; അദ്ദേഹത്തിന്റെ മാനസദൃഷ്ടിക്ക് അവരെയെല്ലാം വ്യക്തമായി കാണുവാൻ സാധിച്ചിരുന്നുവത്രെ.

പത്തൊമ്പതാം നൂററാണ്ടിൽ ഫ്രഞ്ചുകലാകാരന്മാരിൽനിന്നു നാച്ചുറലിസവും ഇമ്പ്രഷനിസവുമെല്ലാം ഇംഗ്ലണ്ടിലും പടർന്നുപിടിച്ചു. വിവിധവർണ്ണങ്ങൾ കണ്ണിൽ എങ്ങനെ പ്രതിഫലിക്കുന്നുവെന്നു മാത്രം നോക്കി ചിത്രം വരച്ചാൽ മതി, ആകൃതിയും മററും മുഴുവനും ഒപ്പിക്കുവാൻ ശ്രമിക്കേണ്ട ആവശ്യമില്ലെന്നായിരുന്നു ഇമ്പ്രെഷനിസ്ററുകാരുടെ മതം. ചിത്രത്തിന്റെ അടുത്തു വന്നു നോക്കിയാൽ കണ്ണും മൂക്കുമെല്ലാം വ്യക്തമായിത്തിരിച്ചറിയുകയില്ല; കുറെ ചായങ്ങൾ അങ്ങിങ്ങു തേച്ചിരിക്കുന്നതു മാത്രം കാണാം. കുറച്ചകലെനിന്നു നോക്കിയാൽ ഒന്നാന്തരം ചിത്രം.

ഇരുപതാംനൂററാണ്ടിൽ ചിത്രകലയിലുണ്ടായിട്ടുള്ള പരിവർത്തനങ്ങൾ സാമാന്യജനങ്ങൾക്കു മനസ്സിലാക്കുവാൻതന്നെ പ്രയാസമാണ്. ഫ്രഞ്ച് ‘ക്യൂബിസം,’ കണക്കിലെ വൃത്തങ്ങളും ത്രികോണങ്ങളുംമററും പാകംപോലെ ചേർത്തുള്ള ചിത്രനിർമ്മാണമാണ്. ‘പിക്കാസ്സോ’വിന്റെയും ‘മാററിസ്സേ’യുടെയും നേതൃത്വത്തിലുള്ള ‘സർറിയലിസ്ററു’ പ്രസ്ഥാനത്തിനും ബ്രിട്ടനിൽ അനുയായികളില്ലായ്കയില്ല.

ലണ്ടനിലെ ചിത്രപ്രദർശനശാലകളിൽ വെറും സന്ദർശകന്മാർ മാത്രമല്ല വരുന്നതു്. അനേകം കലാവിദ്യാ

ത്ഥികൾ അവിടെ വന്നു ചിത്രങ്ങൾ നോക്കിപ്പഠിക്കുകയും ചിലതെല്ലാം പകൎത്തിയെടുക്കുകയും ചെയ്യുന്നതു കാണാം.

*　　　*　　　*　　　*

ബ്രിട്ടീഷ് ഗവമ്മേണ്ടിന്റെ കൈവശമുള്ള ചിത്രങ്ങൾ പ്രദർശനത്തിനു വെച്ചിട്ടുള്ള സ്ഥലമാണു 'ടേററ് ഗാലറി.' വെസ്റ്റ്മിൻസ്റ്ററിൽനിന്ന് ഏതാണ്ടൊരു നാഴിക ദൂരെയായി തെംസ്നദിയുടെ തീരത്താണ് ഇതു നില്ക്കുന്നതു്. ബ്രിട്ടീഷ് ചിത്രകാരന്മാർ വരച്ച അനേകം ചിത്രങ്ങളും, കെട്ടിടം പണിയുവാൻ എൺപതിനായിരം പവനും ഗവമ്മേണ്ടിലേയ്ക്കു നൽകിയ സർ ഹെൻറി ടേററിന്റെ സ്മാരകമായാണ് ഇതിനു 'ടേററ്ഗാലറി' എന്ന പേർ ലഭിച്ചതു്. എ. ഡി. 1897-ൽ ഇതുൽഘാടനം ചെയ്യപ്പെട്ടു. പിന്നീടു മററനേകം ഉദാരമനസ്കരുടേയും സഹായം ഇതിനു ലഭിച്ചുകൊണ്ടിരുന്നു. 1923-ൽ അനേകം ഫ്രെഞ്ച് ചിത്രങ്ങളും ഇവിടേയ്ക്കു കിട്ടുകയുണ്ടായി. ആവശ്യമനുസരിച്ചു പ്രദർശനശാലയുടെ വലിപ്പവും വർദ്ധിച്ചുകൊണ്ടിരുന്നു. ഇന്നവിടെ ബ്രിട്ടീഷ് കലാകാരന്മാർ വരച്ച മൂവ്വായിരത്തോളം ചിത്രങ്ങളും പുറമെ നിന്നുള്ള കലാകാരന്മാരുടേതായി അഞ്ഞൂറോളം ചിത്രങ്ങളും ഉണ്ട്. ഇതിനും പുറമെ അനേകം പ്രതിമകളും അവിടെ പ്രദർശനത്തിനു വെച്ചിട്ടുണ്ട്. കയറിച്ചെല്ലുന്ന ഹാളിൽത്തന്നെ വെച്ചിട്ടുള്ളതു മാർബിളിൽ കൊത്തിവെച്ചിട്ടുള്ള ഒരാലിംഗനരംഗമാണ്. 'റോഡിൻ' എന്ന സുപ്രസിദ്ധ കലാകാരന്റെ ശില്പവേലയാണിതു്. അനേകം ജനങ്ങളെ ഇതാകർഷിച്ചുവരുന്നു.

എല്ലാ ചിത്രങ്ങളും ഒരേ സമയത്തുതന്നെ പ്രദൎശിപ്പിക്കുക സാദ്ധ്യമല്ല. പത്തഞ്ഞൂറു ചിത്രങ്ങൾ മാത്രമേ സാമാന്യമായി പ്രദൎശിപ്പിക്കുകയുള്ളു. മററുള്ളതു് ആവശ്യക്കാൎക്കു വേണമെങ്കിൽ മുൻകൂട്ടി അറിയിച്ചാൽ കാണുവാൻ സൗകൎയ്യപ്പെടുത്തിത്തരും. ഈ ഗാലറിയിൽത്തന്നെ ഇടയ്ക്കിടെ ചില എക്സിബിഷനും ഉണ്ടായിരിക്കും.

* * * *

പ്രസിദ്ധമായ ട്രഫാംഗാർ സ്ക്വയറിനു തൊട്ടുള്ളതാണു നാഷനൽ ഗാലറി. ഇവിടെയും വിലപിടിച്ച ഒന്നാംതരം ചിത്രങ്ങൾ പ്രദൎശനത്തിനു വെച്ചിട്ടുണ്ടു്. വിദേശീയ ചിത്രങ്ങൾക്കും ഇവിടെ സ്ഥാനമുണ്ടു്.

* * * *

'വിക്ടോറിയ ആൻഡ് ആൽബർട്ട് മ്യൂസിയം' സൗത്ത് കെൻസിങ്ടനിലാണു്. ഇവിടെ അനേകം ചിത്രങ്ങൾക്കു പുറമെ വേറെയും പല കലാമാതൃകകളും പ്രദൎശനത്തിനു വെച്ചിട്ടുണ്ടു്. നാനാരാജ്യങ്ങളിലേയും വിവിധകലകൾക്കിവിടെ സ്ഥാനമുണ്ടു്. കൊത്തുവേലകൾ, പ്രതിമകൾ, ഭരണികൾ, കപ്പിപ്പാത്രങ്ങൾ, ലോഹനിൎമ്മിതമായ കലാശില്പങ്ങൾ, പലതരം ചിത്രങ്ങൾ, കാൎപ്പററുകൾ, ഓരോരോ കാലത്തെ വേഷവിധാനങ്ങൾ, രണ്ടരലക്ഷത്തിലധികം പുസ്തകങ്ങളുള്ള ഒരു കലാഗ്രന്ഥാലയം തുടങ്ങി പലതും ഇവിടെക്കാണാം. Primary Collection എന്നും Study Collection എന്നും രണ്ടായി തരംതിരിച്ചിട്ടുണ്ടിവയെല്ലാം. കലാവിദ്യാൎത്ഥികൾക്കു വേണ്ട എല്ലാ സൗകൎയ്യങ്ങളും അവിടെ നല്കിവരുന്നുമുണ്ടു്. ഗൈഡു

പുസ്തകം, വിസ്തരിച്ച ക്യാററലോഗുകൾ, ഫോട്ടോകൾ എന്നിവയെല്ലാം അവിടെ വിലയ്ക്കു കിട്ടും. ഈ മ്യൂസിയത്തിന്റെ തുടക്കം ഏ. ഡി. 1835-ലാണെങ്കിലും ഇപ്പോഴത്തെ കെട്ടിടം ഉൽഘാടനംചെയ്തതു് 1909-ൽ മാത്രമാണു്. ഇന്ത്യൻകലകൾ പ്രദർശിപ്പിച്ചിട്ടുള്ളതു് അടുത്തുതന്നെ Imperial Institute റോഡിലുള്ള മററൊരു കെട്ടിടത്തിലാണു്.

* * *

Science Museum, Natural History Museum എന്നിവയും സൗത്ത്കെൻസിങ്ടനിൽത്തന്നെ. ഇവിടെ പ്രദർശനം കാണ്മാൻ വരുന്നവരുടെ തിരക്കു കൂടുതലാണു്. പ്രാചീനകാലംമുതല്ക്കുള്ള ഭൗതികശാസ്ത്രത്തിന്റെ ക്രമപ്രവൃദ്ധമായ വളർച്ചയുടെ സമ്പൂർണ്ണചരിത്രം മനസ്സിലാക്കുവാൻ 'സൈൻസ്മ്യൂസിയ'ത്തിൽപ്പോയാൽ മതി. പലപല യന്ത്രങ്ങളുടേയും മോഡലുകൾ ഇവിടെയുണ്ടു്. ഓരോന്നിന്റേയും അടുത്തുചെന്നു് ഒരു 'ബട്ടൻ' അമർത്തിയാൽ യന്ത്രത്തിന്റെ പ്രവർത്തനസമ്പ്രദായവും മനസ്സിലാക്കാം. സാമാന്യജനങ്ങൾക്കു് ഒരേകദേശജ്ഞാനമുണ്ടാകുവാനും വിദ്യാർത്ഥികൾക്കു സൂക്ഷ്മമായിപ്പഠിക്കുവാനും ഇതുപകരിക്കുന്നു. 'നാച്ചുറൽഹിസ്റ്ററിമ്യൂസിയ'ത്തിൽ പക്ഷിമൃഗാദി ജീവജാലങ്ങളെപ്പററിയുള്ള പഠനത്തിനു വേണ്ട സൗകര്യങ്ങളാണുള്ളതു്. പക്ഷിമൃഗാദികൾ 'മോഡലു'കളായും 'സ്റ്റഫ്' ചെയ്യപ്പെട്ടവയായും, ചീഞ്ഞുപോകാതെ സൂക്ഷിക്കപ്പെട്ടവയായും എല്ലാം ഇവിടെയുണ്ടു്. ജീവനുള്ളവയെ കാണണമെങ്കിൽ ലണ്ടൻമൃഗശാല

യിലും പത്തുമുപ്പതുനാഴിക അകലെയുള്ള 'വിപ്സ്നേഡ്' മൃഗശാലയിലുംതന്നെ പോകണം.

* * * *

ബാലെ (Ballet) ഡാൻസുകൾ ലണ്ടനിൽ 'കവന്റ് ഗാർഡനി'ലെ 'സാഡ്ലേഴ്സ് വെൽ' തീയേറററിൽ ഇടയ്ക്കിടെ ഉണ്ടാകാറുണ്ട്. നമ്മുടെ ഭരതനാട്യത്തിന്റെയും കഥകളിയുടേയും മാതിരി ഇവയ്ക്കുണ്ടെന്നു പറയാം. സാമാന്യമായി കഥകൾ ഡാൻസുചെയ്തഭിനയിക്കയാണ്. ഇവ ആസ്വദിക്കുവാൻ വലിയ പഠിപ്പൊന്നുമില്ലെങ്കിലും കുറച്ചൊക്കെ സാധിക്കും. കഥകളിയിലെന്നതുപോലെ മുദ്രകളുടെ വൈവിധ്യംകൊണ്ടുള്ള വിഷമതകളൊന്നുമിതിലില്ല. കഥ ആകപ്പാടെ അഭിനയിച്ചാടുകയാണ്. പ്രതിപദമായ അഭിനയമല്ല ഇതിൽകാണുക. ആ അഭിനയഭംഗിയും അംഗവിക്ഷേപാദികളിലുള്ള ലാഘവംകൊണ്ടുണ്ടാവുന്ന സൗഭാഗ്യവും കണ്ടറിയേണ്ടതാണ്. അനേകം അപ്സരസ്സുകൾ ഉടുത്തണിഞ്ഞു്, ഭൂമിയുടെ ആകർഷണശക്തിക്കു വിധേയമല്ലാത്തമട്ടിൽ അതിലാഘവത്തോടെ പദവിന്യാസം ചെയ്തുകൊണ്ടു പറന്നുനടക്കുന്ന രംഗങ്ങൾ ആരെയും ആഹ്ലാദിപ്പിക്കും. 'Alice in the Wonder-land' എന്ന പ്രസിദ്ധ കഥ മുഴുവനും അഭിനയിച്ചാടുന്ന ഒരു 'ബാലെ' ഞാൻ കാണുകയുണ്ടായി. 'ആന്റോണിയോ'വിന്റെ നേതൃത്വത്തിൽ വന്ന 'സ്പാനിഷ് ബാലെ'യിൽ ഷൂസുകൊണ്ടുള്ളൊരൊന്നാന്തരം മേളംതന്നെ ഉണ്ടായിരുന്നു. പ്രസിദ്ധമായ 'റഷ്യൻബാലെ'യും ലണ്ടനിൽ പ്രദർശിപ്പിക്കപ്പെടുകയുണ്ടായി.

നമ്മുടെ ഡാൻസുകളെപ്പററി പഠിച്ച് 'The Other Mind' എന്ന ഗ്രന്ഥമെഴുതിയ മിസ് ഡിസൂട്ടയെ ലണ്ടനിൽവെച്ചു ഞാൻ കണ്ടു. അവരുടെ ക്ഷണമനുസരിച്ച് പല ബാലേഡാൻസുകളിലും സന്നിഹിതനാകുവാനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചിട്ടുണ്ട്. ബ്രിട്ടീഷ്കൌൺസിലിൻെറ ആഭിമുഖ്യത്തിൽ ബാലേഡാൻസിനെപ്പററി നടത്തപ്പെട്ട വിജ്ഞാനപ്രദങ്ങളായ പ്രസംഗങ്ങളും പ്രകടനങ്ങളും എന്നെപ്പോലുള്ള പല വിദ്യാർത്ഥികൾക്കും കേൾക്കുവാനും കാണുവാനും സാധിച്ചിട്ടുണ്ട്.

* * * *

ലണ്ടൻതീയേററുകൾ നാടകാഭിനയത്തിനുള്ള രംഗങ്ങളാണ്. പത്തിരുപതു തീയേററുകളുണ്ട് ലണ്ടനിൽത്തന്നെ. ഇവിടെ ഞായറാഴ്ച ഒഴിച്ചു മററുദിവസങ്ങളിലെല്ലാം ഈരണ്ടുതവണ നാടകമുണ്ടായിരിക്കും. ഒരേ നാടകംതന്നെ ഒരു കൊല്ലത്തോളം ദിവസേന രണ്ടുതവണവീതം കളിച്ചുകൊണ്ടിരിക്കുന്നതു് അപൂർവ്വമല്ല. സിനിമയ്ക്കുള്ളതിനേക്കാൾ ഒട്ടും കുറവല്ല നാടകങ്ങൾക്കുള്ള തിരക്ക്. ഷേക്സ്പിയരുടെ ചില നാടകങ്ങൾ, എലിയററിൻെറ പദ്യനാടകങ്ങൾ, ടെറൻസ് റാററിഗൻെറയും ഗ്രഹാംഗ്രീനിൻെറയും നാടകങ്ങൾ, അഗതാക്രിസ്റ്റിയുടെയുംമററും ചില ഡിറക്റ്റീവുകഥകൾ, ഇവയ്ക്കുപുറമെ 'ഫ്രഞ്ചുമോഡ'ലിലുള്ള ചില കലാപ്രദർശനങ്ങൾ, ഇങ്ങനെ പലതും തന്മയത്വത്തോടെ അഭിനയിക്കപ്പെടുന്ന ലണ്ടൻനാടകരംഗങ്ങൾ ഒരുതവണ കാണുവാൻ കഴിഞ്ഞാൽ കലാരസികന്മാർ വിസ്മരിക്കുന്നതല്ല. ബ്രിട്ടീഷ് കൌൺസിലിൻെറ ആഭിമുഖ്യത്തിൽ ഡെയിം സിബിൽ

തോൺഡൈക്ക്, സർ റിച്ചാഡ്സൺ തുടങ്ങിയ സുപ്രസിദ്ധതാരങ്ങളെ നേരിട്ടുകാണുവാൻ എനിക്കു സാധിച്ചു.

* * * *

ലണ്ടനിൽ സിനിമാശാലകൾ അസംഖ്യമുണ്ട്. അവയിൽ പ്രധാനപ്പെട്ടവ ലെസ്റ്റർസ്ക്വയറിനടുത്തുള്ളവയാണ്. പുതിയ ചിത്രങ്ങളെല്ലാം ആദ്യമായി വരുന്നതിവിടെയാണ്. ന്യൂസ്തീയെറ്ററുകളും ലണ്ടനിൽ ധാരാളമുണ്ട്; ന്യൂസ്റീലുകളും കാർട്ടൂണുകളുമാണിവിടെയുണ്ടാവുക.

* * * *

പാട്ടുകച്ചേരികൾക്കും ക്ഷാമമില്ല. നല്ല തിരക്കും ഉണ്ടായിരിക്കും. പാശ്ചാത്യരീതിയിലുള്ള സംഗീതവൈദഗ്ദ്ധ്യം ഭാരതീയരുടെ ഉള്ളഴിഞ്ഞ ആസ്വാദനത്തിനും അഭിനന്ദനത്തിനും പാത്രമാകുമോ എന്ന കാര്യം ചിന്തിക്കേണ്ടിയിരിക്കുന്നു.

# 14

ഇതാ വീണ്ടും മഞ്ഞുകാലം വന്നിരിക്കുന്നു. ഇക്കൊല്ലത്തെ മഞ്ഞുകാലം പതിവിലുമധികം ദുസ്സഹവുമാണ്. ഈ അപകടംപിടിച്ച കാലത്താണ് മിസിസ്സിന്റെ വരവ്.

“ഞാനാളയച്ചിഹ വരുത്തിയതാണു, തന്നെ–
ത്താനാത്തശാന്തയെഴുന്നള്ളുകയല്ല ചെയ്തു.”

എന്നുകൂടിപ്പറഞ്ഞുകൊള്ളട്ടെ. ഇംഗ്ലണ്ടിലേയ്ക്ക് എഞ്ചിനീയറിങ്ങിൽ ഉപരിപരിശീലനം നേടുവാൻ വരുന്ന

സഹോദരൻ 'പീതാംബരൻ' ഒന്നിച്ചാണു് അവർ 'സതംപ്ടൺ' തുറമുഖത്തെത്തിച്ചേർന്നതു്. 'ബററററി' എന്നൊരു പോളിഷ് കപ്പലിലായിരുന്നു അവരുടെ യാത്ര.

'സതംപ്ടൺ' ലണ്ടനിൽ നിന്നും പത്തെഴുപതു നാഴികയിലധികം അകലെയായതിനാൽ, ശാന്തയേയും പീതാംബരനേയും സ്വീകരിക്കുവാൻ ഞാൻ മാത്രമേ തുറമുഖത്തേയ്ക്കു പോയുള്ളു. അവരെ കൂട്ടിക്കൊണ്ടു തീവണ്ടിയിൽ ലണ്ടനിലെ 'വിക്ടോറിയ' സ്റ്റേഷനിലെത്തിയപ്പോഴേയ്ക്കും അവിടെ കൂട്ടുകാരെല്ലാം സ്വാഗതം ചെയ്യുവാൻ തയ്യാറായി നില്ക്കുന്നു. അവരുടെ മംഗളാശംസകളോടു് അവരൊന്നിച്ചുതന്നെ ഞങ്ങൾ താമസസ്ഥലത്തെത്തി. 'പാർട്ടി' കഴിഞ്ഞു സ്നേഹിതന്മാരെല്ലാം താന്താങ്ങളുടെ വാസസ്ഥലങ്ങളിലേയ്ക്കു തിരിച്ചുപോയി. ശാന്തയും ഞാനും പീതാംബരനും മധുവും മാത്രമേ വീട്ടിലുള്ളു. മധുവിന്റെ താമസം ചുവട്ടിലെ നിലയിൽ ഒരു മുറിയിലാണു്. പീതാംബരൻ രണ്ടുമൂന്നു ദിവസം മധുവൊന്നിച്ചു താമസിച്ചതിനുശേഷം ട്രെയിനിങ്ങിനു വെയിത്സിലെ 'സ്വാൻസി'യിലേയ്ക്കു പോയി. ഈ രണ്ടുമൂന്നു ദിവസത്തിനുള്ളിൽ ലണ്ടനിലെ പ്രധാന കാഴ്ചകൾ പലതും ഒന്നോടിച്ചു നോക്കുവാൻ മാത്രമേ സൗകര്യപ്പെട്ടുള്ളു. തണുപ്പിന്റെ ശക്തികൊണ്ടു് ആർക്കും പുറത്തിറങ്ങുവാൻ തീരെ ഉത്സാഹമുണ്ടായിരുന്നില്ല; എങ്കിലും പീതാംബരന് 'സ്വാൻസി'യിലേയ്ക്കു പോകുന്നതിനു മുമ്പു ലണ്ടനെപ്പറ്റി ഒരേകദേശജ്ഞാനമെങ്കിലും ഉണ്ടാകുവാൻവേണ്ടി, തണുപ്പിനെ വകവെയ്ക്കാതെ ചില സ്ഥലങ്ങളെല്ലാം ഞങ്ങൾ നടന്നു കണ്ടു.

തണുപ്പിൻെറ ബാധ നിമിത്തം കുറച്ചു ദിവസത്തേക്കു ശാന്ത വിഷമിച്ചുവെങ്കിലും അചിരേണ ലണ്ടനിലെ കാലാവസ്ഥകളോടിണങ്ങി ജീവിക്കുവാൻ അവൾക്കു സാധിച്ചു. അതിനാൽ കൂട്ടുകാരുമായുള്ള സഹവാസത്തിന്നു കോട്ടമൊന്നും തട്ടിയില്ല.

* * *

ഞങ്ങളുടെ ലണ്ടനിലെ ഗൃഹസ്ഥാശ്രമത്തെ അഭിനന്ദിക്കുവാനെന്നോണം കാലതാമസം കൂടാതെ വസന്തം വന്നുചേർന്നു. തണുപ്പുകാലം മുഴുവനും ഇലകളെല്ലാം കൊഴിഞ്ഞു കൊമ്പും ചില്ലകളും മാത്രമായി മേൽപ്പോട്ടുനോക്കി തപസ്സു ചെയ്തുകൊണ്ടിരുന്ന വൃക്ഷങ്ങൾ സവിതാവിൻെറ കരസ്പർശമേററു രോമാഞ്ചകഞ്ചുകിതരായിത്തീർന്നു. ഇലകൾ തഴച്ചുപൂത്തു നിൽക്കുന്ന വൃക്ഷങ്ങളും ചെടികളുമുള്ള ഉദ്യാനങ്ങൾ സ്ത്രീകളും പുരുഷന്മാരും നിറഞ്ഞു കാണപ്പെട്ടു. വസന്തത്തിൻെറ വരവിന്നു വിളക്കു പിടിക്കുന്നതു പൊൻപൂക്കളുള്ള ഡാഫോഡിൽച്ചെടികളാണ്.

തണുപ്പു തെല്ലു കുറഞ്ഞതോടുകൂടി ജനങ്ങൾ ഓവർക്കോട്ടും മററും അഴിച്ചുമാററിത്തുടങ്ങി. തണുപ്പുകാലത്തു സർവ്വത്ര കറുത്ത നിറത്തിലുള്ള ഉടുപ്പുകളാണു കാണപ്പെട്ടിരുന്നതു്. ഇപ്പോൾ വിവിധ വർണ്ണത്തിലുള്ള ഉടുപ്പുകൾക്കു—പ്രത്യേകിച്ചും സ്ത്രീജനങ്ങളിൽ—സ്ഥാനം ലഭിച്ചു തുടങ്ങി. ഉദ്യാനങ്ങളിലും റോഡുകളിലും അങ്ങിങ്ങ ചില സാരികളും കാണാനുണ്ടു്. വെയിൽകൊള്ളുവാൻ വരുന്ന സ്ത്രീപുരുഷന്മാർ 'പാർക്ക്'കളിൽ ചാരുകസേലകളിലും പച്ചപ്പുല്ലു നിറഞ്ഞ നിലത്തും അടുത്ത തണുപ്പുകാലത്തേയ്ക്കുവേണ്ട ചൂടും വെളിച്ചവും സംഭരിക്കുവാനെന്ന

ഇപ്പോലെ യഥേഷ്ടം മലൎന്നു കിടക്കുകയാണു്. 'ഹൈഡ് പാൎക്കി'ലും മററും കാമിനീകാമുകന്മാർ കെട്ടിപ്പിടിച്ചു കിടക്കുന്ന രംഗങ്ങൾ ധാരാളമായിക്കണ്ടുതുടങ്ങി. ഓരോ മരങ്ങളുടെ ചുവട്ടിലും വഴിവക്കത്തുള്ള പുൽപ്പടർപ്പിലും 'സർപ്പൈൻറൻ'തടാകത്തിന്റെ സമീപത്തും മററും ഇത്തരം പ്രണയരംഗങ്ങൾ കാണാതെ പാൎക്കിൽക്കൂടി നടക്കുക സാദ്ധ്യമല്ലെന്ന നിലയായി.

വേനൽക്കാലമായതോടുകൂടി പകൽ നീണ്ടുനീണ്ടു വന്നുതുടങ്ങി. കാലത്തു നാലുമണിയാകുമ്പോഴേയ്ക്കും പ്രഭാതമാകും; പിന്നീടു രാത്രി പത്തുമണിയോടുകൂടിയേ ഇരുട്ടാവുകയുള്ളു. ലണ്ടനിലും പരിസരങ്ങളിലും മററുമുള്ള കാഴ്ചകൾ കാണുവാനുള്ള കാലം ഇപ്പോഴാണു്.

* * * *

## 15

മലയാളം പഠിക്കുവാൻവേണ്ടി മിസ് ചാപ്മാൻ എന്നൊരു മദാമ്മ ആഴ്ചയിൽ രണ്ടുതവണ എന്റെ വീട്ടിൽ വരാറുണ്ടായിരുന്നു. ശാന്ത ലണ്ടനിൽ എത്തിയതോടുകൂടി അവരെ പഠിപ്പിക്കേണ്ട ഭാരം ഞാൻ ശാന്തയെ ഏല്പിച്ചു. മിസ് ചാപ്മാൻ കേരളത്തിൽ കുറേക്കാലം താമസിച്ചിട്ടുണ്ടു്; അടുത്തുതന്നെ വീണ്ടും അങ്ങോട്ടു പോകയുമാണു്. അറിയാവുന്ന മലയാളം മറക്കാതെ നോക്കുകയാണാവശ്യം. തൊടുപുഴ അടുത്തു് 'മേലുകാവു്' എന്ന സ്ഥലത്തുള്ള ഒരു ക്രിസ്ത്യൻ മിഷനിലേയ്ക്കാണവർ പോകുന്നതു്. അല്പാല്പം തെററുകളുണ്ടെങ്കിലും

അതു വകവയ്ക്കാതെ ഒരു പ്രത്യേകമായ 'ആക്സെൻറാ'ടുകൂടി അവർ മലയാളത്തിൽ നല്ലവണ്ണം സംസാരിക്കും. ശാന്തയെ ലണ്ടൻ കാണിച്ചുകൊടുക്കുന്നകാര്യം അവർ ഏററു; അവരൊന്നിച്ചു ശാന്ത പല മദാമ്മമാരുടെ വീട്ടിലും ആതിഥ്യം സ്വീകരിച്ചു പോകയുണ്ടായി; കാറിൽ ചുററിയും നടന്നും മററും ലണ്ടനിലെ പല സ്ഥലങ്ങളും കാണുവാനും ശാന്തയ്ക്കു കഴിഞ്ഞു.

ശാന്തയ്ക്കു കിട്ടിയ മറെറാരു കൂട്ടുകാരി 'അമ്മിണി' എന്ന മിസ് കുമാരിവർമ്മയാണ്. 'ഹൈസ്ട്രീററ് കെൻസിങ്ങ്ട'ണിലുള്ള 'എലിസബത്ത് കോളേജി'ൽ 'Social Studies' പഠിക്കയാണവർ. ഒഴിവുള്ളപ്പോഴും അവർ ഞങ്ങളുടെ വീട്ടിൽ വരും; പ്രസരിപ്പും തന്റേടവുമുള്ള ആ കുലീനബാലികയുടെ കൂട്ടുകെട്ട്, സ്വതേ സ്വാതന്ത്ര്യം കുറഞ്ഞു ലജ്ജാശീലയായ ശാന്തയ്ക്കു പ്രത്യേകം പ്രയോജനപ്പെട്ടു.

ഞായറാഴ്ചയും മററു മുടക്കദിവസവും കൂട്ടുകാർ മിക്കവരും ഒത്തുചേരും. മധു, ഡാക്ടർ കെ. കെ. നായർ, എൻ. പി. പിള്ള, ഭാസ്കരൻനായർ തുടങ്ങിയവരെല്ലാം ഈ സെററിൽപ്പെട്ടവരാണ്. ഞങ്ങളെല്ലാം ഒരുമിച്ചാണ് ഉല്ലാസയാത്രകളും മററും സാധാരണ പതിവ്.

മിസ് ചാപ്മാൻറെ സഹോദരി 'എപ്പിങ്ങി'നടുത്തുള്ള ഒരു ബാലികാപാഠശാലയിലെ ഹെഡ്മിസ്ട്രസ്സാണ്. അവരുടെ ക്ഷണമനുസരിച്ച് ഒരുദിവസം ശാന്തയും ഞാനുംകൂടി ആ സ്കൂളിലേയ്ക്കു ചെന്നു. അതൊരു 'ഗ്രാമർസ്കൂൾ' ആണ്. സ്കൂൾ മുഴുവൻ ഞങ്ങൾ അവരൊന്നിച്ചു നടന്നുകണ്ടു. കുട്ടികൾക്കു കായികമായും മാന

സികമായുമുള്ള വളർച്ചയ്ക്കുവേണ്ട സൗകര്യങ്ങളെല്ലാം തികഞ്ഞ ഒരു നല്ല സ്കൂളാണതു്. നീന്തൽക്ലാസ്സിൽ ചെന്നപ്പോൾ അവിടെ വെള്ളത്തിൽവീണവരെ രക്ഷിക്കുവാൻ പഠിപ്പിക്കുന്ന രംഗമാണു്; താരുണ്യത്തിലേയ്ക്കു കാൽ വെച്ചുതുടങ്ങിയ പതിനാലുപതിനഞ്ചു പെൺകിടാങ്ങൾ തലയിൽ റബ്ബർതൊപ്പി ധരിച്ചു് നീന്തൽവേഷത്തിൽ കരയ്ക്കൽ നില്ക്കുന്നുണ്ടു്. കുളത്തിൽ നീന്തുന്നവർ രണ്ടുമൂന്നു പേർ മാത്രമേയുള്ളു; മററുള്ളവർ ഇതു നോക്കി മനസ്സിലാക്കുകയാണു്. ഒന്നുരണ്ടു മിനിട്ടവിടെ നിന്നതിനുശേഷം സയൻസ്‌ലാബൊറട്ടറികളും മററും കണ്ടു് ഒടുവിൽ ഒരു ക്ലാസ്സിലേയ്ക്കു ചെന്നു. കുട്ടികൾക്കു ഞങ്ങളെ പരിചയപ്പെടുത്തിക്കൊടുത്തതിനുശേഷം ടീച്ചർ, ഞങ്ങളോടു് എന്തെങ്കിലും സംസാരിക്കണമെന്നാവശ്യപ്പെട്ടു. ഇഷ്ടമുള്ളതു ചോദിച്ചുകൊള്ളുവാൻ ഞാൻ കുട്ടികളോടു പറഞ്ഞു. അവർക്കു സാമാന്യമായി ഇന്ത്യയെപ്പററിയുള്ള അറിവും, അറിയാത്ത കാര്യങ്ങൾ അറിയുവാനുള്ള ആഗ്രഹവും വിസ്മയകരമായിരുന്നു. ക്ലാസ്സുകഴിഞ്ഞു ഞങ്ങൾ പുറത്തിറങ്ങിയപ്പോൾ ഒരു ചെറിയ ബാലിക ഓടിവന്നു്, "സർ, ഞാനും ഒരിന്ത്യക്കാരിയാണു്; ഞാൻ ഇന്ത്യയിലാണു ജനിച്ചതു്," എന്നു് അഭിമാനത്തോടും ആഹ്ലാദത്തോടുംകൂടി ഉറക്കെപ്പറഞ്ഞു; അതൊരിക്കലും മറക്കാത്തൊരു സംഭവമാണു്.

ഇംഗ്ലണ്ടിൽ പ്രധാനമായി മൂന്നുതരം സെക്കണ്ടറി വിദ്യാലയങ്ങളുണ്ടു്—ഗ്രാമർസ്കൂൾ, ടെക്നിക്കൽസ്കൂൾ, മോഡേൺസ്കൂൾ. നിർബന്ധവും സൗജന്യവുമായ പ്രാഥമികവിദ്യാഭ്യാസം പതിനൊന്നുവയസ്സുവരെയാണു്;

ഇതിൽ വയസ്സുനോക്കിയാണ് ക്ലാസ്സുകയററം, പരീക്ഷകളും മററുമൊന്നുമില്ല ഈ പ്രാഥമികവിദ്യാഭ്യാസകാലത്ത്. (ഇതിന്റെ ഫലമായി പതിനൊന്നു വയസ്സുവരെ പഠിപ്പിച്ചതിന്നുശേഷം തന്നെ എഴുത്തും വായനയും അറിയാത്തവർ അപൂർവ്വം ഇല്ലെന്നില്ല.) പ്രാഥമികവിദ്യാഭ്യാസത്തിന്റെ അവസാനത്തിലാണ് പരീക്ഷയും Intelligence Test-ം മററും. അങ്ങനെ കുട്ടികളുടെ മാനസികമായ വളർച്ചയുടെ താരതമ്യം മനസ്സിലാക്കി അവരെ മൂന്നു സെററാക്കിത്തിരിച്ച് ഗ്രാമർസ്കൂൾ, ടെക്നിക്കൽസ്കൂൾ, മോഡേൺസ്കൂൾ എന്നീ മൂന്നുതരം സെക്കണ്ടറി വിദ്യാലയങ്ങളിലേയ്ക്കു തിരിച്ചുവിടുകയാണു ചെയ്യുന്നത്. മാർക്കുകൾ അധികം കിട്ടുന്ന ബുദ്ധിശാലികൾക്ക മാത്രമേ ഗ്രാമർസ്കൂളിൽ പ്രവേശനമുള്ളു. 'ബുദ്ധിജീവി'കളായി വളരുവാനാഗ്രഹിക്കുന്നവർ ഇവിടെയാണു വരുന്നത്. 'സെക്കണ്ടറി ടെക്നിക്കൽസ്കൂൾ' ഏതെങ്കിലും ഒരു സാങ്കേതികവിഷയത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ള സാമാന്യ വിദ്യാഭ്യാസരംഗമാണ്. ഇവിടെ കുറച്ചു വിദ്യാർത്ഥികൾക്ക മാത്രമേ ഇടമുള്ളു. ബാക്കിയുള്ള ഭൂരിപക്ഷം കുട്ടികളും പതിനൊന്നു വയസ്സു കഴിഞ്ഞാൽ 'സെക്കണ്ടറി മോഡേൺ സ്കൂളു'കളിലേയ്ക്കാണു പോകുന്നത്; പല തരക്കാരും ഇവിടെ ഉണ്ടായിരിക്കും. ഇത്തരം സ്കൂളുകൾക്ക പുറമെ ചില 'Comprehensive School'കളും അവിടവിടെ ആരംഭിച്ചിട്ടുണ്ട്. ഈററൺ, ഹാരോ തുടങ്ങിയ പ്രസിദ്ധമായ പബ്ലിക് സ്കൂളുകൾ—ഇവ പ്രൈവററ് സ്കൂളുകളാണ്—ഗ്രാമർ സ്കൂളുകളാണെന്നു പറയാം. കലാശാലകളിൽച്ചേർന്ന്

ഉപരിവിദ്യാഭ്യാസം ചെയ്യുന്നവർ മിക്കവരും ഗ്രാമർ സ്കൂളിൽനിന്നു വന്നവരായിരിക്കും.

ഹെഡ്മിസ്ട്രസ്, മിസ്സ് ചാപ്മാൻ, ഞങ്ങളുടെ ലഘുഭക്ഷണത്തിന്നു പ്രത്യേകം ഏർപ്പാടു ചെയ്തിട്ടുണ്ടായിരുന്നു. അതു കഴിഞ്ഞതിന്നു ശേഷം അടുത്തുള്ള 'എപ്പിങ് ഫോറസ്റ്റി'ലേയ്ക്കു അവരുടെ കാറിൽ ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. 'കാടു' എന്നു കേട്ടാൽ കുന്നും മലയും മറ്റും ഓർമ്മവരുന്ന ഞങ്ങൾക്കു വിശാലമൈതാനത്തിൽ ധാരാളമായി തഴച്ചുവളർന്നുനില്ക്കുന്ന മരങ്ങൾ കണ്ടപ്പോൾ, അതൊരു കാടാണെന്നുതന്നെ തോന്നിയില്ല. ഷേക്സ്പിയരുടെ 'As You Like It' എന്ന നാടകത്തിൽ സുപരിചിതമായ ആ കാടു ഞങ്ങൾ കണ്ടു എന്നഭിമാനം തോന്നായ്കയുമില്ല. മൂന്നുമണിയോടുകൂടി ഞങ്ങൾ സ്കൂളിലേയ്ക്കു തിരിച്ചെത്തി. അന്നവിടെ ഒരു 'പാരേഡ്' ഉണ്ടായിരുന്നു. പല പ്രായത്തിലുമുള്ള പത്തുനൂറു പെൺകിടാങ്ങൾ അവരവർതന്നെ തുന്നിയുണ്ടാക്കിയ ഉടുപ്പുകൾ ധരിച്ചു് വരിവരിയായി ഞങ്ങളുടെയെല്ലാം മുമ്പിൽക്കൂടി 'പാരേഡു' ചെയ്യുന്നു. അവരുടെ തുന്നൽവേലയിലുള്ള വൈദഗ്ദ്ധ്യം അസാമാന്യംതന്നെ. ഷാപ്പുകളിൽ 'റെഡിമേഡാ'യി കിട്ടുന്ന ഉടുപ്പുകളെക്കാൾ ഒട്ടും താഴെയല്ല അവ. ലണ്ടനിലെ വിദ്യാർത്ഥിനികൾ 'ഒന്നിനും കൊള്ളരുതാത്തവ'രായിട്ടല്ല സ്കൂൾ വിട്ടു പുറത്തിറങ്ങുന്നതെന്നു ഞങ്ങൾക്കു ബോദ്ധ്യപ്പെട്ടു.

* * * *

ലണ്ടനിലെ ആകർഷകങ്ങളായ പല കാഴ്ചകളും അ

നേകം തവണ കണ്ടുകഴിഞ്ഞവയാണെങ്കിലും ശാന്തയുടെ കൂടെ നടന്നു വീണ്ടും അവ കാണുമ്പോൾ ഒരു പുതിയ ചൈതന്യവും വൈചിത്ര്യവും അവയിൽ പ്രത്യക്ഷപ്പെട്ടിരുന്നു. ഭാര്യാഭർത്താക്കന്മാർക്കും കാമിനീകാമുകന്മാർക്കുമാണ് ലണ്ടൻജീവിതത്തിൽ മാന്യസ്ഥാനം. ഒരു കൂട്ടുകാരിയില്ലെങ്കിൽ ജീവിതം പൂർണ്ണമാകുന്നില്ല; സിനിമയ്ക്കോ നാടകത്തിനോ പോകുമ്പോഴും കാപ്പിയോ ഭക്ഷണമോ കഴിക്കുമ്പോഴും ഓരോരോ കാഴ്ചകൾ കാണുമ്പോഴുമെല്ലാം തനിയെയായാൽ രസമില്ല. ഇതാണു പാശ്ചാത്യരുടെ നില. ബസ്സിന്നും സിനിമയ്ക്കും മററും ക്യൂ നിൽക്കുന്നതുതന്നെ രണ്ടു വരിയായിട്ടാണ്. ഡബിൾസീററുകളിലിരിക്കുന്ന മിഥുനങ്ങളെ വേർപിരിക്കുവാൻ ആരും ഇഷ്ടപ്പെടാറില്ല; ഇരിക്കുന്ന പുരുഷൻ എഴുന്നേററു മറെറാരു സ്ത്രീക്കു സീററു കൊടുക്കുവാൻ തയ്യാറായാൽത്തന്നെ, അവർ അതു സാധാരണമായി സ്വീകരിക്കയില്ല; ഡബിൾസീററിൽ തനിയേ ഇരിക്കുന്ന ഒരു മദ്ധ്യവയസ്കൻ എഴുന്നേററുനിന്ന് ചെറുപ്പക്കാരായ ദമ്പതിമാർക്ക് സ്ഥലം കൊടുക്കുന്ന ഒരു രംഗം എൻെറ അനുഭവത്തിൽപ്പെട്ടിട്ടുണ്ട്.

* * * *

തണുപ്പുകാലത്തു മുറികളിൽ കഴിച്ചുകൂട്ടുന്നവർതന്നെ വേനല്ക്കാലത്തു തുറസ്സായ പൂന്തോട്ടങ്ങളിലാണു പരമാനന്ദം കൊള്ളുന്നതു്. ലണ്ടൻനഗരത്തിൽ ആകെയുള്ള വിസ്താരത്തിൽ ഏതാണ്ടു പകുതിയോളവും വിശാലമായ പൂന്തോട്ടങ്ങളാണെന്നു പറഞ്ഞാൽ അതിൽ അതിശയോക്തിയൊന്നുമില്ല. ഹൈഡ്

പാർക്ക്, ഗ്രീൻ പാർക്ക്, സെന്റ് ജെംസ് പാർക്ക്, റീജന്റ് പാർക്ക്, ഫിൻസ് ബെറി പാർക്ക് തുടങ്ങിയവ ജനങ്ങളെ ധാരാളമായാകർഷിക്കുന്നവയാണ്. ബോട്ടിങ്ങിനുള്ള സൗകര്യവും ഇവയിലെ മിക്ക തടാകങ്ങളിലും ഉണ്ടായിരിക്കും. 'ഹാംസ്റ്റെഡ് ഹീത്ത്' ഒരു വലിയ കാടുതന്നെയാണ്. എന്നാൽ മുൾച്ചെടികളോ, വന്യമൃഗങ്ങളോ ഒരിടത്തും തന്നെയില്ലാത്തതുകൊണ്ട്, ജനങ്ങൾക്ക് നിർഭയം എവിടെയും സഞ്ചരിക്കാം. 'റിച്ച്മണ്ട് പാർക്ക്' രണ്ടു നാലുനാഴിക സമചതുരത്തിലുള്ളതാണ്. ഇതിലെ പുൽപ്പടപ്പുകൾക്കിടയിൽ മാനുകളെ കാണാം. പ്രകൃതിസൗന്ദര്യത്തെ മനുഷ്യപ്രതിഭകൊണ്ടു വേണ്ടവിധത്തിൽ അലങ്കരിച്ചതാണു സുപ്രസിദ്ധമായ ക്യൂ ഗാർഡൻസ് (Kew gardens) ; ലോകത്തിൽ ഓരോരോ രാജ്യങ്ങളിലുണ്ടാകുന്ന എല്ലാത്തരം വൃക്ഷങ്ങൾക്കും ചെടികൾക്കും ഇവിടെ സ്ഥാനമുണ്ട്. ഒന്നരണ്ടു ഫർലോങ്ങ് നീളത്തിൽ ഉണ്ടാക്കിയിട്ടുള്ള വലിയ ഗ്ലാസ്സുവീടുകൾ പലതും ഇതിൽ കാണാം. ഇവയിൽ ചൂട് യഥേഷ്ടം നിയന്ത്രിക്കുവാൻ സൗകര്യമുണ്ട്. ലണ്ടനിൽ മറെറാരിടത്തും കാണാത്ത നമ്മുടെ നാടൻ ചെടികളും വൃക്ഷലതാദികളും ഇത്തരം ഗ്ലാസ്സുവീടുകളിൽ കാണാം.

ലണ്ടൻമൃഗശാലയിൽ കരടികളും, കണ്ടാമൃഗങ്ങളും, സിംഹങ്ങളും, പുലികളും മററും കാണപ്പെട്ടാൽ അതിൽ പ്രത്യേകതയൊന്നുമില്ല. എന്നെ ഏററവും ആകർഷിച്ചതു് magnifying glass-ൽക്കൂടി വ്യക്തമായിക്കാണത്തക്കവിധത്തിൽ അവിടെ പ്രദർശിപ്പിക്കപ്പെട്ടിട്ടുള്ള ഉറുമ്പുകളും ഈച്ചകളും തേരട്ടയും പുഴുവും മററുമാണ്.

ഈച്ചയും ഉറുമ്പും കൊതുകും മൂട്ടയും കാക്കയും മററുമില്ലാത്ത ഒരു നാട് ലോകത്തിലുണ്ടാകുമെന്നു വിശ്വസിക്കാതിരുന്ന എനിക്ക്, ലണ്ടനിൽ ഇവയെക്കാണുവാൻ മൃഗശാലയിൽത്തന്നെ വരേണ്ടിവന്നു!

* * * *

ബ്രിട്ടീഷ് മ്യൂസിയം ലോകപ്രസിദ്ധമാണ്. ജീവിതത്തിന്റെ കാലദേശാദ്യവച്ഛിന്നത്വം കൊണ്ടുള്ള പരിമിതത്വം അവിടെ പ്രത്യക്ഷമല്ല. ലോകത്തിൽ എല്ലായിടത്തും എല്ലാ കാലത്തും ഉണ്ടായിട്ടുള്ള പ്രധാനപ്പെട്ട പരിഷ്കാരങ്ങളുടെ സമഗ്രമായ ചരിത്രം പഠിക്കുവാൻ ഇവിടെ വന്നാൽമതി. ഈജിപ്തിലെയും, ചൈനയിലെയും, ഇന്ത്യയിലെയും, യൂറോപ്പിലെയും; അമേരിക്കയിലെയുമെല്ലാം പരിഷ്കാരാവശിഷ്ടങ്ങൾ ഇവിടെയുണ്ട്. പഠനത്തിനാവശ്യമായ പുസ്തകങ്ങളും മുഴുവൻ ഇവിടത്തെ ലൈബ്രറിയിലുണ്ടായിരിക്കും. സംസ്കൃതം മുതലായ പൗരസ്ത്യഭാഷകളിലുള്ള ഗ്രന്ഥങ്ങൾക്കും പുസ്തകങ്ങൾക്കും ഒരു പ്രത്യേകം സെക്ഷൻതന്നെയുണ്ടിതിൽ.

പൗരസ്ത്യഭാഷാവിദ്യാർത്ഥികൾക്ക് 'ഇന്ത്യാ ആപ്പീസ്' ലൈബ്രറിയും വളരെ പ്രയോജനകരമാണ്. ട്രഫാൾഗാർസ്ക്വയറിൽനിന്നു 'വെസ്റ്റ്മിൻസ്റ്റ്'റിലേക്കു പോകുമ്പോൾ വലതുഭാഗത്തു കാണുന്ന 'കിങ്ങ് ചാൾസ് സ്ട്രീററി'ലാണ് ഈ ലൈബ്രറി. ഇന്ത്യയും ബ്രിട്ടനും തമ്മിൽ ഇതിന്റെ ഉടമസ്ഥാവകാശത്തെപ്പററി ഇപ്പോഴും തർക്കിച്ചുകൊണ്ടിരിക്കയാണ്. ഇന്ത്യയിലെ എല്ലാ ഭാഷകളിലുമുള്ള വളരെ വിലപിടിച്ച ഗ്രന്ഥങ്ങളും പുസ്തക

ങ്ങളും റിക്കാർട്ടുകളും ഇവിടെയുണ്ട്. സാമൂതിരിയും ഡച്ചുകാരും തമ്മിൽ ഉണ്ടായ ഉടമ്പടിയുടെ പൊൻതകിട്ടുരേഖ ഞാൻ പരിശോധിച്ചു പകർത്തിയെടുക്കുകയുണ്ടായി.

*  *  *  *

# 16

ഞങ്ങളുടെ ലണ്ടൻജീവിതം അവസാനിക്കാറായി. 1954 ആഗസ്റ്റ് 20-ാം തീയതി സതാംപ്ററൺ തുറമുഖത്തുനിന്നു പുറപ്പെടുന്ന 'എസ്. എസ്. കോർഫ്' എന്ന പി. ആൻഡ് ഓ. കമ്പനിക്കാരുടെ കപ്പലിൽ ഞങ്ങളുടെ സീററു റിസർവ്വ് ചെയ്തുകഴിഞ്ഞു. ജൂലൈ ആദ്യത്തിലെങ്കിലും തീസിസ് യൂനിവേഴ്സിററിക്കു കൊടുക്കണം. അതു പരിശോധിക്കുവാൻ പരീക്ഷകന്മാർക്ക് ഒരു മാസമെങ്കിലും കൂടാതെ കഴികയില്ല. പരിശോധനയ്ക്കു ശേഷം ഒരു 'ഇൻറർവ്യൂ'കൂടിയുണ്ട്. ഇതെല്ലാം പുറപ്പെടുന്നതിനു മുമ്പു കഴിയണമല്ലോ.

'ശബ്ദവൃത്തികളെപ്പററിയുള്ള ഭാരതീയസിദ്ധാന്തങ്ങൾ' എന്നതാണല്ലോ എൻെറ തീസിസ്സിനുള്ള വിഷയം (Indian Theories of Meaning). എനിക്കു വായിക്കുവാനുള്ള പ്രധാനപ്പെട്ട മൂലഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളും ആധുനികകൃതികളുമെല്ലാം സൂക്ഷ്മമായി നോക്കി 'നോട്ട്'ടുത്തു കഴിഞ്ഞിരുന്നു. സ്കൂളിൽ ഭാഷാശാസ്ത്രത്തെപ്പററിയുള്ള ക്ലാസ്സുകളിൽ ഇതിന്നും പ്രൊഫസർ 'ഫർത്തു'മായി ചർച്ച ചെയ്യും പാശ്ചാത്യഭാഷാശാസ്ത്രജ്ഞന്മാരുടെ

വിവിധ സിദ്ധാന്തങ്ങളുടെ ഗുണദോഷജ്ഞാനമുണ്ടാകുവാനും എനിക്കു സാധിച്ചു. മാർച്ചുമാസമായതോടുകൂടി തീസിസ് എഴുതുവാനുള്ള ആരംഭമായി. പ്രൊഫസർ 'ബ്രൂഫ്'മായുള്ള ചർച്ചകളും വളരെ പ്രയോജനകരംതന്നെയായിരുന്നു. ജൂൺ അവസാനമായപ്പോഴേക്കുംതന്നെ തീസിസ് ഒരുവിധം പൂർത്തിയായി. വേണ്ട സമയത്തുതന്നെ അതു യൂനിവേഴ്സിററിക്കു സമർപ്പിക്കുകയും ചെയ്തു.

പിന്നീടൊരു മാസംകൂടിയുണ്ടായിരുന്നു ലണ്ടൻജീവിതം. പക്ഷെ, അതൊരാഴ്ചപോലെ ക്ഷണത്തിൽ കടന്നുപോയി. ലണ്ടനിലും പരിസരങ്ങളിലുമുള്ള കാഴ്ചസ്ഥലങ്ങളിൽ കണ്ടുകഴിഞ്ഞിട്ടില്ലാത്തവ സന്ദർശിക്കുക, 'വൈയിൽസി'ൽ പീതാംബരൻ പരിശീലനം നടത്തുന്ന 'സ്പാൻസി'യിൽ ചെന്നു ഒരുദിവസം താമസിക്കുക, ലണ്ടനിലെ സ്നേഹിതന്മാരെക്കണ്ടു യാത്ര പറയുക തുടങ്ങിയ പല കർത്തവ്യങ്ങളും ഇതിനിടയ്ക്കു ചെയ്തുതീർത്തു.

പുറപ്പെടുന്നതിന്റെ തലേന്നാളായിരുന്നു 'ഇൻറർവ്യൂ.' പ്രൊഫസർ എൽ. ഡി. ബാർണററും, പ്രൊഫസർ ബ്രൂഫുമായിരുന്നു പരീക്ഷകന്മാർ. എഴുപതിൽപരം വയസ്സുചെന്ന ഡാക്ടർ ബാർണററ് സുപ്രസിദ്ധനായ ഒരു മഹാപണ്ഡിതനാണ്; അദ്ദേഹം എന്നോടു യാത്ര പറഞ്ഞതു്: "പന്ഥാനഃ സന്തു തേ ശുഭാഃ" എന്ന അനുഗ്രഹത്തോടുകൂടിയാണ്. പ്രൊഫസർ ബ്രൂഫിനോടു യാത്ര പറയുന്നതിനു മുമ്പുതന്നെ ലണ്ടൻ യൂനിവേഴ്സിററിയുടെ 'പിഎച്ച്. ഡി.'യ്ക്കു ഞാൻ തികച്ചും അർഹനാണെന്നവർ തീർച്ചപ്പെടുത്തിയിട്ടുണ്ടെന്നും സാവധാന

ത്തിൽ ഔദ്യോഗികമായി എഴുത്തു കിട്ടുമെന്നും അദ്ദേഹം എന്നെ അറിയിച്ചു.

'വാട്ടർലൂ' സ്റ്റേഷനിൽനിന്നാണ് 'ബോട്ട്'-ട്രെയിൻ' പുറപ്പെടുന്നത്. സ്നേഹിതന്മാരെല്ലാം ഞങ്ങളെ യാത്രയാക്കുവാൻ വന്നിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. ഇതാ തീവണ്ടി നീങ്ങുകയായി. ഞങ്ങളുടെ ലണ്ടൻജീവിതം അവസാനിച്ചു.

പത്തുപതിനെട്ടു ദിവസംകൊണ്ടു കപ്പൽ ബൊംബയിലെത്തിച്ചേർന്നു. ചിങ്ങമാസത്തിലെ തിരുവോണദിവസം കാലത്തുതന്നെ ഞങ്ങൾ നാട്ടിൽ തിരിച്ചെത്തി.



